ബ്ദഭേദം സമാസപദങ്ങളിലും നിലനില്ക്കു ന്നു: ദൃ-ന്തം ; 'ദൃശ്ശ്രുതി, അതിദൈന്യത' എന്നവ 'ദൃശ്ശ്രുതി, അതിദൈന്യത' എന്ന എഴുതിയപോ ലെ ചൊല്ലപ്പെടുന്നു.

൪൩. ഇ, ഉ എന്നവ തനിച്ചെങ്കിലും ഹല്ലിൽ ചേൎന്ന എങ്കിലും അകാരം ചേൎന്ന പൂൎണ്ണാ ക്ഷരത്തിന്നു മുൻപിൽ വന്നാൽ എ, ഒ എന്നവ പോലെ ചൊല്ലുകയാകുന്നു ഏറ നടപ്പ്. 'ഇടം, പിണം, ഉടൽ, കുടം' എന്നവ 'എടം, പെണം, ഒടൽ, കൊടം' എന്നു എഴുത്തും പോലെ ഉച്ചരിക്കു ന്നു. സമാസപദങ്ങളിൽ ഒററയിലെപ്പോലെ ശബ്ദിക്കുന്നു. ദൃ-ന്തം ; 'നല്ലിടം, മൺകുടം' എ ന്നവ 'നല്ലെടം, മൺകൊടം' എന്ന എഴുത്തുംപോ ലെ ചൊല്ലുന്നു. അകാരം അടങ്ങിയിരിക്കുന്ന ഹല്ലു ഇരട്ടിയക്ഷരമോ കൂട്ടക്ഷരമോ ആകുന്നു എങ്കിൽ ശബ്ദത്തിന്നു ഒരം മാററമില്ല. ദൃ—ന്തം; 'തിട്ടം, ഉണ്ണം'. അൎദ്ധാച്ചു ആധേയ രൂപങ്ങളി ൽ അകാരവും എകാരവും ആയി ച്ചിലപ്പോൾ മാറും : ദൃ-ന്തം ; അവനോടു-അവനോട-അവ നോടെ, പോൽ, പോലെ.

൪൪. ത, ദ എന്നവ അൎദ്ധാക്ഷരങ്ങളായോ കൂട്ടക്ഷരങ്ങളിൽ ചേൎന്നോ വരുമ്പോൾ ലകാരം പോലെ ശബ്ദിക്കും: ദൃ-ന്തം;'ആത്മാവു, പത്മനി, സാക്ഷാത്തു, എന്നവ 'ആല്മാവ, പല്മനി, സാക്ഷാൽ, എന്ന എഴുത്തും പോലെ ശബ്ദിക്കു പതിവാകുന്നു. അങ്ങനെ എഴുതുകയും നടപ്പു ണ്ടു. കൂട്ടക്ഷരങ്ങളിൽ ദകാരത്തിന്നു പകരം ത കാരം തന്നേ കൊള്ളിച്ചു വരുന്നു: ദൃ-ന്തം ; 'പ ദ്മനി, അദ്ഭുതം' എന്നവെക്കുപകരം പത്മനി,

അത്ഭുതം' എന്നിങ്ങനെ, നടപ്പായിട്ടു എഴുതുന്നു.

൪൫. ര കാരം കൂട്ടക്ഷരങ്ങളിലും ഋ എന്ന തായിട്ടും വരുമ്പോൾ റ എന്നതു പോലെ ശ ബ്ദിക്കണം: ദൃ-ന്തം; 'തക്രം, ക്രമം, ഋണം, മൃഗ.' എന്നാൽ യ, ശ, ഷ, എന്നവയുടെ മേൽ വരു മ്പോഴും മൃദുക്കളുടെ താഴെ വരുമ്പോഴും ര കാര ത്തിന്നു അതിൻെറ സ്വന്ത ശബ്ദം തന്നേ ഉ ണ്ടു: ദൃ-ന്തം; 'കാൎയ്യം, ദൎശനം, വൎഷം, ഗ്രാമം, ദ്രവ്യം, വജ്രം, ഗ്രഹം'.

൪൬. ല കാരം ഹല്ലിന്നു കീഴെ വരുമ്പോൾ ള കാരം പോലെ ശബ്ദിക്കുന്നു: ദൃ-ന്തം; 'ക്ലേശം, ശ്ലോകം'. സംസ്കൃത പദങ്ങളിൽ ഒന്നിന്നു പക രം മറേറതു പ്രയോഗിക്കയുമാം: ദൃ-ന്തം; കാലി കാളി, താലം, താളം'. എന്നാൽ മലയാഴ്മപദങ്ങ ളിൽ വ്യത്യാസം കൂടാതെ പ്രയോഗിച്ചാൽ വള രെപ്പിഴക്കത്തിന്നു ഇടവരും: ദൃ—ന്തം; 'താലി' കല്ലു, പുല്ലു, എല്ലു' എന്നവയും 'താളി, കള്ളു, പു ള്ളു, എള്ളു' എന്നവയും തമ്മിൽ വളരെ അൎത്ഥ വ്യത്യാസമുണ്ടു.

൪൭. ന് എന്നയക്ഷരം മലയാഴ്മയിൽ നട പ്പായിട്ടില്ല. അതിൻെറ ശബ്ദം വേണ്ടുന്നിട ത്തു ന കാരം കൊണ്ടു കഴിക്കുന്നു. ആകയാൽ നില ഭേദം കൊണ്ടു ഇന്ന അക്ഷരമെന്നു തി രിച്ചെടുക്കേണ്ടി വന്നിരിക്കുന്നു. എന്തെന്നാൽ മൊഴിയുടെ ആദിയിലും മറെറാരു ദന്ത്യത്തിന്നു മേലും ഹല്ലുകൾക്കു കീഴും ന കാരമേ വരു: ദൃ- ന്തം; 'നീതി, നേരു, അന്തം, മന്ദം, സ്നേഹം, സ്വപ്നം, അഗ്നി'. എന്നാൽ ദന്ത്യമൊഴികെ ശേ ഷം ഹല്ലുകൾക്കു മേലും അച്ചുകളുടെ ഇടയിലും

വരുന്നതു ന്‌കാരമാകുന്നു: ദൃ-ന്തം; 'ന്യായം; മന്വന്തരം; തിന്മ; അന്നീതി; അനൎത്ഥം; അനന്തൻ.' സമാസപദങ്ങളിൽ മൂല പദത്തിന്റെ ശബ്ദം മാറുന്നില്ല: ദൃ-ന്തം; 'പെരുനാൾ, പാണ്ടിനാ, കുറുനരി'. സംസ്കൃതത്തിലെ ചില സമാസങ്ങളിൽ നില മാത്രമേ പ്രമാണിപ്പാനുള്ളു: ദൃ-ന്തം; 'നീതി, അന്നീതി, നാശം, വിനാശം.' എന്നാൽ ംരംയക്ഷരങ്ങൾ ഇരട്ടിച്ചു വരുമ്പോൾ നില ഭേദം കൊണ്ടു ശബ്ദ വ്യത്യാസം അറിവാൻ പാങ്ങില്ല: ദൃ-ന്തം; 'തന്നാൽ (താൻ മൂലം;) തന്നാൽ (തരുമെങ്കിൽ') ഉത്ഭവം നോക്കുമ്പോൾ ന്ന് എന്നതു തമിഴിലെ ന്ത, ൻറ എന്നവയുടെ മാററമാകുന്നു: ദൃ-ന്തം; 'വന്ത; പൻറി, എന്നവയിൽനിന്നാകുന്ന 'വന്ന, പന്നി' എന്നവ വരുന്നതു. ന്ന എന്നതു ൻ എന്ന അന്തം ഇരട്ടിച്ചുണ്ടാകുന്നതാകുന്നു (ലക്കം ൭൧,) ദൃ-ന്തം; 'എൻ-എന്നിൽ, തൻ-തന്നിൽ' സംസ്കൃത പദങ്ങളിൽ വരുന്നതിന്റെ ശബ്ദം എല്ലായ്പോഴും ന്ന് എന്നാകുന്നു. ദൃ-ന്തം; 'അന്നം; സന്നം; ഉന്നതം'.

൮൮. മ, ഹ എന്നവ അൎദ്ധാക്ഷരങ്ങളായിട്ടു വരുമ്പോൾ അനുസ്വാരം എന്നും വിസൎഗ്ഗമെന്നും പേർപെടുന്നു. എന്നാൽ അനുസ്വാരം തന്റെ വൎഗ്ഗത്തിലുള്ള ഹല്ലിന്നു മേൽ വരുന്ന ഏതു അനുനാസികത്തിന്നും കൊള്ളും: ദൃ-ന്തം; 'ഭങ്ഗി, സന്ധി, ബന്ധം' എന്നു മുതലായവെക്ക 'ഭംഗി, സംധി, ബംധം' എന്നിങ്ങനെ എഴുതാം. പിന്നെയും അനുനാസികത്തോടു അതിന്റെ വൎഗ്ഗത്തിലുള്ള മൃദു ചേൎന്നാൽ മൃദുവിന്റെ ശബ്ദം മന്ദിച്ചു രണ്ടും കൂടെ അനുനാസികം ഇരട്ടിച്ചാ

ലത്തെപ്പോലെ മിക്കവാറും ശബ്ദിക്കുന്നു: ദൃ-
ന്തം; 'ഭംഗി, ബിംബം, നന്ദി' എന്നവ 'ഭങ്ങി,
ബിമ്മം, നന്നി' എന്നു എഴുത്തുംപോലെ ഏകദേ
ശം പറയുന്നു.

൪൯. ക്ഷകാരം തന്റെ രൂപം തെളിയിക്കു
ന്നപ്രകാരം കകാരവും ഷകാരവും ചേൎന്നുണ്ടാ
കുന്നു; എങ്കിലും ഷകാരം ഇരട്ടിച്ച ഹകാരം കൂ
ടിയുണ്ടാകുന്ന ഷ്ഷ എന്ന പോലെ അതിനെ തെ
ക്കേദിക്കുകളിൽ ശബ്ദിക്കുന്നു. അനുനാസികത്തി
ന്നും ല, ള എന്നവെക്കും മേൽത്തങ്ങളുടെ വ
ൎഗ്ഗത്തിൽച്ചേൎന്ന ഒരു ഹല്ല വന്നാൽ ആ ഹല്ലി
ന്റെ ശബ്ദത്തിന്നു മിക്കവാറും കേൾവിയില്ല:
ദൃ—ന്തം; "രത്നം, ജ്ഞാനം, കഢ്ഗ, വെള്ള."

## രണ്ടാം അദ്ധ്യായം-സന്ധി.

൫൦. സന്ധിയിൽ അക്ഷരങ്ങളും മൊഴികളും
തമ്മിൽച്ചേരുംപോൾ ഉണ്ടാകുന്ന ഭേദങ്ങളെ
കുറിച്ചു പറയുന്നു. അക്ഷരങ്ങൾക്കു ഏററവും
കുറെച്ചിലും തിരിച്ചിലും ചുരുക്കവും എന്നു നാ
ലു വക ഭേദങ്ങൾ ഉണ്ടു. ഈ ഭേദങ്ങൾ ആവ
ശ്യംപോലെ വരുത്താതെ അക്ഷരങ്ങളും പദ
ങ്ങളും തമ്മിൽ ച്ചേൎത്താൽ യോജിക്കുന്നതല്ലായ്ക
കൊണ്ടു ഈ അദ്ധ്യായത്തിന്നു യോജ്യത എന്നു
അൎത്ഥമാകുന്ന സന്ധിയെന്നു പേർ വന്നിരി
ക്കുന്നു.

൫൨. ശബ്ദഭേദച്ചുരുക്കം വേണ്ടി എല്ലാ ഭാഷകളിലും അക്ഷരങ്ങൾക്കു
മാററം വരുന്നുണ്ടു. ചിലയക്ഷരങ്ങൾ ചില പട്ടതിയിൽ വരുമ്പോ
ൾ ഉച്ചാരണത്തിന്നു പ്രയാസമായും കേൾപ്പിക്കു ഇൻപമില്ലാതെയും

തീരുന്നതാകയാൽ സംസാരം കേൾക്കുന്നവനും പറയുന്നവനും ഒരുപോലെ വിമ്മിഷ്ടമായിട്ടു തീര അങ്ങനെയുള്ള പ്രയാസങ്ങൾവരാതിരിക്കുന്നതിന്നു വേണ്ടി എല്ലാ ഭാഷകളിലും മൊഴികൾക്കു മാത്ര്യാലുള്ള ശബ്ദത്തിൽനിന്നു ഭേദം വരുത്തി ശബ്ദിക്കയുണ്ടു. എന്നാൽ ഇംഗ്ലീഷു മുതലായ യുറോപ്പു ഭാഷകളിൽ മൊഴികളുടെ അക്ഷരങ്ങൾക്കു ഭേദം വരുത്താതെ ഉച്ചാരണത്തിൽ ശബ്ദ ച്ഛേദ്യേക്കു വേണ്ടുന്ന ഭേദങ്ങളെ വരുത്തിക്കൊള്ളുന്നു. സംസ്കൃതം മലയാഴ്മ മുതലായിട്ടു ഇന്ത്യായിൽ നടപ്പുള്ള ഭാഷകളിൽ എഴുത്തു ഉച്ചാരണത്തിന്നു ഒത്തു വരേണ്ടുന്നതിന്നു വേണ്ടി അക്ഷരങ്ങളിലും കൂടെ വേണ്ടുന്ന മാററങ്ങളെ വരുത്തുന്നു. ശബ്ദച്ഛേദ്യേക്കു ഠരം രണ്ടിൽ ഏതുവഴിയും കൊള്ളാം. എന്നാൽ മുൻ പറഞ്ഞതു ഉച്ചാരണവും എഴുത്തും തമ്മിലുള്ള സംബന്ധത്തിന്നു ഭംഗം വരുത്തുന്നതിനാൽ അതു മുഖാന്തരം വായന പ്രയാസമായിട്ടു തീരുന്നു. പിൻപറഞ്ഞ വഴി മൊഴികളുടെ ആകൃതിരൂപത്തിന്നു ഭേദംവരുത്തുന്നതുകൊണ്ടു അൎത്ഥത്തിന്നു തെളിവുകേടുവരുത്തുന്നു. എന്നാൽ പുസ്തകക്കാരന്റെ മുറ താൻ പ്രയോഗിക്കുന്ന ഭാഷയുടെ സ്വഭാവത്തെ അനുസരിച്ചു എഴുതുകയാകുന്നു. ചിലപുസ്തകങ്ങളിൽ സന്ധിയുടെ പ്രമാണങ്ങളെ മിക്കവാറും തള്ളി എഴുതിയിരിക്കുന്നതിനാലേ വളരെ ദുശ്ശബ്ദങ്ങൾക്കും തെളിവു കേടിന്നും ഇട വന്നിരിക്കയാൽ വായനക്കാരൻ മറ്റുള്ളവരെ കേൾപ്പിക്കുന്നതിനായിട്ടു വായിക്കുമ്പോൾ സന്ധി ഒപ്പിച്ചു വായിച്ചുകൊള്ളേണം. അല്ലാഞ്ഞാൽ അവൻ വായിക്കുന്നതു ചെവിക്കിൻപമില്ലാതെയും അൎത്ഥമറിയുന്നതിന്നു പ്രയാസമായും തീരുന്നതുമല്ലാതെ ചിലപ്പോൾ പ്പൊരുൾ പിണങ്ങിത്തിരിയുന്നതിന്നും കൂടെ ഇടവരുന്നതാകുന്നു. എന്നാൽ കവിതക്കാരു വരുത്തുന്ന മാററങ്ങൾ എല്ലാന്തന്നെ പ്രമാണിക്കേണമെന്നല്ല പറയുന്നതു. അവർ ഭാഷയുടെ സ്വഭാവത്തിന്നു വിരോധമായിട്ടും ശബ്ദരാഗത്തിന്നു ആവശ്യമില്ലാതെയും ഉള്ള പല മാററങ്ങളെയും വരുത്തുന്നുണ്ടു. മറെറല്ലാ കാൎയ്യങ്ങളിൽ എന്ന പോലെ ഇതിലും ഒരു നടുവഴിയുണ്ടു. സംസാര ഭാഷയിൽ വരുത്തുന്ന മാററങ്ങളിൽ കൌശലമുണ്ടെന്നു എങ്കിലും ആയതിൽനിന്ന തെളിവുകേടു വരുമെന്നു എങ്കിലും സംശയിക്കുന്നതിന്നു ഇടയില്ലാത്തതാകയാൽ അങ്ങനെയുള്ളവയെ കൈക്കൊള്ളുവാനുള്ളതാകുന്നു.

**൧൫. അച്ചുമച്ചും കൂടെ ച്ചേരുന്നതും അച്ചും ഹല്ലുമായിട്ടു ചേരുന്നതും ഹല്ലു മച്ചും കൂടെ ച്ചേരുന്നതും ഹല്ലും ഹല്ലും കൂടെ ച്ചേരുന്നതുമായിട്ടു സന്ധിയിൽ നാലു പട്ടതികൾ ഉണ്ടു.**

ജ്ഞാപനം. സന്ധിപ്രകാരമുള്ള മാററങ്ങൾ വരുത്തിയ കഴിയു

എന്നുള്ളതു, ഒന്നിച്ചു ചേരുന്ന മൊഴികൾ അൎത്ഥംകൊണ്ടു അടുത്ത സംബന്ധമായിരിക്കയാൽ രണ്ടിന്റെയും ഇടയിൽ നിറുത്തിന്നു പാങ്ങില്ലാത്തപ്പോൾ ആകുന്നു: ദൃ—ന്തം, 'അതു ചാമ അരി അല്ല' എന്നതിന്നു 'അതു ചാമയരിയല്ല' എന്നു വേണം. നിറുത്തിന്നു പാങ്ങുണ്ടായിരുന്നാൽ സന്ധി പ്രമാണിച്ചേ കഴിയൂ എന്നില്ല: ദൃ-ന്തം; 'അവൻ നല്ലവൻ ആകകൊണ്ടു ക്ഷമിക്കും' എന്നും "അവൻ നല്ലവനാകകൊണ്ടു ക്ഷമിക്കും" എന്നും രണ്ടു വിധത്തിലും എഴുതാം. നിറുത്തു കൂടിയേ കഴിയൂ എന്നുള്ളിടത്തു സന്ധിയരുതു ദൃ-ന്തം; ദൈവം നല്ലവനാകുന്നു; എന്നാൽ അവൻ നീതിമാനുമാകുന്നു: എന്നതിൽ 'എന്നാൽ' എന്നുള്ളതിന്നു പകരം 'യെന്നാൽ' എന്നു എഴുതിക്കൂടാ.—ദീൎഘസ്വരങ്ങളുടെ പിന്നാലെ അവയുടെ ദീൎഘതകൊണ്ടു അല്പം നിറുത്തിന്നു ഇട വരുന്നതാകയാൽ സന്ധി കൂടാതെയും കഴിക്കുന്നുണ്ടു: ദൃ-ന്തം; 'തീയെടുക്കരുതു' എന്നതിന്നു തീ എടുക്കരുതു; എന്നു തന്നെ എഴുതും. സന്ധിക്കായിട്ടുള്ള മാററം വരുത്താതിരിക്കുന്നതിന്നു വേണ്ടി ഹ്രസ്വങ്ങളെ ദീൎഘങ്ങളാക്കി ശബ്ദിക്കയുമുണ്ടു: ദൃ-ന്തം 'വരികയെന്നു പറഞ്ഞു'" എന്നതിനു വരികാ എന്നു പറഞ്ഞു എന്നു ചൊല്ലും: എങ്കിലും വാക്യത്തിന്റെ അന്തത്തിൽ ഒഴികെ ശേഷം ഉള്ള പട്ടതികളിൽ ഒക്കയും സന്ധി ചേൎപ്പിച്ചു എഴുതുന്നതിൽ കുററമില്ല.

## ഒന്നാം സൎഗ്ഗം—— അജന്തവും അജാദിയും തമ്മിൽ സംബന്ധിക്കുമ്പോൾ ഉള്ള മാററങ്ങൾ.

൫൩ അ, എ, ഇ, എന്നവയിലും അവയുടെ ദീൎഘങ്ങളാകുന്ന ആ, ഏ, ഈ, ഐ എന്നവയിലും അവസാനിക്കുന്ന പദങ്ങളുടെ പിൻപു യാതൊരു അച്ചുകൊണ്ടും തുടങ്ങുന്ന പദം വന്നാൽ ഇടയിൽ യകാരം വരും: ദൃ-ന്തം കുതിര എന്നതിനോടു 'അല്ല' എന്നതു ചേരുമ്പോൾ 'കുതിരയല്ല' എന്നാകും. തുമ്പാ + എടുത്തു = തുമ്പായെടുത്തു; പാപത്തെ + ഉപേക്ഷിക്ക = പാപത്തെയുപേക്ഷിക്ക; അങ്ങുന്നേ+ആകട്ടെ=അങ്ങുന്നേയാകട്ടെ; അരി + ഇല്ല = അരിയില്ല; കുല

സ്ത്രീ + ഒരുത്തി = കുലസ്ത്രീയൊരുത്തി; കൈ + ഏറു = കൈയേറു'

൬൪ ഒ, ഉ, എന്നവയുടെയും അവയുടെ ദീൎഘങ്ങളാകുന്ന ഓ, ഊ, ഔ എന്നവയുടെയും പിന്നാലെ യാതൊരു അച്ചെങ്കിലും വന്നാൽ ഇടയിൽ യകാരമോ വകാരമോ വരും. ഹ്രസ്വസ്വരം ചിലപ്പോൾ മാഞ്ഞുപോകയുമുണ്ടു: ദൃ—ന്തം; കൊ × എന്നക്ഷരം = കൊയെന്നക്ഷരം = കൊവെന്നക്ഷരം. പോ + അരങ്ങോട്ടു = പോയരങ്ങോട്ടു = പോവരങ്ങോട്ടു: വരുന്നു × എല്ലൊ = വരുന്നു വെല്ലോ = വരുന്നെല്ലോ: വന്നു + എങ്കിൽ വന്നുയെങ്കിൽ = വന്നുവെങ്കിൽ = വന്നെങ്കിൽ: = തിരു + എഴുത്തു തിരുയെഴുത്തു = തിരുവെഴുത്തു.

൬൫. അനുസ്വാരം നീങ്ങീട്ടു ശേഷിക്കുന്ന അകാരത്തിന്റെ പിന്നാലെ അച്ചുവന്നാൽ ഇടയിൽ അധികമായിട്ടു വകാരം വരും: ദൃ—ന്തം; ('നിലം) നില + അറ = നിലവറ; (മണ) മണ + ആളൻ = മണവാളൻ; ('പണം) പണ + ഇട = പണവിട; നാമധേയത്തിന്റെ അന്തത്തിൽ വരുന്ന അകാരത്തിന്റെ പിന്നാലെ അച്ചു വന്നാൽ യകാരം ഏറുകയും അകാരം കുറകയും രണ്ടും നടപ്പുണ്ടു: ദൃ—ന്തം; 'നടന്ന + ആൾ = നടന്നയാൾ = നടന്നാൾ; വരുന്ന + ഇടം = വരുന്നയിടം = വരുന്നിടം; വല്ലാത്ത + എലി = വല്ലാത്തയെലി = വല്ലാത്തെലി; ഇല്ലാഞ്ഞ + ഉപ്പ = ഇല്ലാഞ്ഞയുപ്പ; = ഇല്ലാഞ്ഞുപ്പ; വാച്യ നാമത്തിന്റെ അന്തമാകുന്ന ക, ക്ക എന്ന പൂൎണ്ണാക്ഷരങ്ങളിലടങ്ങിയിരിക്കുന്ന അകാരത്തിന്റെ പിന്നാലെ 'ഇല്ല' എന്നതു വന്നാൽ ഇടയിൽ അകാരം വരികയും രണ്ടു അച്ചുകളും കൂടെ ഒന്നിച്ചു 'ഏകാരമായിട്ടു ചുരുങ്ങുകയും ആകാം: ദൃ—ന്തം; വരിക + ഇല്ല = വരികയില്ല = വരികേല്ല. നടക്ക + ഇല്ലാഞ്ഞു = നടക്കയില്ലാഞ്ഞു, നടക്കേല്ലാഞ്ഞു; 'ഉണ്ടു ഇല്ല' എന്ന പദങ്ങളുടെ മുൻപിൽ വൎത്തമാനകാലത്തിന്റെ ഉകാരാന്തം വന്നാൽ ആയതു തീരെ മാഞ്ഞുപോകും: ദൃ—ന്തം; പഠിക്കുന്നു + ഉണ്ടു = പഠിക്കുന്നുണ്ടു, വരുന്നു ഇല്ലാഞ്ഞു = വരുന്നില്ലാഞ്ഞു.

൬൬. അൎദ്ധാച്ചിന്റെ പിന്നാലെ അച്ചുവ

രുമ്പോൾ അദ്ധ്യാച്ച ഇല്ലായ്മയായിപ്പോകുന്നു: ദൃ—ന്തം; 'കാട്ട + ആന=കാട്ടാന; തോക്ക + എട്ടത്ത=തോക്കെട്ടത്ത; ആയുസ്സ + അറുതി=ആയുസ്സറുതി'.

ജ്ഞാപനം. സംസ്കൃതത്തിലെ സന്ധി പ്രയോഗം മലയാഴ്മയിലെ ക്രുട്ടല്ല, അതു ശുദ്ധ മലയാം പദങ്ങളിലും രീതികളിലും വരുന്നുമില്ല. എന്നാൽ അനവധി സമാസപദങ്ങൾ സംസ്കൃതത്തിൽനിന്നു മലയാഴ്മയിൽ നടപ്പായിരിക്കകൊണ്ടു അവയുടെ മൂലങ്ങളെ വിവരംതിരിക്കുന്നതിന്നും സംസ്കൃത പദങ്ങളെ അതിലെ സന്ധിപ്രകാരം പലപ്പോഴും സമാസിപ്പിപ്പാനുള്ളതാകയാലും ആ ഭാഷയുടെ സന്ധിപ്രമാണങ്ങളെ അറിഞ്ഞിരിക്കുന്നതു ആവശ്യമാകുന്നു. ആകയാൽ ഇത്താഴെ വരുന്ന സൂത്രങ്ങളെ എടുത്തു പറഞ്ഞിരിക്കുന്നു.

൬൭. സംസ്കൃതത്തിൽ രണ്ടു സമാനയച്ചുകൾ തമ്മിൽ സംബന്ധിക്കുമ്പോൾ അവ നീങ്ങീട്ടു അവെക്കു പകരം ഒരു സമാന ദീൎഘംവരും: ദൃഷ്ടാന്തം; 'രാമ + അന്തികേ=രാമാന്തികേ; ദേവ + ആലയം=ദേവാലയം; സീത + ആയല്ലകം=സീതായല്ലകം; കവി + ഇന്ദ്രൻ=കവീന്ദ്രൻ; ഗുരു + ഉത്തമൻ=ഗുരൂത്തമൻ'.

൬൮. ഇ, ഉ എന്നവയുടെ പിന്നാലെ അവയുടെ സമാനമല്ലാത്ത മറ്റു അച്ചു വന്നാൽ ഇകാരം **യ**കാരമായിട്ടും ഉകാരം **വ**കാരമായിട്ടും മാറും; ദൃ—ന്തം; 'അതി + അല്പം=അത്യല്പം; അധി + ആകാശം=അധ്യാകാശം; അതി + ഉത്തമൻ അത്യുത്തമൻ: മനു + അന്തരം=മന്വന്തരം; അനു+ ഇഷ്ടം-അന്വിഷ്ടം.'

൬൯. അകാരത്തിന്റെ പിന്നാലെ ഇ ൟ എന്നവയിൽ ഒന്നു വന്നാൽ അവെക്കു പകരം ഏകാരവും ഉ, ഊ എന്നവയിൽ ഒന്നുവന്നാൽ അവ നീങ്ങീട്ടു ഓകാരവും വരും: ദൃ—ന്തം;

'ദേവ + ഇന്ദ്രൻ=ദേവേന്ദ്രൻ; രാമ + ഈശ്വരം രാമേശ്വരം; പര + ഉപകാരം=പരോപകാരം; മാൎദ്ദവ + ഊൎജ്ജ=മാൎദ്ദവോൎജ്ജ.

൩൦. അ, ആ എന്നവയുടെ പിന്നാലെ ഏ, ഐ എന്നവയിൽ ഒന്നു വന്നാൽ അവ നീങ്ങീട്ടു ഐകാരവും ഓ, ഔ എന്നവയിൽ ഒന്നു വന്നാൽ അവ മാറീട്ടു ഔകാരവും വരും: ദൃ—ന്തം; ദേവ + ഏകത്വം=ദേവൈകത്വം; അധിക + ഐശ്വൎയ്യം=അധികൈശ്വൎയ്യം; സൂൎയ്യ + ഓജസ്സ=സൂൎയ്യൗജസ്സ, കാൎയ്യ + ഔചിത്യം=കാൎയ്യൗചിത്യം".

ജ്ഞാപനം. സംസ്കൃതമൊഴികളെ ചിലപ്പോൾ മലയാഴ്മയുടെ സന്ധിപ്രകാരവും ഒന്നിപ്പിക്കയുണ്ടു: ദൃ—ന്തം; ജ്ഞാപക + അവസ്ഥ= ജ്ഞാപകാവസ്ഥ = ജ്ഞാപകയവസ്ഥ.

## രണ്ടാം സൎഗ്ഗം—അജന്തവും ഹലാദിയും തമ്മിൽ ചേരുമ്പോൾ ഉള്ള സന്ധി.

൩൧. ഒരു പദം അച്ചിൽ അവസാനിക്കയും പിന്നാലെ വരുന്നതു ഹല്ലിൽ തുടങ്ങുകയും ചെയ്താൽ അവ തമ്മിൽ യാതൊരു മാററവും കൂടാതെ ഒന്നിച്ചു ചേരും. ദൃ—ന്തം; നന്ദി+കേട=നന്ദികേട: ഭൂ+തലം=ഭൂതലം. എന്നാൽ പിന്നത്തെ മൊഴിയിൽ വരുന്ന ഹല്ലു അനുനാസികങ്ങൾ ഒഴികെയുള്ള വൎഗ്ഗ്യങ്ങളിൽ ഒന്നോ ഹകാരം അല്ലാതുള്ള ഊഷ്മാക്കളിൽ ഒന്നോ ആകുന്നു എങ്കിൽ അതു പല പട്ടതികളിലും ഇരട്ടിക്കും: ദൃ—ന്തം; കുതിര+കാരൻ=കുതിരക്കാരൻ.

ജ്ഞാപനം— ഇരട്ടിക്കുന്ന പട്ടതികൾ എല്ലാം തന്നെ സൂത്രങ്ങ

ളെ കൊണ്ടു നിശ്ചയിക്കാകുന്നതല്ല; എങ്കിലും ഇരട്ടിക്ക നടപ്പായിരിക്കുന്നു. മൊഴികളിൽ ഒററയായി എഴുതുന്നതും ചൊല്ലുന്നതും അനക്ഷരവും അപശബ്ദവും ആകുന്നു; എന്നു തന്നെയല്ല, ചിലപ്പോൾ വളരെ അൎത്ഥഭേദത്തിന്നും കൂടെ ഇടവരുന്നതാകുന്നു: ദൃ-ന്തം; തടി പലക മുതലായവ എന്ന മൊഴികളിൽ തടിയും പലകയും വെവ്വേറെ വസ്തുക്കൾ എന്ന അൎത്ഥം വരുന്നു. എന്നാൽ തടിപ്പലക മുതലായവ എന്നു പറയുന്നതിൽ തടിപ്പലക ഒരു മൊഴിയായി ഒരു വസ്തുവിന്റെ പേരായിരിക്കുന്നു. പിന്നയും ന്യായകാരൻ എന്നതിന്നു ജഡ്ജി എന്ന അൎത്ഥമാകുന്നു. ന്യായക്കാരൻ; എന്നു പറയുന്നതിന്നു മൎയ്യാദയുള്ളവൻ എന്നു പൊരുൾ വരുന്നു. ആകയാൽ പിന്നാലെ വരുന്ന ഹല്ലിരട്ടിക്കുന്നതു തള്ളേണ്ടുന്നതു എങ്കിലും തള്ളാകുന്നതു എങ്കിലും അല്ല; ഇരട്ടിക്കുന്ന ഹല്ലുകൾ പ്രത്യേകം ക, ച, ത, പ എന്ന ഖരങ്ങളാകുന്നു.

൱൨. ദ്വിതീയ വിഭക്തിയുടെ അന്തത്തിലെ എകാരത്തിന്റെയും വചനാധേയങ്ങളുടെ അന്തത്തിൽ വരുന്ന അ, ഇ എന്നവയുടെയും പിന്നാലെ മേൽപ്പറഞ്ഞ അക്ഷരങ്ങൾ ഇരട്ടിക്കും: ദൃ—ന്തം; രാജാവിനെ+തൊഴെണം. രാജാവിനെത്തൊഴെണം; "മനസി ഭയമിവനെക്കണ്ടു ഞെങ്ങൾക്കു" (രാമായണം) അടങ്ങി+പാൎത്തുകൊള്ളുക = അടങ്ങിപ്പാൎത്തുകൊള്ളുക; "പാൎത്തു കേട്ടീടുക ചൊല്ലിത്തരുന്നുണ്ടു ഞാൻ,(രാമായണം). തിരുന്ത+ചെയ്യു=തിരുന്തച്ചെയ്യു. ഓടി+ഗമിക്ക=ഓടിഗ്ഗമിക്ക; അവനെ+ധരിപ്പിക്കെണം=അവനെ ധരിപ്പിക്കെണം; "ദൈവഗതിയെസ്സമാശ്രയിച്ചീടുക നീ,, (രാമായണം.)

൱൩. വചനാധേയങ്ങളെ അവ്യയങ്ങളായിട്ടു പ്രയോഗിക്കുമ്പോഴും മേൽപ്പറഞ്ഞ ഹല്ലുകളെ ഇരട്ടിപ്പാനുള്ളതാകുന്നു: ദൃ—ന്തം; എന്നോടു കൂടെ+പഠിച്ചവൻ=എന്നോടുകൂടെപ്പഠിച്ചവൻ "വളരെപ്പറയരുതെന്നോടു ദൂതാ, (നളചരിതം;) തീരെ+കളയുന്നു=തീരെക്കളയുന്നു" ആകാശമൊക്കെപ്പരന്നോരു ശബ്ദവും (രാമായണം,)

൱൪. ദ്വിതീയയിലെ എകാരത്തിന്റെ പിന്നാലെ ഖരങ്ങൾ ഒഴികെ ശേഷമുള്ള അച്ചുകൾ വന്നാൽ അവയെ ഇരട്ടിക്കുന്നതിന്നു പകരം

എകാരത്തെ ഏകാരമായിട്ട നീട്ടിയും സാധിക്കും. ദൃ—ന്തം; ദൈവത്തെ + സേവിക്ക = ദൈവത്തെസ്സേവിക്ക = ദൈവത്തേസേവിക്ക രാജാവിനെ + ബഹുമാനിക്ക = രാജാവിനെബ്ബഹുമാനിക്ക = രാജാവിനേ ബഹുമാനിക്ക.

൬൩. യ, ര, ല, എന്നവ ചേൎന്നുണ്ടാകുന്ന കൂട്ടക്ഷരങ്ങൾ ഒഴികെ മറ്റു കൂട്ടക്ഷരങ്ങളിൽ ഒന്നോ, അനുനാസികങ്ങളിൽ വല്ലതുമോ സാദ്ധ്യസ്വരങ്ങളിൽ ഏതെങ്കിലുമോ ഹകാരമെന്നക്ഷരമോ ആകുന്നു പിന്നാലെ വരുന്ന ഹല്ലെങ്കിൽ എ, ഇ, അ, എന്നവയിൽ ഏതിന്റെ പിൻപും അതു ഇരട്ടിക്കയില്ല. എന്നാൽ എകാരം ദീൎഘമാക്കുകയും ഹ്രസ്വമായിട്ട തന്നെ വെച്ചേക്കുകയും രണ്ടും നടപ്പുണ്ടു: ദൃ—ന്തം; ദൈവത്തെ + സ്നേഹിക്ക = ദൈവത്തെ സ്നേഹിക്ക = ദൈവത്തേ സ്നേഹിക്ക. കാൎയ്യത്തെ + ഹാസ്യമാക്കി = കാൎയ്യത്തെ ഹാസ്യമാക്കി=കാൎയ്യത്തേ ഹാസ്യമാക്കി.

൬൪. സമാസ നാമങ്ങളെ ഉണ്ടാക്കുന്നതിൽ മേൽപ്പറഞ്ഞ ഹല്ലുകൾ പ്രത്യേകം ക, ച, ത, പ, എന്ന ഖരങ്ങൾ ഇരട്ടിക്കും: ദൃ—ന്തം; തീ + കല്ലു = തീക്കല്ലു; തുമ്പാ + കൈ = തുമ്പാക്കൈ, കളി+പശു = കളിപ്പശു; കാൎയ്യ + ഗുണം = കാൎയ്യഗ്ഗുണം.

ജ്ഞാപനം. മേൽപ്പറഞ്ഞ നാമങ്ങൾ സംസ്കൃതത്തിലെ സമാസങ്ങളിൽനിന്നു വിവരപ്പെടുത്തുവാൻ ഉള്ളതാകുന്നു. എന്തെന്നാൽ ആ ഭാഷയിൽ മേൽപ്പറഞ്ഞ വകെക്കു ഹല്ലു ഇരട്ടിക്കയില്ല: ദൃ—ന്തം; ദൈവ + കാൎയ്യം = ദൈവകാൎയ്യം; രാജ+പുത്രൻ=രാജപുത്രൻ (ലക്കം ൨൦൦ നോക്കു.)

൬൫. സമാസക്രിയകളിൽ ചിലതിൽ ഹല്ലു ഇരട്ടിക്കും, ചിലതിൽ ഒററയായിട്ട തന്നെ ഇരിക്കും: ദൃ—ന്തം; കോപ + പടുക = കോപപ്പടുക, രക്ഷ+പടുക=രക്ഷപടുക വേല + ചെയ്ക = വേല ചെയ്ക = വേലച്ചെയ്ക.

൬൬. ദ്വിതീയ ഒഴികെ അൎജ്ജന്തത്തിൽ വരുന്ന മററു വിഭക്തികളുടെ പിൻപും നാമാധേയങ്ങളുടെ പുറകും പ്രതിഭാവത്തിൽ ആന്തത്തിന്റെ പിൻപും അൎത്ഥം തെളിവാകുന്നതിന്നു നിറുത്തു വേണ്ടുന്ന മൊഴികളുടെ ശേഷവും ഹല്ലു ഇരട്ടിക്കയില്ല: ദൃ—ന്തം, എന്റെ പുത്രൻ; നീ പോക; ക്രമേണ പറഞ്ഞു; മകനേ കേൾ; സമാപറകു; വരാതകണ്ടു:

൬൭. അൎദ്ധാച്ചിന്റെ പിന്നാലെ ഹല്ലു ഇരട്ടിക്കയില്ല. എന്നാൽ അതു ഉകാരമായിട്ടും തിരിയും. ദൃ—ന്തം; വീടു + കാരൻ = വീട്ടുകാരൻ. ആറ + വെള്ളം = ആററുവെള്ളം. അവരോട + പറഞ്ഞു = അവരോടു പറഞ്ഞു.

## മൂന്നാം സൎഗ്ഗം. ഹലന്തവും അജാദിയും തമ്മിൽചേരുമ്പോഴത്തെ മാററങ്ങൾ

൭൦. ഒരു പദം ഹല്ലിൽ അവസാനിക്കുകയും പിന്നത്തേതു അച്ചുകൊണ്ടു തുടങ്ങുകയും ചെയ്യുംപോൾ അച്ചിന്റെ രൂപം മാറി ഹല്ലിനോടു ഒന്നിക്കും. ദൃ—ന്തം; 'അവൻ + അല്ല = അവനല്ല. മീൻ + എങ്ങു = മീനെങ്ങു. കാൽ + ഇല്ല=കാലില്ല.

൭൧. ഒരു ഏകാക്ഷര പദം അൎദ്ധാക്ഷരത്തിൽ അവസാനിക്കുകയും മുൻപിലത്തെ അക്ഷരം ഹ്രസ്വമായിരിക്കുകയും പിന്നാലെ വരുന്ന മൊഴി അച്ചിൽ തുടങ്ങുകയും ആയിരുന്നാൽ ഹല്ലിരട്ടിക്കും; ദൃ—ന്തം ; 'പൊൻ + അച്ചൻ = പൊന്നച്ചൻ. കൺ + ആടി = കണ്ണാടി. കൽ + ആൽ= കല്ലാൽ. ഉൾ, ഉള്ളു

൭൨. ഒരു നാമം അം എന്നതിൽ അവസാനിക്കയും ഉം എന്നത പിന്നാലെ ചേരുകയും ചെയ്താൽ മകാരം വകാരമായിട്ടു തീരും:ദൃ=—ന്തം; 'സുഖം + ഉം=സുഖമും=സുഖവും'.

## നാലാം സൎഗ്ഗം. ഹലന്തവും ഹലാദിയും തമ്മിൽ സംബന്ധിക്കുമ്പോൾ ഉള്ള മാററങ്ങൾ.

൭൩. ഒരു പദം ഹല്ലിൽ അവസാനിക്കയും പിന്നത്തേതു ഹല്ലിൽ തുടങ്ങുകയും ആയിരുന്നാൽ അവ രണ്ടും കൂടെ ഒന്നിച്ചു ഒരു കൂട്ടക്ഷരമാകും. ദൃ—ന്തം ; 'കൺ+മണി=കണ്മണി. താൻ + തോന്നിത്വം = താന്തോന്നിത്വം.

൧൪ ര, ല, ള, ഴ, എന്ന അദ്ധ്യാക്ഷരങ്ങൾ സമാസ നാമത്തിലെ മുൻപിലത്തെ മൊഴിയുടെ അന്തമായും പഞ്ചമി, സപ്തമി എന്ന വിഭക്തികളെക്കാണിക്കുന്ന അടയാളമായും ഃരം വിഭക്തിയൎത്ഥങ്ങൾക്കു ഉദ്ഭാനമായും വചനാധേയത്തിന്റെ അന്തമായും ഇരിക്കുംപോൾ ഇരട്ടിപ്പാനുള്ളതായിട്ടു മുൻപറഞ്ഞ ഹല്ലുകൾ ഇരട്ടിക്കും; ദൃ—ന്തം; ‘പോർ + കളം = പോൎക്കളം നാൽ + കാലി = നാല്ക്കാലി; (അവിടെ നിന്നാൽക്കൊള്ളാം എന്നതിന്നു അവിടെ നിന്നാൽ കൊള്ളാം എന്നു പറയുമ്പോൾ ആൽ, എന്നതിന്നു ആലുമരമെന്ന അൎത്ഥം വരും) മുൾ + പടപ്പു = മുൾപ്പടപ്പു; കീഴ + ജാതി = കീഴ്ജാതി; കല്ലാൽ + ചിലതു = കല്ലാൽച്ചിലതു; വീട്ടിൽ + പോ = വീട്ടിൽപ്പോ; അപ്പോൾ + പറഞ്ഞു = അപ്പോൾപ്പറഞ്ഞു; വന്നാൽ + കൊള്ളാം = വന്നാൽക്കൊള്ളാം. എങ്കിൽ + ശബ്ദം = എങ്കിൽശ്ശബ്ദം. ഇങ്ങനെയുള്ള പടുതിയിൽ അദ്ധ്യാക്ഷരത്തിന്റെ ശബ്ദം വിട്ടു നാക്കാലി കീജ്ജാതി ‘വീട്ടിപ്പോ എന്നിങ്ങനെ ചൊല്ലുക നടപ്പായിരിക്കുന്നു’ എങ്കിലും ആയതു അവശബ്ദമാകുന്നു.

൧൪. മേൽപ്പറഞ്ഞ അദ്ധ്യാക്ഷരങ്ങൾ തങ്ങളുടെ പിന്നാലെ വരുന്ന ഹല്ലിനോടു ഒന്നിച്ചു കൂട്ടക്ഷരങ്ങളായി എഴുതപ്പെടുംപോൾ ഹല്ലു ചിലപ്പോൾ എഴുത്തിലിരട്ടിക്കാതെ ചൊല്ലിൽ മാത്രം ഇരട്ടിക്കപ്പെടുന്നു: ദൃ—ന്തം; ‘എങ്കിൽ + ശബ്ദം.=എങ്കില്ശബ്ദം; മേൽ + പുര= മേൽപ്പുര = മേല്പുര.

൧൫. മകാരാന്തം തന്റെ പിന്നാലെ വരുന്ന ഹല്ലിന്റെ വൎഗ്ഗത്തിൽ ചേൎന്ന അനുനാസികമായിട്ടു തിരിയും. എന്നാൽ അനുസ്വാരം ഏതു

അനുനാസികത്തിന്നും കൊള്ളുന്നതാകയാൽ അതിന്റെ രൂപം മാറിയേ കഴിയൂ എന്നില്ല: ദൃ--ന്തം; 'പണം + കൊടുത്തു = പണം കൊടുത്തു = പണംക്കൊടുത്തു. ദേഹം + തടിച്ചു = ദേഹം തടിച്ചു =ദേഹന്തടിച്ചു.

൭൭. സമാസപദങ്ങൾ ഉണ്ടാകുന്നതിൽ ആദി പദത്തിന്ന ഒരക്ഷരത്തിൽ അധികം ഉണ്ടായിരുന്നാൽ ആ പദത്തിന്റെ അന്തത്തിൽ വരുന്ന മകാരം പിന്നത്തേ പദത്തിന്റെ ആദിയിലേ അനുനാസികത്തിന്റെ മുൻപിൽ മാഞ്ഞുപോകും. ദൃ—ന്തം; 'പഴം + നെല്ല = പഴനെല്ല. പെരും + മരം = പെരുമരം; എന്നാൽ ആദിപദം ഏകാക്ഷരമായിരുന്നാൽ മകാരം മായുകയില്ല. ദൃ—ന്തം; ചെം + മാനം = ചെമ്മാനം. ചെം + നെല്ല = ചെന്നെല്ല.

൭൮. സമാസ പദങ്ങളിൽ അനുനാസികത്തിന്നു മുൻപ ല, ള, എന്നവ ന, ണ, എന്നവയായിട്ട തിരിയുന്നു: ദൃ—ന്തം; നൽ + മ = നന്മ; വെൾ + മ = വെണ്മ; നൽ + നിലം = നന്നിലം; കൽ + മദം = കന്മദം'.

൭൯. സമാസ പദങ്ങളിൽ ണ, ന എന്നവയുടെ പിൻപു നകാരം വന്നാൽ അത മുൻപലിത്തേ അനുനാസികത്തിൽ ലയിക്കും. ദൃ—ന്തം, 'കൺ + നീർ = കണ്ണീർ; മുൻ + നില = മുന്നില; എൾ + നെയ = എണ്ണെ = എണ്ണ'

൮൦. സംസ്കൃത ഭാഷയിൽ മുൻപിലത്തേ പദം ഖരത്തിൽ അവസാനിക്കയും പിന്നത്തേതു ഖരവും അതിഖരവും ഒഴികെ മററു യാതൊരു അക്ഷരത്തിലും തുടങ്ങുകയും ചെയ്യാൽ ഖരം തന്റെ വഗ്ഗത്തിൽ ചേൎന്ന മൃദുവായിട്ടു തിരിയും ദൃ-ന്തം; വാൿ + ദത്തം. വാഗ്ദത്തം=അപ + ജം അബ്ജം. അച + അന്തം=അജന്തം. വാക + ഈശൻ = വാഗീശൻ.

൮൧. മുൻപിലത്തെ മൊഴി മൃദുവിലോ അതിഖരത്തിലോ ഘോഷത്തിലോ അവസാനിക്കയും പിന്നത്തേതു ഖരം കൊണ്ടോ അതിഖരം കൊ

ണ്ടോ തുടങ്ങുകയും ആയിരുന്നാൽ മുൻമൊഴിയുടെ അന്തത്തിലെ ഹല്ല തന്റെ വൎഗ്ഗത്തിൽ ചേൎന്ന ഖരമായിട്ടു തിരിയും, ദൃ—ന്തം; ഭുഗ+തി= ഭുക്തി.

വ്യ൨. ഒരു പദം ഖരത്തിൽ അവസാനിക്കയും പിന്നത്തേതു അനുനാസികം കൊണ്ടു തുടങ്ങുകയും ചെയ്താൽ ഖരം തന്റെ വൎഗ്ഗത്തിൽ ചേൎന്ന മൃദുവായിട്ടും അനുനാസികമായിട്ടും തിരിയും; ദൃ—ന്തം; വാൿ + മയം=വാഗ്മയം=വാങ്മയം; വാൿ + മാധുൎയ്യം = വാഗ്മാധുൎയ്യം = വാങ്മാധുൎയ്യം.

വ്യ൩. ദന്ത്യങ്ങൾ താലവ്യങ്ങളുടെ മുൻപു താലവ്യങ്ങളായിട്ടും മൂൎദ്ധന്യങ്ങളുടെ മുൻപു മൂൎദ്ധന്യങ്ങളായിട്ടും മാറിവരും; ദൃ—ന്തം; സൽ + ജനം= സജ്ജനം; സൽ + ചിന്മയൻ = സച്ചിന്മയൻ.

വ്യ൪. ര എന്ന അൎദ്ധാക്ഷരം, ച, ഛ, ശ എന്നവയുടെ മുൻപിൽ ശകാരമായിട്ടും; ത, ഥ, സ എന്നവയുടെ മുൻപിൽ സകാരമായിട്ടും ക, ഖ, പ, ഫ, എന്നവയുടെ മുൻപ ഷകാരമായിട്ടും മാറുന്നു. ദൃ—ന്തം; ദുർ + ചിന്ത = ദുശ്ചിന്ത. ദുർ + ശീലം = ദുശ്ശീലം. ദുർ + തൎക്കം = ദുസ്തൎക്കം. നിർ + സാരം = നിസ്സാരം. നിർ + കൃതം നിഷ്കൃതം.. നിർ + ഫലം = നിഷ്ഫലം.

## അഞ്ചാം സൎഗ്ഗം. സന്ധിയോടു സംബന്ധമില്ലാത്ത ചില മാററങ്ങൾ.

വ്യ൫. അകാരത്തിന്നു പകരം പല പട്ടതികളിലും പ്രത്യേകം മൊഴികളുടെ അന്തത്തിലും

ഏകാരംനടപ്പായിരിക്കുന്നു:ദൃഷ്ടാന്തം; കൂട=കൂടെ; വളര=വളരെ, താഴ=താഴെ; മാവേലിക്കര=മാവേലിക്കരെ; പട്ടക = പെട്ടക. എന്നാൽ ഏകാരവും ഐകാരവും അച്ച പിന്നാലെ വരുമ്പോൾ അകാരമായിട്ടതിരികയും ഉണ്ടു:ദൃഷ്ടാന്തം; പിന്നെപിന്നെയും=പിന്നയും. കൂടെകൂടെയും=കൂടയും; മരത്തെ മരത്തെയും=മരത്തയും. തന്നെ തന്നെയും=തന്നയും

൩൬. യകാരവും വകാരവും തമ്മിലും, കകാരവും വകാരവും തമ്മിലും, ബകാരവും വകാരവും തമ്മിലും, മകാരവും വകാരവും തമ്മിലും, ഴകാരവും ളകാരവും തമ്മിലും, ചില മൊഴികളിൽ മാറും: ദൃ—ന്തം; കോയിൽ = കോവിൽ; ചുകപ്പു = ചുവപ്പു; കുബെരൻ=കുവേരൻ; വാനം= മാനം; എപ്പോഴും = എപ്പോളും.

൩൭. ഓരോരോ വൎഗ്ഗത്തിൽ ഉൾപ്പെട്ട മൃദുക്കളും മഹാപ്രാണങ്ങളും അതാതു വൎഗ്ഗത്തിലെ ഖരമായിട്ടു മാറുക നടപ്പുണ്ടു: ദൃ—ന്തം; ഘനം = കനം; ഖണ്ഡം = കണ്ടം; ഭാരം = പാരം. ഈ പറഞ്ഞിരിക്കുന്ന മാററങ്ങൾ തമിഴരീതിപ്രകാരമുള്ളതാകുന്നു; അക്ഷര വിദ്യയില്ലാത്തവരുടെ സംസാരത്തിൽ അധികം വരുന്നതും ആകുന്നു: എങ്കിലും വിദ്വാന്മാരുടെയിടയിൽ ആയതു അപശബ്ദമായിട്ടത്രെ വിചാരിക്കപ്പെടുന്നതു. എന്നാൽ ചില പദങ്ങൾ ഈ അപശബ്ദപ്രകാരം ഭാഷയിൽ സ്ഥിരപ്പെട്ടിരിക്കുന്നതാകയാൽ അവയുടെ മൂലശബ്ദം അറിയുന്നതിന്നും അപശബ്ദമായി കേട്ടു പഠിച്ചിരിക്കുന്ന മൊഴികളുടെ സുശബ്ദം തിരിച്ചെടുത്തുകൊള്ളുന്നതിന്നും ഈ സൂത്രം നല്ലവണ്ണം ഉപകരിക്കുന്നതാകുന്നു.

൮൮. ശ, ഷ, എന്നവ ച, ട, എന്നവയായിട്ടും സകാരം ച, ത, എന്നവയായിട്ടും ചില പദങ്ങളിൽ മാറി വരും: ദൃ—ന്തം; ശ്രാദ്ധം = ചാത്തം; സിന്ദൂരം = ചിന്തൂരം; സന്നിനായകം = ചെന്നിനായകം; മേഷം = മേടം; ഋഷഭം = ഇടവം; സമനം = തമനം: സിംഹം = ചിങ്ങം.

൮൯. ക്ത, ബ്ധ, ബ്ദ, എന്നവയും മറ്റും തകാരമായിട്ടും ക്ഷകാരം ക്കകാരമായിട്ടും ചിലമൊഴികളിൽ മാറിവരും: ദൃ—ന്തം; രക്തം = രത്തം; ശബ്ദം = ചത്തം, ലുബ്ധൻ = ലുത്തൻ; സ്ഥലം = തലം; പക്ഷം = പക്കം പക്ഷി = പക്കി.

൯൦. അതാതു വൎഗ്ഗത്തിലെ അനുനാസികത്തോടു പിൻ ചേൎന്നു വരുന്ന ഹല്ലു ചില മൊഴികളിൽ ആ അനുനാസികത്തിൽലയിക്കും: ദൃ—ന്തം; ചെങ്കാലി = ചെങ്ങാലി; കണ്ടൻ = കണ്ണൻ.

൯൧. സംസ്കൃത ഭാഷയിൽ ര, ഷ, എന്ന അക്ഷരങ്ങൾക്കു പിൻപും അവയോടു ചേൎന്നും നകാരം വരേണ്ടുന്നിടത്തു ണകാരമേവരൂ: ദൃ—ന്തം, ഗമനം, ഋണം, വൎണ്ണം, കൎഷണം, മരണം, തൃണം തീക്ഷ്ണം.

൯൨. പല അക്ഷരങ്ങൾ ഉള്ള പദങ്ങളിൽ ഒരു ഹ്രസ്വസ്വരവും പിന്നാലെ ഒററ ഹല്ലും വരുമ്പോൾ അവയെകളഞ്ഞു മൊഴികളെ ചുരുക്കിപ്പറക നടപ്പുണ്ടു: ദൃ—ന്തം; വരവേണം = വരേണം; തരുവാൻ = തരാൻ.

## രണ്ടാം കാണ്ഡം പദലക്ഷണം.

### ൯൩. പദലക്ഷണം മൊഴികളുടെ തരഭേദങ്ങളെയും രൂപഭേദങ്ങളെയും മററു അവെക്കുള്ള വിശേഷങ്ങളെയും കുറിച്ചു പറയുന്നതാകുന്നു.

൯൪. പദമെന്നതു ഗദശബ്ദങ്ങളാൽ ഉണ്ടാകുന്നതും പുറമെ കാണുന്ന വസ്തുക്കളെകുറിച്ചു നമ്മുടെ ഉള്ളിൽത്തോന്നുന്ന രൂപങ്ങളുടെ അടയാളങ്ങളും ആകുന്നു. വാക്കിന്റെ സാദ്ധ്യം നമ്മുടെ വിചാരങ്ങളെയും ആഗ്രഹങ്ങളെയും തമ്മിൽത്തമ്മിൽ അറിയിക്കുന്നതുമാകുന്നു. എന്നാൽ മനസ്സിലെ രൂപവും പുറമേയുള്ള ശബ്ദവും തമ്മിൽ സ്വഭാവേന യാതൊരു സംബന്ധവുമില്ല. പൊന്നു എന്ന പദവും പൊന്നു എന്ന വസ്തുവും ആയിട്ടു യാതൊരു സദൃശവുമില്ല. വെള്ളം എന്നു നാം പറയുന്ന വസ്തുവിനെ തീ എന്നു പറകയും മറിച്ചു തീ എന്നതിന്നു വെള്ളം എന്നു അൎത്ഥംവരികയും ആകാം. വെള്ളം എന്ന ശബ്ദത്തിന്നു വെള്ളം എന്ന വസ്തുവിന്റെ രൂപം മനസ്സിൽ വരുത്തുവാൻ കഴിയുന്നതു ആഗന്തുകസംബന്ധം കൊണ്ടാകുന്നു. ആ മൊഴിയേ ഠരം വസ്തുവിന്നു അടയാ

ഖമായിട്ട നാം നിശ്ചയിച്ച അങ്ങിനെ പ്രയോഗിക്കയും പ്രയോഗിച്ചു കേൾക്കയും ചെയ്യു നമുക്ക പരിചയമുള്ളതു കൊണ്ടു തന്നെ മനുഷ്യരുടെ പ്രധാനമായുള്ള മനോവികാരങ്ങൾ മറ്റു ജീവജന്തുക്കളുടെ എന്നപോലെ ശുദ്ധശബ്ദങ്ങൾ കൊണ്ടു അറിയിക്കപ്പെടുകയും ആയവക്കും മനോവികാരങ്ങൾക്കും തമ്മിൽ സ്വഭാവ സംബന്ധം ഉള്ളതുകൊണ്ടു എല്ലാവരാലും തിരിച്ചറിയപ്പെടുകയും ചെയ്യുന്നുണ്ടു. എന്നാൽ ഇപ്രകാരമുള്ള ശബ്ദങ്ങൾ ഭാഷയിൽ തുലോം ചുരുക്കമാകുന്നു. ആയവയെ ഒരു ഭാഷയെന്നു പറയാമെങ്കിൽ ആ ഭാഷ സുഖദുഃഖങ്ങളുള്ള മറ്റു ജീവജന്തുക്കൾക്കും മനുഷ്യനും കൂടെപ്പൊതുവിൽ ഉള്ള ഒരു ഭാഷയാകുന്നു. നമ്മുടെ മൂലനിനവുകൾ പഞ്ചേന്ദ്രിയങ്ങൾ വഴിയായി വരുന്നതും ഇന്ദ്രിയങ്ങളിൽ ഓരോന്നിന്നു പ്രത്യേക വിഷയങ്ങൾ ഉള്ളതും ആകയാൽ ഇപ്രകാരമുള്ള ഒരു ഭാഷ മുഴുവനാകുന്നതിന്നു ഇന്ദ്രിയങ്ങൾക്കഎല്ലാം പ്രയോഗം വേണം. കണ്ണിന്നു ശബ്ദത്തെ ഗ്രഹിപ്പാൻ വഹിയാ. ചെവിക്കു നിറത്തെയും അറിഞ്ഞുകൂടാ. അവെക്കു രണ്ടിനും ഘ്രാണം ചെയ്യുന്നതിന്നെങ്കിലും രുചിക്കുന്നതിന്നെങ്കിലും കഴികയില്ല. ആകയാൽ ഒരുത്തന്നു മറ്റൊരുത്തന്റെ 'മനസ്സിൽ മധുരമെന്ന' രുചി ആക്കെണമെന്നുണ്ടായിരുന്നാൽ ഇവൻ പഞ്ചസാരകൊണ്ടു വരികയും മറ്റവൻ അതിനെ രുചിക്കയും വേണ്ടിവരും. എന്നാൽ മനസ്സാര നിനവുകളിൽ ഒന്നുംതന്നെ ഇന്ദ്രിയ വിഷയങ്ങളെകൊണ്ടു ലക്ഷ്യപ്പെടുത്താകുന്നതല്ല ആകയാൽ വാക്കുകൾ വസ്തുക്കളുടെ അനുരൂപങ്ങളായിരിക്കുന്നതിന്നെക്കാൾ അവയുടെ അടയാളങ്ങളായിരിക്കുന്നതു തന്നെ നല്ലതാകുന്നു. അപ്രകാരം തന്നെ ഭാഷകളിലെ മൊഴികളിൽ അധികം ആ മാതിരിയാകുന്നു. എന്നാൽ എല്ലാ ഭാഷകളിലും ശബ്ദങ്ങളുടെ അനുരൂപമായിരിക്കുന്ന പദങ്ങൾ വളരെയുണ്ടു: ദൃ—ന്തം; കാറ്റുക, പൊട്ടുക, ഗുളുഗുളുക്ക, കുടുങ്ങുക, കൂകുക; കാക്ക.

**൰൭. മലയാഴ്മയിൽ മൂന്നുവക പദങ്ങൾ ഉണ്ടു. ആയവ നാമവും വചനവും അവ്യയവും ആകുന്നു. ഈ ഭാഷയിലെ മൊഴികൾ എല്ലാം ഈ മൂന്നു വകകളിൽ ഒന്നിൽ ഉൾപ്പെട്ടിരിക്കും.**

൰൮. വാക്കുകളെ ഇത്ര തരം ആക്കേണമെന്നതിനെക്കുറിച്ചു വ്യാകരണക്കാരുടെ ഇടയിൽ തക്കമുണ്ടു, ചിലർ നാമവും വചനവുമായി രണ്ടു തരമെ വക വെക്കുന്നുള്ളു. മറ്റു ചിലർ പത്തു വരെ ആക്കുന്നുണ്ടു. ഏതാനും പേർ മേൽ ചെയ്തിരിക്കുന്നപ്രകാരം മൂന്നായി വിഭാഗിച്ചു വേറെ വകകളായി എണ്ണപ്പെട്ടിരിക്കുന്ന പദങ്ങളെ ഇവയുടെ ശിഖരങ്ങൾ ആക്കുന്നു. എന്നാൽ പദങ്ങളെ

മുറെപോലെ തരം തിരിക്കുന്നതല്ല, അവയുടെ ലക്ഷണങ്ങളെ തെറ്റു കൂടാതെ കാണിക്കുന്നതു തന്നെ വ്യാകരണത്തിന്റെ പ്രധാന സാദ്ധ്യമാകുന്നു. ആകയാൽ ൟ ഭിന്നത ആയതിന്നു തടവുചെയ്യുന്നതല്ലായ്കകൊണ്ടു അതിനെക്കുറിച്ചു അത്ര സാരമായിട്ടു വിചാരിപ്പാനില്ല. എങ്കിലും കാൎയ്യത്തെ സൂക്ഷ്മമായിട്ടു വിചാരിക്കുമ്പോൾ പദങ്ങളെ നാമവും വചനവും അവ്യയവുമെന്നിങ്ങനെ മൂന്നുവകയായിട്ടു വിഭാഗിക്ക തന്നെ യുക്തമായിട്ടും തെളിവായിട്ടുമുള്ളതെന്നു തോന്നുന്നു. എന്തെന്നാൽ ഭാഷ ഒന്നും പഠിച്ചിട്ടില്ലാതെ വിചാരബുദ്ധിയുള്ളതിൽ ഒരു ജീവാത്മാവു ഭൂമിയിൽ വരികയെന്നു വെച്ചാൽ അതിന്റെ ചുറ്റും കാണുന്ന വസ്തുക്കളിൽ അതിന്റെ ശ്രദ്ധ ആദ്യം ചെല്ലുന്നതാകയാൽ ഇവയെ ഒന്നിൽനിന്ന ഒന്നിനെ വിവരപ്പെടുത്തുവാൻ അതുനോക്കുന്നതുമല്ലാതെ അതു ഒരു ഭാഷയെ ഉണ്ടാക്കുകയാകുന്നു എങ്കിൽ അവ അടുക്കൽ ഇല്ലാത്തപ്പോൾ അവയുടെ പേരു കേട്ടു ഓൎക്കേണ്ടുന്നതിന്നു അവെക്കു പേരിടുക അതിന്റെ ഒന്നാവത്തെ ശ്രമം ആയിരിക്കും. ഇങ്ങനെ ഒരു തരത്തിൽ ഏറ്റ മൊഴികൾക്കു വകയുണ്ടാകുന്നു. ആയവ നാമങ്ങൾ എന്ന പേരായിട്ടു എല്ലാ ഭാഷയിലും കാണുന്നു. വിശേഷിച്ചും വസ്തുക്കൾക്കു ഓരോരോ ലക്ഷണങ്ങളും വികാരങ്ങളും ഉണ്ടെന്നു അതു വേഗത്തിൽ കണ്ടുപിടിക്കുന്നതാകയാൽ ആ ലക്ഷണങ്ങളും വസ്തുക്കളും തമ്മിലുള്ള സംബന്ധത്തെ കാണിക്കുന്നതിന്നു മറെറാരുവക മൊഴി വേണ്ടിവരും. എന്തെന്നാൽ വസ്തുക്കളിൽനിന്നു നമുക്കുള്ള ഉപകാരം അവയുടെ ഗുണങ്ങൾ കൊണ്ടാകുന്നു. ൟ വക പദങ്ങൾക്കു വചനങ്ങൾ എന്നു പേരായിരിക്കുന്നു. ആയവയും എല്ലാ ഭാഷയിലും ഉണ്ടു. നമ്മുടെ വിചാരങ്ങളെ അറിയിക്കുക മാത്രം ചെയ്യുന്നതിന്നു ൟ രണ്ടുവക പ്പദങ്ങളും മതി. അവ്യയങ്ങളെ കുറിച്ചു വിചാരിക്കുമ്പോൾ ആയവ വാചകത്തിന്റെ എളുപ്പത്തിന്നും അലങ്കാരത്തിന്നുമായിട്ടു ഉണ്ടാക്കപ്പെട്ടതും നിനവുകളെ അറിയിക്കുന്നതിന്നു അവയെ കൂടാതെ കഴിക്കാകുന്നതുമാകുന്നു.

൯൭. പിന്നയും പദങ്ങളെ മേൽ പറഞ്ഞപ്രകാരം തരം തിരിക്കുന്നതു മലയാം ഭാഷയുടെ സ്വഭാവത്തിന്നു നന്നായി ചേൎന്നിരിക്കുന്നു. എന്തെന്നാൽ ൟ മൂന്നു തരമൊഴികളും രൂപത്തിലും അൎത്ഥത്തിലും ഉത്ഭവത്തിലും മറ്റും ചില ലക്ഷണങ്ങളില്ല, വേണ്ടും പ്രകാരേണവ്യത്യാസമായിരിക്കുന്നതും മറെറാരു വിധത്തിൽ തരം തിരിക്കുംപൊൾ അങ്ങനെ കാണത്തക്ക വ്യത്യാസങ്ങൾ ഇല്ലാത്തതും ആകുന്നു. വിശേഷിച്ചും മലയാഴ്മയുടെ സമശിഖരമായിരിക്കുന്ന തമിഴ ഭാഷയുടെ വ്യാകരണക്കാരും പദങ്ങളെ മിക്കവാറും മേൽ പറഞ്ഞപ്രകാരം അത്രെ വിഭാഗിച്ചിരിക്കുന്നു. തക്ക കാരണം കൂടാതെ ആ മാതൃകയിൽനിന്ന ഭേദം വരുത്തുന്നതു യൊഗ്യമല്ല.

# ഒന്നാം അദ്ധ്യായം—നാമം.

൯൮. നാമം എന്നതു വസ്തുക്കളുടെ പേരു പറയുന്ന പദമാകുന്നു. ദൃഷ്ടാന്തം; "തൊമ്മൻ, മനുഷ്യൻ, വീടു, ചീനം, ഞാൻ, അവൻ, പലർ".

## ഒന്നാം സൎഗ്ഗം—നാമങ്ങളുടെ തരഭേദങ്ങൾ.

൯൯. നാമങ്ങൾ ഏകനാമങ്ങൾ എന്നും വൎഗ്ഗനാമങ്ങൾ എന്നും സൎവ്വനാമങ്ങൾ എന്നും മൂന്നുവകയായിരിക്കുന്നു.

൧൦൦. ഏക നാമങ്ങൾ എന്നു പറഞ്ഞാൽ ഒററ വസ്തുക്കളുടെയും ആളുകളുടെയും സ്ഥലങ്ങളുടെയും പേരാകുന്നു. ആയവെക്ക അല്ലാതെ മറെറാരു വസ്തുവിന്നു ആ നാമങ്ങൾ ചേരുകയില്ല. ദൃ-ന്തം; "യൊഹന്നാൻ, ആദിത്യൻ, മങ്ങലപുരം." ചില ഏകനാമങ്ങൾ പല വസ്തുക്കൾക്കു പേരായിട്ടു വരുന്നതു യദൃശ്ചയാൽ ആകുന്നു.

൧൦൧. വൎഗ്ഗനാമങ്ങൾ വസ്തുക്കൾക്കു പൊതുവിൽ ചില ലക്ഷണങ്ങൾ ഉള്ളതിനെ കാണിക്കുന്നതിന്നു ആ ലക്ഷണങ്ങൾ കാണുന്ന എല്ലാററിന്നും ചേരുന്ന നാമങ്ങൾ ആകുന്നു: ദൃ-ന്തം; "മനുഷ്യൻ, നിറം, രാജ്യം."

൧൦൨. സൎവ്വനാമങ്ങൾ എല്ലാ വസ്തുക്കളും ചില പടുതിയിൽ വരുന്നതാകയാൽ അപ്പടുതികളെക്കാണിക്കുന്നതിന്നായിട്ടു എല്ലാ വസ്തുക്കൾക്കും ചേന്നരുവയാകുന്നു ദൃ—ന്തം; ഞാൻ, നീ, അവൻ, പലർ.

൧൦൩. ലോകത്തിലുള്ള വസ്തുക്കൾ അസംഖ്യമായിരിക്കകൊണ്ടു അവെക്കു എല്ലാററിന്നും പ്രത്യേകം ഒരോ നാമം ഉണ്ടാക എന്നു വന്നാൽ നാമങ്ങൾ തന്നെ ഭാഷയിൽ അനവധിയായി തീരുന്നതുകൊണ്ടു നല്ല വിശേഷ ഓൎമ്മയുള്ളവരുടെ മനസ്സിൽ തന്നെയും കൊള്ളുന്നതിന്നല്ലായിരിക്കും. ആകയാൽ ഒരു മൊഴിയിൽ പല വസ്തുക്കൾ അടങ്ങത്തക്കവണ്ണം വൎഗ്ഗ നാമങ്ങൾ ഉണ്ടാക്കപ്പെട്ടിരിക്കുന്നു. വസ്തുക്കൾക്കു പല പല ഗുണങ്ങൾ ഉള്ളതാകയാൽ ആ ഗുണങ്ങളിൽ ഏതെങ്കിലും ഒന്നിനെത്തിരിച്ചെടുത്തു ഗുണിയിൽ സംബന്ധിച്ചിരിക്കുന്ന മററുള്ള ലക്ഷണങ്ങളെ കൂട്ടാക്കാതെ ആയൊരു ഗുണത്തെക്കുറിച്ചു തനിച്ചു വിചാരിപ്പാൻ മനുഷ്യന്നു കഴിയുന്നതാകുന്നു. ഇങ്ങനെ ഒരു പശുവിനെ കണ്ടു അതിന്റെ നിറത്തെക്കുറിച്ചു തനിച്ചു വിചാരിച്ചിട്ടു ചുവല എന്ന വൎഗ്ഗനാമം ഉണ്ടാകുന്നതു ചുവന്ന നിറമുള്ളവെക്കു ഒക്കയും ചേരുന്നു. ഒരു മനുഷ്യനെപ്പററി ഇങ്ങനെ നോക്കുമ്പോൾ അവന്റെ വിദ്യയെ സംബന്ധിച്ചു വിദ്വാൻ എന്നും അവന്റെ ശീലത്തെ സംബന്ധിച്ചു ഗുണവാനെന്നും പേരുണ്ടാകുന്നതു ആ ലക്ഷണങ്ങൾ ഉള്ളവൎക്കു എല്ലാവൎക്കും കൊള്ളുന്നു.

൧൦൪. വൎഗ്ഗ നാമങ്ങൾ ഒക്കയും ആദ്യം ഏക നാമങ്ങളായിരുന്നു എന്നു തോന്നുന്നു പിന്നെ ഒരോ വസ്തുവിന്നു ഒരോ ലക്ഷണം മുന്തി നില്ക്കുന്നതാകയാൽ ആ ലക്ഷണം കാണുന്ന മററു വസ്തുക്കൾക്കും അതിന്റെ പേരു പറഞ്ഞു വിളിച്ചതായിരിക്കെണം. ഇങ്ങനെ നാരദമുനി ഏഷണിക്കാരനായിരുന്നതുകൊണ്ടു നാരദൻ, എന്നതു ഏഷണി പറയുന്നവൎക്കു എല്ലാവൎക്കും ഒരു വൎഗ്ഗ നാമമായിട്ടു തീൎന്നിരിക്കുന്നു. അങ്ങനെ തന്നെ കുബെരൻ ഭീമൻ, ആഷാഢഭൂതി, ജ്യേഷ്ഠ, ലക്ഷ്മി, എന്ന ഏക നാമങ്ങൾക്കു ധനവാൻ, പൊണ്ണൻ, കള്ളൻ. നിൎഭാഗ്യമുള്ള ആൾ" സൌഭാഗ്യമുള്ള ആൾ, എന്ന ക്രമത്തിനു അൎത്ഥം വന്നിരിക്കുന്നു. നേരെ മറിച്ചു വൎഗ്ഗ നാമങ്ങൾ വൎഗ്ഗത്തിൽ ശ്രുതിപ്പെട്ടതോ വൎഗ്ഗത്തിന്റെ ലക്ഷണം മുന്തിനില്ക്കുന്നതോ ആയ ഒററവസ്തുക്കളോടു സംബന്ധിച്ചു ഏക നാമങ്ങളായിട്ടും വരും. ഇങ്ങനെ കറുത്തവനെന്നു അൎത്ഥം ആകുന്ന കൃഷ്ണൻ എന്നതു ആ നിറമുള്ളവരിൽ കേൾപ്പെട്ടവനായ ദേവകീ നന്ദനന്നും മൎത്ത്യൻ എന്നതു മരണമുള്ളവരിൽ മുൻപനായ മനുഷ്യന്നും സുന്ദരി എന്നതു അതിസൌന്ദൎയ്യം ഉള്ള ലക്ഷ്മിക്കും പേരായി; ഈ വണ്ണം മൂലവൎഗ്ഗങ്ങൾ ഉപവൎഗ്ഗങ്ങൾക്കായിട്ടും ഉപവൎഗ്ഗങ്ങൾ ഒററവസ്തുക്കൾക്കായിട്ടും പ്രയോഗിക്കപ്പെടുകയുണ്ടു.

## ൧൦൫. നാമങ്ങൾ ഉത്ഭവത്തെ സംബന്ധിച്ചു

രൂഢി നാമങ്ങൾ എന്നും ബന്ധനാമങ്ങൾ എന്നും ഇങ്ങനെ രണ്ടു വകയാകും. രൂഢി നാമങ്ങൾ വസ്തുക്കളുടെ ഗുണത്തെക്കാണിക്കാതെ അവെക്ക അടയാളമായി വീണിരിക്കുന്നവയാകുന്നു. ബന്ധനാമങ്ങൾ വസ്തുക്കൾക്കു ചില കാരണവശാൽ ഉണ്ടാകുന്ന നാമങ്ങൾ ആകുന്നു. **നെല്ലു, കല്ലു, പുല്ലു, മരം**, എന്ന വസ്തുക്കൾക്കു ഒരം പേരുകൾ വരുന്നതിന്നു അപ്രകാരം നിൎമ്മിച്ചുപേരിട്ടു എന്നല്ലാതെ യാതൊരു കാരണവും പറയുന്നതിന്നു ഇല്ലായ്കകൊണ്ടു അവ രൂഢിനാമങ്ങൾ ആകുന്നു. എന്നാൽ **മാങ്ങാ, തെങ്ങാ, എഴുത്താണി** എന്നവെക്ക ആ പേരു വീണിരിക്കുന്നതിന്നു ചില ബന്ധങ്ങൾ ഉള്ളതാകയാൽ അവ ബന്ധനാമങ്ങൾ ആകുന്നു.

൱൮. ബന്ധനാമങ്ങളിൽ പലതിന്നും കാരണം മുന്തിനില്ക്കാതെ ഗുപ്തമായിത്തീൎന്നിരിക്കയാൽ രൂഢിനാമങ്ങളെപ്പോലെ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; ‹അബല' കെട്ടിയവൻ, രാജ്യം, എന്ന നാമങ്ങൾക്കു ബലം ഇല്ലാത്തവൾ, ‹താലികൊണ്ടു വിവാഹം ചെയ്യുവൻ, ‹രാജാവു ഭരിക്കുന്ന നാടു എന്നിങ്ങനെ ഉത്ഭവാൎത്ഥമാകുന്നു എങ്കിലും നടപ്പുഭാഷയിൽ ഒരം നാമങ്ങൾ ബലമുള്ള സ്ത്രീകളെയും താലികൊണ്ടല്ലാതെ വിവാഹം ചെയ്യു ഭൎത്താക്കന്മാരെയും രാജഭരണമില്ലാത്ത നാടുകളെയും സംബന്ധിച്ചും കൂടെപ്പറയപ്പെടുന്നു.

൱൯. ബന്ധനാമങ്ങൾ ഗുണിനാമങ്ങൾ എന്നും ഗുണനാമങ്ങൾ എന്നും രണ്ടു തരമായിരിക്കുന്നു. ഗുണിനാമങ്ങൾ വസ്തുക്കളെക്കുറിച്ചു നമ്മുടെ മനസ്സിൽ ഉള്ള സാധാരണ രൂപത്തെ കാണിക്കാതെ അവ ചില ഗുണങ്ങളോടു കൂടിയിരിക്കുന്നു എന്നു കാണിക്കുന്നവയാകുന്നു. ദൃ-ന്തം; "കള്ളൻ, കള്ളി, ചുമടു, വരുന്നവൻ, പോയവൾ." ഗുണനാമങ്ങൾ ഗുണികളിൽനിന്നു വേ

രൂപട്ട താനേയിരിക്കുന്ന പ്രകാരത്തിൽ വിചാരിക്കപ്പെടുമ്പോൾ ഗുണങ്ങൾക്കു ഉണ്ടാകുന്ന പേരാകുന്നു. ദൃ-ന്തം; "ശുദ്ധത, ശത്രുത, കഠിനം, ഗമനം, ചാട്ടം, ഓട്ടം.'

൧൦൮. ഗുണങ്ങൾക്കു ഗുണിയിൽ സംബന്ധിച്ചല്ലാതെ തനിച്ചിരിപ്പാൻ കഴിയുന്നതല്ലയെങ്കിലും അവ തനിച്ചിരിക്കുന്ന പ്രകാരത്തിൽ മനസ്സുകൊണ്ടു വിചാരിപ്പാൻ കഴിയുന്നതാകുന്നു. ഇങ്ങനെ മനസ്സിന്റെ നിരൂപണങ്ങൾ മാത്രമായിരിക്കുന്നവെക്കു സാക്ഷാൽ ഇരിപ്പുള്ള വസ്തുക്കളെപ്പോലെ നാമങ്ങൾ വീണിരിക്കുന്നു.

൧൦൯. രൂഢി നാമങ്ങളെ വസ്തുവിൽ മുന്തിനില്ക്കുന്ന ഗുണങ്ങളുടെ ഗുണികൾക്കായിട്ടും ഗുണിനാമങ്ങളെ ഗുണങ്ങളുള്ള വസ്തുക്കളുടെ രൂഢി നാമങ്ങളായിട്ടും പ്രയോഗിക്കയുണ്ടു. ദൃ-ന്തം, 'അവൻ മാടാകുന്നു, അവൾ ജ്യേഷ്ഠയായിരുന്നു, എന്നവയിൽ വസ്തു നാമങ്ങളാകുന്ന ,മാടു, ജ്യേഷ്ഠ, എന്നവയെ ബുദ്ധിയില്ലായ്മ അവലക്ഷണം എന്ന ഗുണങ്ങൾ ഉള്ള ഗുണികൾക്കായിട്ടു പ്രയോഗിക്കപ്പെട്ടിരിക്കുന്നു. വൈദ്യന്റെ ഗുരു എന്നതിൽ വൈദ്യനെ വിദ്യ പഠിപ്പിച്ച ഗുരു എന്നും ആശാന്റെ ഗുരു എന്നതിൽ ആശാനെ വൈദ്യം പഠിപ്പിച്ച ഗുരു, എന്നും പൊരുൾ വരാകുന്നതാകയാൽ വൈദ്യൻ, ആശാൻ എന്ന ഗുണി നാമങ്ങൾ രൂഢി നാമങ്ങളായിട്ടു പ്രയോഗിക്കപ്പെട്ടിരിക്കുന്നു. പിന്നെയും ഗുണിനാമങ്ങളെ ഗുണങ്ങൾക്കായിട്ടും ഗുണനാമങ്ങളെ ഗുണികൾക്കായിട്ടും മാറിപ്പറകയുണ്ടു. ദൃ—ന്തം; അവൾ അവലക്ഷണം ആകുന്നു; നീ ഒരു വികൃതി ആകുന്നു. രാജാവു(രാജസ്ഥാനം) മരിക്കയില്ല. നമ്മുടെ പഴയ മനുഷ്യൻ (മനുഷ്യസ്വഭാവം) കുരിശിൽ തറെക്കപ്പെട്ടിരിക്കുന്നു.

## രണ്ടാം സർഗ്ഗം—ലിംഗം.

൧൧൦. നാമങ്ങൾക്കു രൂപഭേദം വരുന്നതു അവ അടയാളമായിരിക്കുന്ന വസ്തുക്കളുടെ ലിംഗത്തേയും സംഖ്യയെയും വിഭക്തിയെയും കാണിക്കുന്നതിന്നായിട്ടു ആകുന്നു. ലിംഗം എന്നതു വസ്തുക്കളുടെ ജാതിയെ ആണോ പെണ്ണോ രണ്ടുമല്ലാത്തതൊ എന്നു വിവരപ്പെടുത്തുന്നതിന്നു വസ്തുക്കളുടെ നാമങ്ങളായിരിക്കുന്ന വെക്കുള്ള ഒരു

ഭരൂപഭേദമാകുന്നു. അതു പുല്ലിംഗം, സ്ത്രീലിംഗം നില്ലിംഗം, എന്നു മൂന്നു വകയായിരിക്കുന്നു.

൧൧൧. പുല്ലിംഗം, നാമം അടയാളപ്പെടുത്തുന്ന വസ്തു പുരുഷാകൃതിയാകുന്നു എന്നു കാണിക്കുന്നു. മനുഷ്യജാതിയിലും ദേവകളിലും അസുരകളിലും ഉള്ള ആണുങ്ങളുടെ പെരൊക്കയും അങ്ങനെ തന്നെ സത്യദൈവത്തിന്റെ നാമങ്ങളും ൟ ലിംഗത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ദൃ-ന്തം; "ഗോപാലൻ, 'ഇന്ദ്രൻ, 'രാക്ഷസൻ, 'രാജാവു."

൧൧൨. സ്ത്രീലിംഗം, നാമാൎത്ഥം സ്ത്രീരൂപമാകുന്നു എന്ന കാണിക്കുന്നു. മനുഷ്യജാതിയിലും ദേവകളിലും അസുരകളിലും ഉള്ള പെണ്ണുങ്ങളുടെ നാമങ്ങൾ ഒക്കയും ൟ ലിംഗത്തിൽ ചേൎന്നിരിക്കുന്നു. ദൃ-ന്തം; "ദമയന്തി' മേനക, യക്ഷി' രാജ്ഞി."

൧൧൩. നില്ലിംഗം, നാമം അടയാളമായിരിക്കുന്ന പൊരുളിന്നു മേൽപ്പറഞ്ഞ രണ്ടാകൃതിയുംഇല്ലെന്നു അറിയിക്കുന്നു. അതിന്നു നപുംസലിംഗം എന്നും പേരായിരിക്കുന്നു. മേൽപ്പറഞ്ഞ രണ്ടു ലിംഗത്തിലും ഉൾപ്പെടാത്ത പൊരുളുകൾ ഒക്കയും നില്ലിംഗാൎത്ഥങ്ങൾ ആകുന്നു: ദൃ-ന്തം; "പശു 'കാള, മാടു, വൃക്ഷം, കല്ലു, നീതി.'

൧൧൪. മലയാഴ്മയിൽ ലിംഗ ഭേദം ചൈതന്യം ഉള്ള വസ്തുക്കളോടെ ചേരുന്നുള്ളു. ആകയാൽ അങ്ങനെയുള്ളവയുടെ നാമം പുല്ലിംഗമായാലും സ്ത്രീലിംഗമായാലും സലിംഗമെന്നു ചൊല്ലപ്പെടുന്നു: നിൎജ്ജീവ വസ്തുക്കൾ ഒക്കയും എല്ലാത്തര ഗുണങ്ങളും നില്ലിംഗത്തിൽ ച്ചേൎന്നിരിക്കുന്നു. അങ്ങനെ തന്നെ ജിവജന്തുക്കളിലെ ആണും പെണ്ണുമൊക്കയും നില്ലിംഗാൎത്ഥങ്ങളാകുന്നു: ദൃ-ന്തം; ആപ്പശു പാലുള്ളതാകുന്നു. ഇക്കാള ചുമടു ചുമക്കുന്നതാകുന്നു; പലതു കൂടെ ഒന്നിച്ചു ഉണ്ടാകുന്നവയായ ഗണനാമങ്ങൾ വിചാര ബുദ്ധിയുള്ള സലിംഗാൎത്ഥങ്ങളെ സംബന്ധിച്ചവയായാലും നില്ലിംഗാൎത്ഥങ്ങളായി

ട്ടത്രെ വിചാരിക്കപ്പെടുന്നതു: ദൃ-ന്തം; ക്രിസ്ത്യാനി സഭയോ അതുലോകത്തിൽ ഒക്കയും നിറഞ്ഞിരിക്കുന്നു; എന്നാൽ ഇങ്ങനെയുള്ള നാമങ്ങളിൽ താല്പൎയ്യമായിട്ടു കാണിക്കപ്പെടേണ്ടുന്നതു ഗണത്വം അല്ല ഗണത്തിൽ ഉൾപ്പെട്ടിരിക്കുന്ന സലിംഗാൎത്ഥങ്ങൾ ആയിരിക്കുമ്പോൾ അവസലിംഗമായിരിക്കും: ദൃ-ന്തം; 'ആ വലിയ സൈന്യം തമ്മിൽ തമ്മിൽ ഭിന്നിക്കയും തങ്ങളുടെ പ്രമാണികളോടു മത്സരിക്കയും ചെയ്തു. മാലാകമാരുടെയും പിശാചുകളുടെയും നാമങ്ങൾ പുല്ലിംഗമായിരിക്കുന്നതു ഠരം ആത്മാക്കൾ ശക്തിയുള്ളവരെന്നു നമ്മുടെ മനസ്സിൽ ഇരിക്കുന്നതിനാലും ആയതു സ്ത്രീലിംഗത്തെക്കാൾ പുല്ലിംഗത്തിൽ നന്നായി വിളങ്ങുന്നതിനാലും ആകുന്നു. ശാസ്ത്രദേവന്മാരെ കുറിച്ചു പറയുമ്പോൾ അവൎക്കു ആണും പെണ്ണും എന്നുള്ള വ്യത്യാസത്തോടു കൂടിയ ശരീരങ്ങൾ ഉള്ള പ്രകാരം വിചാരിക്കപ്പെട്ടിരിക്കയാൽ ആ വിശ്വാസത്തിനൊപ്പിച്ചു അവരുടെ നാമങ്ങളിൽ ചിലതിനെ പുല്ലിംഗമായിട്ടും ചിലതിനെ സ്ത്രീലിംഗമായിട്ടും ആക്കിയിരിക്കുന്നു. ആദികാരണനായിരിക്കുന്ന ദൈവത്തിന്റെ നാമങ്ങൾ പുല്ലിംഗമായിരിക്കുന്നതു നമ്മെ സംബന്ധിച്ചു തന്റെ ശക്തിയെയും മറ്റു തന്റെ ഗുണങ്ങളെയും ക്രിയകളെയും കുറിച്ചു നമ്മുടെ മനസ്സിൽ തക്ക വിചാരം വരുത്തുന്നതിനാകുന്നു; ദൃ-ന്തം; ദൈവം 'സൎവ്വശക്തനാകുന്നു' തന്റെ സാക്ഷാൽ സ്വഭാവത്തെയുംബന്ധിച്ചു തന്റെ നാമം പറയപ്പെടുംപൊൾ നിലിംഗമായിട്ടും വിചാരിക്കപ്പെട്ടിരിക്കുന്നു: ദൃ-ന്തം; ദൈവം അനാദ്യവും ആദികാരണവും ആകുന്നു: മനുഷ്യന്റെ ശരീരത്തെയോ ആത്മാവിനെയോ പറ്റി വിവരായിട്ടു പറയുമ്പോൾ അവ നിലിംഗത്തിൽ ആയിരിക്കും: ദൃ—ന്തം; 'എന്റെ ദേഹമോ അതു നശിക്കും. എന്റെ ആത്മാവോ അതു എന്നേക്കുമിരിക്കും അവയിൽ ഏതെങ്കിലും മനുഷ്യനു മുഴുവനും ആയിട്ടു നില്ക്കുമ്പോൾ അൎത്ഥം പോലെ പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും തിരുന്നു: ദൃ—ന്തം; ആദേഹം നല്ലവനാകുന്നു. ആ ശുദ്ധാത്മാവു ഒരു രോഗക്കാരത്തിയാകുന്നു.' വിചാര ബുദ്ധി വരുന്നതിന്നു മുമ്പെ പൈതങ്ങൾ പുരുഷന്മാരായിട്ടും സ്ത്രീകളായിട്ടും വിചാരിക്കപ്പെടുന്നില്ല. ആയതുകൊണ്ടു അവരുടെ നാമങ്ങൾ ചിലപ്പോൾ നിലിംഗമായിട്ടത്രെ വിചാരിക്കപ്പെടുന്നതു ദൃ-—ന്തം; 'ഇക്കുഞ്ഞു അതു ഒരു നല്ലതാകുന്നു' ചിലപ്പോൾ ലിംഗവ്യത്യാസമായിട്ടും പ്രയോഗിക്കപ്പെടും ദൃ—ന്തം; സുന്ദരി ആയ പൈതൽ.

൧൧൫. അൎത്ഥത്തിൽ ഒക്കുന്ന നാമങ്ങൾ ലിംഗത്തിലും ഒത്തിരിക്കണം: ദൃ-ന്തം; മനുഷ്യൻ ഗുണവാനല്ല. സ്ത്രീബലഹീനയാകുന്നു: അവന്റെ രോഗം പൊറുക്കാത്തതായിരിക്കകൊണ്ടു

അതിനാൽ അവനു മരണം ഭവിക്കും; എന്നാൽ ചില ഗുണങ്ങൾ പ്രത്യേകമായിട്ടും നടപ്പായിട്ടും പുല്ലിംഗത്തോടും ചിലതു സ്ത്രീലിംഗത്തോടുംചേരുന്നതാകയാൽ ആ ഗുണങ്ങൾ അവയുടെപതിവായിട്ടുള്ള ലിംഗാൎത്ഥങ്ങളോടല്ലാതെ ചേരുംപോഴും പതിവായിട്ടുള്ള ലിംഗരൂപത്തിന്നു മാററം വരുത്താതെ പ്രയോഗിക്കപ്പെടുകയുണ്ടു. ദൃ-ന്തം; അമ്മതമ്പുരാൻ, റാണിപാൎവ്വതി, മഹാരാജാവൎകൾ, ചിലദിക്കിൽ വയററാട്ടികൾ വൈദ്യന്മാരാകുന്നു.

൧൧൮. നിൎല്ലിംഗം ചിലപ്പോൾ വാത്സല്യത്തിലും ചിലപ്പോൾ നിന്ദയിലും പുല്ലിംഗാൎത്ഥത്തോടും സ്ത്രീലിംഗാൎത്ഥത്തോടും ചേൎത്തു പറയപ്പെടും: ദൃ—ന്തം; "അതു ആ സ്ത്രീ പാവം ആകുന്നു" അതു "ആ ചെറുക്കൻ, ഒരു കഴുതയാകുന്നു."

൧൧൯. വാചകത്തിൻെറ ചൊടിപ്പിന്നും അലങ്കാരത്തിന്നും ആയിട്ടു നിൎല്ലിംഗാൎത്ഥം പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും പ്രയോഗിക്കപ്പെടുന്നുണ്ടു. പുല്ലിംഗം ജീവജന്തുക്കളിൽ ആണിനോടും സ്ത്രീലിംഗം ജീവജന്തുക്കളിൽ പെണ്ണിനോടും ചേൎത്തു പറയപ്പെടുന്നു. എന്നാൽ നാമം മിക്കപ്പോഴും ലിംഗം കാണിക്കുന്ന രൂപത്തിൽ ആയിരിക്കും: ദൃ—ന്തം; 'പുലിയനാർ, പുലിച്ചി, കുരങ്ങൻ, ചിലപ്പോൾ ജീവനില്ലാത്ത വസ്തുക്കളും സലിംഗമായിട്ടും പ്രയോഗിക്കപ്പെടുകയുണ്ടു. എന്നാൽ അവയും ലിംഗരൂപത്തോടു ചേൎന്നിരിക്കെണം; ദൃ—ന്തം; ജ്ഞാനപ്പെൺ' ഭൂമിദേവി.

൧൨൦. പുല്ലിംഗാൎത്ഥത്തോടും സ്ത്രീലിംഗാൎത്ഥത്തോടും ഒരുപോലെ ചേരുന്ന 'ഗുണങ്ങളെക്കുറിച്ചു പറയുംപോൾ പുല്ലിംഗാൎത്ഥം സ്ത്രീലിംഗാൎത്ഥത്തെക്കാൾ ശ്രേഷ്ഠമാകകൊണ്ടു പുല്ലിംഗത്തെ പ്രയോഗിക്കെണം എന്നാൽ സ്ത്രീലിംഗാൎത്ഥവും കൂടെ അതിൽ ഉൾപ്പെട്ടിരിക്കും: ദൃ—ന്തം; മനുഷ്യൻ പാപിയാകുന്നു. ദുഷ്ടന്മാർ ജ്ഞാനികൾ അല്ല.

ജ്ഞാപനം—ലിംഗഭേദം എല്ലാ ഭാഷയിലും ഒരുപൊലിരിക്കുന്നില്ല. ഹെബ്രായി, സുറിയാനി മുതലായ ചില പൂൎവ്വ ഭാഷകളിലും ഇപ്പോൾ നടപ്പുള്ള ചില ഭാഷകളിലും നിൎല്ലിംഗമില്ലാതെ എല്ലാ നാമങ്ങളും സലിംഗമായിരുന്ന രൂപഭേദംപോലയും മററും പുല്ലിംഗമായിട്ടും സ്ത്രീലിംഗമായിട്ടും തീൎന്നിരിക്കുന്നു. ഇതു ഹേതുവായിട്ടു ആ ഭാഷകൾ വശമാകുന്നതിന്നു അധിക പ്രയാസമായി

തിന്നിരിക്കുന്നു. മൃഗാദികളെ സലിംഗമാക്കുന്നതു എളുപ്പം തന്നെ എന്തെന്നാൽ ആണെന്നും പെണ്ണെന്നുമുള്ള വ്യത്യാസം അവയിൽ കണ്മാനുണ്ടു. എന്നാൽ ചരങ്ങളിൽ പലതിലും ഈ വ്യത്യാസം ഗുപ്തമായിരിക്കുന്നതും അചരങ്ങൾക്കു ഒക്കയും ഗുണനാമങ്ങൾക്കും നിൎല്ലിംഗ ഭേദം തീരെയില്ലാത്തതും ആകയാൽ ഒരു നാമത്തിൻെറ ലിംഗം അറിയുന്നതു അതിൻെറ അൎത്ഥം നോക്കിയല്ലാ അതിൻെറ പ്രയോഗംകൊണ്ടു വേണ്ടി വന്നിരിക്കുന്നു. എന്നാൽ ലിംഗഭേദമില്ലാത്ത വസ്തുക്കളിലും അതിനൊത്തതായിട്ടു ചില വ്യത്യാസം ഉണ്ടെന്നും അതു കാരണമായിട്ടത്രെ ജീവനില്ലാത്ത വസ്തുക്കളും കൂടെ സലിംഗമായിട്ടു പ്രയോഗിക്കപ്പെടുന്നു എന്നും ചില വിദ്വാന്മാർ വിചാരിക്കുന്നു. ആ മുറെക്കു സ്വഭാവേന പകൎന്നു കൊടുക്കുന്നതോ ശക്തിയും വീൎയ്യവും ഉള്ളതോ ആയ ലക്ഷണങ്ങൾ മുന്തിനില്ക്കുന്ന വസ്തുക്കൾ പുല്ലിംഗമായിട്ടും ഏല്ക്കുന്നതും കൊള്ളുന്നതും പുറപ്പെടുവിക്കുന്നതും ആയ ഗുണങ്ങളെക്കൊണ്ടു അറിയപ്പെടുന്നവയും വിശേഷാൽ ഭംഗിയും തരത്തിൽ ചെറുപ്പവും ബലക്കുറവുമുള്ളവയും ആയിരിക്കുന്ന വസ്തുക്കൾ സ്ത്രീലിംഗമായിട്ടും വിചാരിക്കപ്പെടുവാനുള്ളതാകുന്നു. എന്നാൽ ഈ അഭിപ്രായം ചില പദങ്ങളെ സംബന്ധിച്ചേ ചേരുന്നുള്ളു. മിക്ക നാമങ്ങളുടെയും ലിംഗത്തിന്നു അവയുടെ അന്തത്തിലെ രൂപമല്ലാതെ മറെറാരു കാരണവുമില്ലെന്നു തോന്നുന്നു. പിന്നെയും ഈ പ്രമാണം ഒരു നിശ്ചയമുള്ളതല്ലായ്കയാൽ ഒരോ മനോഭാവപ്രകാരം ഒരു പൊരുൾ തന്നേ വെവ്വേറെ ലിംഗത്തിൽ ച്ചേരുന്നതിന്നിടവരുത്തുന്നതാകുന്നു: ദൃ—ന്തം; സംസ്കൃതത്തിൽ "ബന്ധുതാ" എന്നതിന്നും ബന്ധുത്വം എന്നതിന്നും അൎത്ഥം ശരിയാകുന്നു എങ്കിലും "ബന്ധുതാ" എന്നതു സ്ത്രീലിംഗവും ബന്ധുത്വം എന്നതു നിൎല്ലിംഗവും ആയിരിക്കുന്നു. സംസ്കൃതം, യാവനായി, ലത്തിൻ മുതലായ ഭാഷകളിൽ നിൎല്ലിംഗ രൂപം വരുന്നുണ്ടു: എങ്കിലും അനവധി നിൎജ്ജീവ പൊരുളുകൾ സലിംഗത്തിൽ ഉൾപ്പെട്ടിരിക്കുന്നതു കാരണത്താൽ ഹെബ്രായി, സുറിയാനി, മുതലായ്തയിലെപ്പോലുള്ള ചേല്വ കേടുകൾ ഇവയിലും കാണ്മാനുണ്ടു. എന്നാൽ മലയാഴ്മയിലും അതിൻെറ സമശിഖരങ്ങളായ തമിഴ, തെലുങ്കു, കന്നടി, എന്നവയിലും ഇംക്ലീക്കു മുതലായ മററു ഏതാനും ഭാഷകളിലുമേ ലിംഗഭേദം അൎത്ഥത്തിന്നൊപ്പിച്ചു വരുത്തപ്പെടുന്നുള്ളു. ആയതു രൂപലിംഗത്തെക്കാൾ തെളിവും നിശ്ചയവും ചേൎച്ചയുമുള്ള ഒരു പ്രമാണമാകുന്നു. എന്നാൽ ജീവജന്തുക്കളിൽ ആണെന്നും പെണ്ണെന്നും ഉള്ള ഭേദം കാണ്മാനുള്ളതാകയാൽ അവയെ മലയാഴ്മയിൽ നിൎല്ലിംഗത്തോടു ചേൎത്തിരിക്കുന്നതു നന്നായില്ല എന്ന ഒരു പക്ഷം തോന്നുന്നതിന്നിടയുണ്ടു. എങ്കിലും ജീവജന്തുക്കളിൽ ഏതാനിലുമേ ഈ വ്യത്യാസം തെളിവായിട്ടു കാണുന്നുള്ളു. അല്പത്തിൽ മാത്രമേ അതു വരുത്തീട്ടു കാൎയ്യമുള്ളു. ആവശ്യമുള്ളിടത്തു ആയതു തീരെ വെവ്വെറേ മൊഴികൾകൊണ്ടും സാധാരണമൊഴിയോടു ആണും പെണ്ണും വെർ

തിരിക്കുന്ന വിശേഷണങ്ങളെ കൂട്ടിയും കാണിക്കപ്പെടുന്നു: ദൃ—ന്തം; 'കാള— പശു; പോത്തു-എരുമ; കല-മാൻ; ആൺ-പെൺ; പൂവൻ-പെട; ആൺ കുതിര-പെൺ കുതിര; പൂവൻ കോഴി-പെട കോഴി, കൊമ്പനാന-പിടിയാന.' എന്നാൽ മേൽപ്പറഞ്ഞിരിക്കുന്ന മൊഴികൾ ആണും പെണ്ണുമെന്നുള്ള വ്യത്യാസം കാണിക്കുന്നവയാകുന്നുവെങ്കിലും അവ സലിംഗ നാമങ്ങളായിട്ടല്ല, നിർലിംഗനാമങ്ങളായിട്ടത്രെ വിചാരിക്കപ്പെടേണ്ടുന്നതു.

൧൧൯. സലിംഗ നാമങ്ങളിൽ ലിംഗഭേദം അറിയെണ്ടുന്നതു അന്തം നോക്കിയല്ല അൎത്ഥം കൊണ്ടാകുന്നു. എന്നാൽ ആയതു ചില പൊരുളുകളിൽ വെവ്വേറെ പദങ്ങൾകൊണ്ടു സാധിക്കപ്പെട്ടിരിക്കുന്നു: ദൃ-ന്തം; 'പുരുഷൻ-സ്ത്രീ; ഭൎത്താവു—ഭാൎയ്യ; അപ്പൻ-അമ്മ; ആങ്ങള-പെങ്ങൾ, ചെറുക്കൻ-പെണ്ണു'

൧൨൦. ചില നാമങ്ങളിൽ ആണെന്നും പെണ്ണെന്നും ഉള്ള വിശേഷണങ്ങൾകൊണ്ടു വിവരപ്പെട്ടിരിക്കുന്നു: ദൃ-ന്തം; ആൺപൈതൽ-പെൺപൈതൽ; പുരുഷജനം-സ്ത്രീജനം.

൧൨൧. എന്നാൽ മിക്കനാമങ്ങളിലും അന്തത്തിലെ രൂപഭേദങ്ങൾകൊണ്ടു പുല്ലിംഗവും സ്ത്രീലിംഗവും തമ്മിൽ വ്യത്യാസപ്പെട്ടിരിക്കുന്നു. എന്തെന്നാൽ പുല്ലിംഗത്തിന്റെ അന്തം സ്ത്രീലിംഗത്തിൽ അൾ, അ, ഇ, നി, ത്തി, ച്ചി, ട്ടി, എന്നവയിൽ ഒന്നായിട്ടു മാററപ്പെടുന്നു: ദൃ—ന്തം; "മകൻ-മകൾ; ദുഷ്ടൻ—ദുഷ്ട; കള്ളൻ—കള്ളി; ശാലി-ശാലിനി; കൊല്ലൻ-കൊല്ലത്തി; പറയൻ-പറച്ചി; കണിയാൻ-കണിയാട്ടി.'

൧൨൨. സൎവ്വാഖ്യ നാമങ്ങളിലും മററും ഏതാനും ചില നാമങ്ങളിലും പുല്ലിംഗത്തിലെ അൻ എന്നതു സ്ത്രീലിംഗത്തിൽ അൾ

എന്നും നില്ലിംഗത്തിൽ അതു എന്നുമാകും: ദൃ—ന്തം; വന്നവൻ—വന്നവൾ—വന്നതു; കേൾപ്പവൻ—കേൾപ്പവൾ-കെൾപ്പതു അവൻ—അവൾ—അതു, ഇവൻ—ഇവൾ—ഇതു; ഏവൻ—ഏവൾ—ഏതു.

൧൨൩. ജാതിഭേദത്തെയും തൊഴിൽ ഭേദത്തെയും കാണിക്കുന്ന നാമങ്ങളിൽ പുല്ലിംഗത്തിലെ അൻ എന്നതു സ്ത്രീലിംഗത്തിൽ അത്തി, അച്ചി എന്നവയിൽ ഒന്നായിട്ടു തിരിയും: ദൃ—ന്തം; കല്ലൻ—കല്ലത്തി പുലയൻ—പുലച്ചി: കുറവൻ—കുറത്തി: തുലുക്കൻ—തുലുക്കച്ചി തുലുക്കത്തി."

൧൨൪. ഇങ്ങനെയുള്ള നാമങ്ങൾ ആൻ എന്നതിൽ അവസാനിച്ചാൽ അതു മാറി സ്ത്രീലിംഗത്തിൽ ആട്ടി. ആത്തി എന്നവയിൽ ഒന്നാകും: ദൃ—ന്തം: അടിയാൻ—അടിയാട്ടി; തട്ടാൻ തട്ടാത്തി: തമ്പുരാൻ—തമ്പുരാട്ടി; മണ്ണാൻ—മണ്ണാത്തി.

൧൨൫. പുല്ലിംഗത്തിലെ ആളൻ എന്നതു സ്ത്രീലിംഗത്തിൽ ആട്ടി എന്നതായിട്ടും ആളത്തി എന്നതായിട്ടും ആകും: ദൃ—ന്തം; മണവാളൻ—മണവാട്ടി; നെറിവാളൻ—നെറിവാളത്തി.

൧൨൬. ആളി എന്നതു രണ്ടു ലിംഗത്തിന്നും കൊള്ളുന്നതാകയാൽ അതു ദ്വിലിംഗമാകുന്നു: ദൃ—ന്തം: ഇരപ്പാളി: എതിരാളി; കൂട്ടാളി.

൧൨൭ സംസ്കൃത ഭാഷയിൽ നിന്നു എടുക്കപ്പെട്ടിരിക്കുന്ന ചില നാമങ്ങളുടെ പുല്ലിംഗത്തിൽ ഇകാരാന്തവും ഉകാരാന്തവും വരുമ്പോൾ ആയ്തു സ്ത്രീലിംഗത്തിന്നും നില്ലിംഗത്തിന്നും കൂടെ കൊള്ളുന്നതാകയാൽ അവ ത്രില്ലിംഗങ്ങൾ ആകുന്നു: ദൃ—ന്തം, 'സഖി, ബന്ധു ശത്രു.'

൧൨൮. എന്നാൽ സംസ്കൃതത്തിലെ ഗുണികൾക്കു പുല്ലിംഗത്തിൽ ഇകാരാന്തമായിരുന്നാൽ സ്ത്രീലിംഗത്തിൽ നികാരം വരികയും നില്ലിംഗം പുല്ലിംഗംപോലെയിരിക്കയും ചെയ്യും: ദൃ-ന്തം, 'ഭോഗി—ഭോഗിനി—ഭോഗി, മാനി—മാനിനി മാനി; രൂപി രൂപിണി—രൂപി. എന്നാൽ നില്ലിംഗം ചില പദങ്ങളിൽ മൂന്നു ലിംത്തിന്നും കൊള്ളിക്കപ്പെടുന്നു: ,പാപി, അപരാധി, വ്യഭിചാരി.

൧൨൯. മലയാഴ്മയിലെ ഗുണിനാമങ്ങൾക്കു പുല്ലിംഗത്തിൽ അൻ എന്നതു വന്നാൽ സ്ത്രീലിംഗത്തിൽ ഇ എന്നതുവരും. നില്ലിംഗത്തിനു ചിലപ്പോൾ ഗുണനാമവും ചിലപ്പോൾ പുല്ലിംഗവും കൊള്ളിക്കപ്പെടുന്നു: ദൃ-ന്തം; 'മുടന്തൻ-മുടന്തി: മുടന്ത. പൊണ്ണൻ-പൊണ്ണി: പൊണ്ണൻ.' പുല്ലിംഗത്തിലെ യൻ എന്നതു സ്ത്രീലിംഗത്തിൽ ച്ചി എന്നാകും: ദൃ-ന്തം; 'മടിയൻ-മടിച്ചി; കൊതിയൻ-കൊതിച്ചി. സ്ത്രീലിംഗത്തിൽ അവൾ എന്നു വരുന്നവെക്കു നില്ലിംഗത്തിൽ അതു എന്നാകും. ദൃ-ന്തം; 'വലിയവൻ-വലിയവൾ-വലിയതു.'

൧൩൦. സംസ്കൃതത്തിലെ ഗുണികൾക്കു പുല്ലിംഗത്തിൽ അൻ എന്നു വരുമ്പോൾ സ്ത്രീലിംഗത്തിൽ ആ എന്നും നില്ലിംഗത്തിൽ

ൎറം എന്നും ആകും: ദൃ-ന്തം; 'സാരൻ-സാര-സാരം; പ്രാപ്തൻ-പ്രാപ്ത-പ്രാപ്തം; ദൃഷ്ടൻ-ദൃഷ്ട-ദൃഷ്ടം.'

൧൩൧. സംസ്കൃതത്തിലെ രൂഢി നാമങ്ങളുടെ പുല്ലിംഗത്തിൽ വരുന്ന അൻ എന്നതു സ്ത്രീലിംഗത്തിൽ ഇ എന്നാകും: ദൃ-ന്തം; 'ദേവൻ-ദേവി; കാലൻ-കാലി; ഭയങ്കാരൻ-ഭയങ്കാരി. ചിലതിനു മലയാംരീതിപ്രകാരം ത്തി എന്നും വരും: ദൃ-ന്തം; 'അനുജൻ-അനുജത്തി; കോപക്കാരൻ-കോപക്കാരി-കോപക്കാരത്തി.'

൧൩൨. സംസ്കൃതത്തിലെ ചില വസ്തു നാമങ്ങളുടെ പുല്ലിംഗത്തിലെ അൻ എന്നതു പുല്ലിംഗാൎത്ഥത്തിന്റെ ഭാൎയ്യയെന്നു പൊരുൾ വരുന്നതിനു സ്ത്രീലിംഗത്തിൽ ആനി എന്നാകും: ദൃ-ന്തം; 'ഭവൻ [ശിവൻ]- ഭവാനി [ശിവന്റെ ഭാൎയ്യയായ പാൎവ്വതി]: ഇന്ദ്രൻ-ഇന്ദ്രാണി [ഇന്ദ്രന്റെ ഭാൎയ്യ] ആചാൎയ്യൻ ആചാൎയ്യാണി [ആചാൎയ്യന്റെ ഭാൎയ്യ] ആചാൎയ്യ [ആചാൎയ്യസ്ഥാനം നടത്തുന്നവൾ]'

൧൩൩. സംസ്കൃതത്തിലെ ഗുണികൾക്കു പുല്ലിംഗത്തിൽ ആൻ എന്നു വന്നാൽ സ്ത്രീലിംഗത്തിൽ അതി എന്നും നിൎല്ലിംഗത്തിൽ അത്തു എന്നും വരും, ദൃ-ന്തം; 'ധനവാൻ—ധനവതി ധനവത്തു; ഭാഗ്യവാൻ-ഭാഗ്യവതി- ഭാഗ്യവൽ; നീതിമാൻ- നീതിമതി- നീതിമത്തു. നടപ്പുഭാഷയിൽ സ്ത്രീലിംഗത്തിലെ അതി എന്നതു ആൾ എന്ന ആക്കി 'ധനവാൾ, ഭാഗ്യവാൾ, നീതിമാൾ' എന്നിങ്ങനെ പറയുന്നതു അവശബ്ദം ആകുന്നു എന്നു തോന്നുന്നു.

൧൩൪. സംസ്കൃത നാമങ്ങളിൽ വരുന്ന ആവു എന്ന പുല്ലിംഗാന്തം സ്ത്രീലിംഗത്തിൽ രി എന്നാകും: ദൃ-ന്തം; കൎത്താവു-കൎത്രി; ദാതാവു-ദാത്രി. പിന്നെ മറ്റും പല വിധത്തിലും പുല്ലിംഗത്തിൽനിന്നു സ്ത്രീലിംഗമുണ്ടാകും : ദൃ-ന്തം; രാജാവു-രാജ്ഞി; വിലാൻ-വിളക്കി.

## മൂന്നാം സൎഗ്ഗം--സംഖ്യ.

൧൩൫. സംഖ്യ എന്നതു സാധരണെ പദത്തിൽ ഒരു വസ്തുവോ ഒന്നിൽ അധികമോ അടങ്ങിയിരിക്കുന്നു എന്ന കാണിക്കുന്നതിന്നു നാമങ്ങൾക്കു ഉണ്ടാകുന്ന രൂപഭേദമാകുന്നു. എന്തെന്നാൽ വൎഗ്ഗത്തിൽ ഒന്നിനെ കുറിച്ചു പറയപ്പെടുംപോൾ ഏകസംഖ്യ പ്രയോഗിക്കപ്പെടെണം: ദൃ-ന്തം; 'മനുഷ്യൻ, പശു, മരം,' വൎഗ്ഗത്തിൽ അടങ്ങിയിരിക്കുന്ന വസ്തുക്കളിൽ ഒന്നിൽ അധികത്തെ കുറിച്ചു പറയപ്പെടുംപോൾ ബഹു സംഖ്യ

പ്രയോഗിക്കപ്പെടെണം: ദൃ-ന്തം; 'മനുഷ്യർ; പശുക്കൾ; മരങ്ങൾ.' സംഖ്യെക്കു നടപ്പായിട്ടു പറയുന്നതു വചനം എന്നാകുന്നു.

൱൰൬. നാമങ്ങളിൽ സംഖ്യ ഭെദംവരുന്നതിന്നുള്ള കാരണം അവയിൽ മിക്കതും ഒരു പദത്തിൽ പല പൊരുളുകൾ അടങ്ങുന്ന വൎഗ്ഗനാമങ്ങളും സൎവ്വനാമങ്ങളും ആയിരിക്കുന്നതാകുന്നു. ഭാഷയിലെ നാമങ്ങൾ എല്ലാം ഏകനാമങ്ങൾ ആയി ഒററ വസ്തുക്കൾക്കു മാത്രം പെരായിരുന്നാൽ ബഹുസംഖ്യകൊണ്ടു ആവശ്യം വരികയില്ല. എന്തെന്നാൽ അപ്പോൾ ഒരു വൎഗ്ഗനാമംകൊണ്ടു സാധിക്കുന്ന കാൎയ്യം വൎഗ്ഗത്തിൽ അടങ്ങിയിരിക്കുന്ന ഓരോരോ വസ്തുക്കളുടെ പേർ വെവ്വെറെ പറഞ്ഞു സാധിക്കേണ്ടി വരുന്നതാകയാൽ ഏകസംഖ്യകൊണ്ടു പ്രയോഗം വരു. എന്തെന്നാൽ ഗ്രഹം എന്ന വൎഗ്ഗനാമവും അതിന്റെ ബഹു സംഖ്യയാകുന്ന ഗ്രഹങ്ങൾ എന്ന രൂപഭെദവും ഇല്ലാഞ്ഞാൽ 'ഗ്രഹങ്ങൾ ആദിത്യനെ ചുററുന്നു' എന്നതിന്നു പകരം 'ബുധൻ. ശുക്രൻ, ഭൂമി, ചന്ദ്രൻ, ചൊവ്വാ, വ്യാഴം, ശനി' എന്നവ ആദിത്യനെച്ചുററുന്നു എന്നു പറയേണ്ടിവരും. എന്നാൽ ഇതു എത്രയും ശമ്മലയാകയാൽ ബഹുസംഖ്യ ആവശ്യമാകുന്നു എന്നു കാണാം.

൱൰൭. സംസ്കൃതം, ഹെബ്രായി, യാവനായി മുതലായിട്ടു ചില ഭാഷകളിൽ ഏക സംഖ്യയും ബഹു സംഖ്യയും കൂടാതെ രണ്ടിനെ കുറിച്ചു പറയുന്നതിന്നു ദ്വിസംഖ്യ എന്ന ഒരു രൂപഭെദവുമുണ്ടു. എന്നാൽ അതു ഭാഷയുടെ പൂൎണ്ണതെക്കു ആവശ്യമല്ലെങ്കിലും മറെറല്ലാ സംഖ്യയിലും രണ്ടിനെയൊ ഇരട്ടയെയൊ കുറിച്ചു പറയുന്നതിന്നു നമുക്കു കാൎയ്യമുള്ളതാകയാൽ ആയതു വളരെ എളുപ്പത്തിന്നു ഇട വരുത്തുന്നതാകുന്നു.

൱൰൮. ബഹുസംഖ്യയിൽ വരാത്ത ചില നാമങ്ങൾ ഉണ്ടു. ആയവ ഏകനാമങ്ങളും ഗുണനാമങ്ങളും കൂടാതെ എണ്ണപ്പെടുന്നതിന്നു പകരം അളക്കപ്പെടുകയോ തൂക്കി ഇട പിടിക്കപ്പെടുകയോ ചെയ്യുന്ന വസ്തുക്കളാകുന്നു: ദൃ-ന്തം; 'കേശവൻ, ശുദ്ധത, ചാമ, വെള്ളി.'

൱൰൯. ഇങ്ങനെയുള്ള വസ്തുക്കളിൽ പലതരങ്ങൾ ഉണ്ടായിരുന്നാൽ ആ തരങ്ങളെ സംബന്ധിച്ചു പറയുമ്പോൾ ബഹു സംഖ്യ പ്രയോഗിക്കപ്പെടും: ദൃ—ന്തം, 'മുളകുകൾ' എന്നു പറഞ്ഞാൽ

'കൊടിമുളകു, ചീനമുളകു, വത്തൽമുളകു.' എന്നിങ്ങനെ മുളകിൽ പലതരമുണ്ടെന്നു കാണിക്കുന്നു. അങ്ങനെ തന്നെ 'ശുദ്ധതകൾ' എന്നതിന്നു 'ഹൃദയശുദ്ധത, ദേഹശുദ്ധത' എന്നിങ്ങനെ ശുദ്ധതെക്കു തരവ്യത്യാസം ഉണ്ടെന്നു അൎത്ഥം വരുന്നു. പിന്നയും പൊരുളിന്റെ ഭാവഭേദം ഹേതുവായിട്ടു ഇങ്ങനെയുള്ള മൊഴികൾക്കു ബഹു സംഖ്യ വരികയുണ്ടു: ദൃ—ന്തം; 'പണാവിടകു പതിന്നാലു നെല്ലുകൾ വേണം' എന്നു പറയുന്നതിൽ 'നെല്ലുകൾ' എന്നതിന്നു നെൽമണികൾ എന്നൎത്ഥമാകുന്നു. അങ്ങനെ തന്നെ 'ദുഷ്ടതകൾ' എന്നതിന്നു ദുഷ്ടപ്രവൃത്തികൾ എന്നും 'വെള്ളങ്ങൾ' എന്നതിന്നു വെള്ളത്തിന്റെ കൂട്ടങ്ങളോ പൊക്കങ്ങളോ എന്നും അൎത്ഥം വരും. ഏക നാമങ്ങൾക്കു വൎഗ്ഗനാമത്തിന്റെ അൎത്ഥത്തിൽ പ്രയോഗം വരുംപോഴും ബഹു സംഖ്യയുണ്ടു: ദൃ—ന്തം; 'ഭീമന്മാർ, രാമന്മാർ.'

൱൪൦. ദാരങ്ങൾ, അപ്പുകൾ, എന്നവ മുതലായിട്ടു ചില പദങ്ങൾ ബഹു സംഖ്യയിൽ മാത്രമേ വരുന്നുള്ളു; എങ്കിലും അൎത്ഥത്തിൽ ഏക സംഖ്യയാകുന്നു.

൱൪൧. മലയാഴ്മയിൽ ബഹു സംഖ്യ കൾ, മാർ, അർ എന്നുള്ള അന്തങ്ങളെക്കൊണ്ടു അറിയപ്പെടുന്നു. അവയിൽ കൾ, എന്നതു മൂന്നു ലിംഗത്തിലും മാർ, അർ എന്നവ ജീവനുള്ളവയെ സംബന്ധിച്ചും വരും. അർ എന്നതു പുല്ലിംഗത്തിൽ മാത്രവും വരുന്നതാകുന്നു: ദൃ—ന്തം; 'ശത്രു-ശത്രുക്കൾ; കഴവൻ-കഴവന്മാർ; കള്ളൻ-കള്ളന്മാർ-കള്ളർ.

൱൪൨. നില്ലിംഗനാമങ്ങൾക്കു ഒക്കയും അവയുടെ അന്തം ഏതായിരുന്നാലും ബഹു സംഖ്യക്കു കൾ എന്ന പ്രത്യയം ചേരും: ദൃ—ന്തം; 'നന്മ-നന്മകൾ; കടുവാ-കടുവാകൾ; തടി-തടികൾ; ആടു-ആടുകൾ; മീൻ-മീൻകൾ മീനു-മീനുകൾ; മരം-മരങ്ങൾ; വേട്ടാളൻ-വേട്ടാളങ്ങൾ.'

൧൪൫. അൎദ്ധാച്ചു സന്ധിക്കായിട്ടു ൬൯ാം സൂത്രപ്രകാരം ഉകാരമാകുന്നു. ദൃ—ന്തം, വീടു—വീടുകൾ; കാലു—കാലുകൾ. ഏക സംഖ്യ മകാരത്തിൽ അവസാനിക്കുമ്പോൾ അതും കൾ എന്ന പ്രത്യയവും കൂടെ സന്ധിമുറെക്കു ചേൎന്നു ൯൯ാം ലക്കപ്രകാരം ങ്ങൾ എന്നു ആയി തിരിയും: ദൃഷ്ടാന്തം; 'മരം—മരങ്ങൾ. വൃണം—വൃണങ്ങൾ, ണ, ന, ര, ല, ളു, എന്ന അക്ഷരങ്ങൾ ഏക സംഖ്യയിൽ അൎദ്ധാക്ഷരങ്ങളായിട്ടും അൎദ്ധാച്ചോടു കൂടിയും വരുന്നതാകയാൽ ചില പദങ്ങളിൽ മാററം കൂടാതെയും മിക്കതിലും അൎദ്ധാച്ചു ഉകാരമായിട്ടു തിരിഞ്ഞും കൾ എന്ന പ്രത്യയത്തോടു ചേരും: ദൃ—ന്തം, 'മീൻ_മീൻകൾ. മീനു_മീനുകൾ. ചരൽ-ചരൽക്കൾ, ചരലു—ചരലുകൾ, കൺ-കണ്ണുകൾ, കണ്ണു-കണ്ണുകൾ.'

൧൪൬. നിൎല്ലിംഗ നാമങ്ങളിൽ വകാരാന്തത്തിന്നു മുൻപു, ആ, ഉ, ഊ, എന്ന അച്ചുകൾ വന്നാൽ കൾ എന്നതു ചേരുന്നതിന്നു, അൎദ്ധാച്ചു ഉകാരമാകുന്നതിന്നു പകരം വകാരം പിന്നത്തെ ഹല്ലിലോട്ടുലയിച്ചിട്ടു അതിരട്ടിക്കയാകുന്നു അധിക നടപ്പു: ദൃ—ന്തം; 'കിടാവു-കിടാവുകൾ-കിടാക്കൾ. പൂവു-പൂവുകൾ-പൂക്കൾ,' വകാരാന്തത്തിന്റെ മുൻപിൽ ഉ, ഊ എന്നവ നിന്നാൽ വകാരം ഇല്ലാതെയും ഏക സംഖ്യ വരുമെങ്കിലും ബഹുസംഖ്യ വകാരം ഉള്ളതുപോലെ തന്നെ എല്ലായ്പോഴും ഇരിക്കും: ദൃ—ന്തം; 'ശത്രു-ശത്രുവു-ശത്രുക്കൾ; പൂ-പൂവു-പൂക്കൾ.'

൧൪൭. അൻ എന്ന അന്തത്തിലെ നാമങ്ങൾക്കു അൻ എന്നതു മാറി അർ എന്നതു വരികയും അതിരിക്കെ മാർ എന്നതു ചേരുകയും രണ്ടും ഉണ്ടു: ദൃ—ന്തം; 'കള്ളൻ-കള്ളർ-കള്ളന്മാർ; ഭോഷ്കൻ-ഭോഷ്കർ-ഭോഷ്കന്മാർ.'

൧൪൮. ഏകനാമങ്ങളിലും മററും മുൻപിലത്തെ രൂപം ബഹുമാനകരമായിട്ടു ഏക സംഖ്യാൎത്ഥത്തിൽ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം, 'നാരായണർ, പണിക്കർ.' അൻ എന്ന അന്തത്തിൽ ഒടുതാനും നിൎല്ലിംഗനാമങ്ങൾ ഉള്ളതിൽ ജീവജന്തുക്കളെ സംബന്ധിച്ചവെക്കു ബഹുസംഖ്യയിൽ മാർ എന്നും വരും: ദൃ—ന്തം; 'കഴുവൻ-കഴുവന്മാർ-കാടൻ-കാടന്മാർ. നിൎജ്ജീവാൎത്ഥങ്ങൾക്കു അൻ എന്നതു അങ്ങൾ എന്നു മാറുകേയുള്ളു: ദൃ—ന്തം; 'ജീവൻ-ജീവങ്ങൾ. പ്രാണൻ-പ്രാണങ്ങൾ.' ആദിത്യചന്ദ്രന്മാർ എന്നു വരുന്നതു അവ ദേവന്മാരായി സജീവാൎത്ഥങ്ങളെന്നുള്ള വിശ്വാസത്തിൽനിന്നാകുന്നു.

൧൪൭. പുല്ലിംഗനാമത്തിന്റെ അന്തം **ആൻ** എന്നു ആയിരുന്നാൽ ബഹു സംഖ്യയിൽ **മാർ** എന്നതു കൂട്ടം: ദൃ—ന്തം; 'വിദ്വാൻ-വിദ്വാന്മാർ; പതിയാൻ-പതിയാന്മാർ.'

൧൪൮. ചില നാമങ്ങളിൽ **ആൻ** എന്ന അന്തം ബഹു സംഖ്യയിൽ **ആർ** എന്നാകും: ദൃ—ന്തം; കണിയാൻ-കണിയാർ, തട്ടാൻ-തട്ടാർ., ഈ രൂപം പ്രയോഗിക്കപ്പെടുന്നതു ബഹുമാനകരമായിട്ടു ഏക സംഖ്യാൎത്ഥത്തിൽ അത്രേ. **ആൻ** എന്ന അന്തത്തിൽ ഏതാനും നിലിംഗനാമം ഉള്ളതിൽ ജീവജന്തുക്കളെ സംബന്ധിച്ചവെക്ക **ആന്മാർ** എന്നും അല്ലാത്തവെക്ക **ആങ്ങൾ** എന്നും ബഹു സംഖ്യയിൽ മാറ്റം: ദൃ—ന്തം, 'അണ്ണാൻ-അണ്ണാന്മാർ; തൊണ്ണാൻ-തൊണ്ണാങ്ങൾ. എന്നാൽ **അൻ ആൻ** എന്ന അന്തങ്ങളിലെ നിലിംഗനാമങ്ങൾക്കു ബഹു സംഖ്യരൂപം വരിക ഏറ നടപ്പില്ല.

൧൪൯. സലിംഗനാമങ്ങൾക്കു ഏക സംഖ്യ **വ**കാരാന്തമായിരുന്നാൽ ബഹു സംഖ്യയിൽ ആയ്തു നീങ്ങീട്ടു **ക്കൾ** എന്നു വരുന്നതു കൂടാതെ **ക്കന്മാർ** എന്നും വരും: ദൃ—ന്തം; 'പിതാവു-പിതാക്കൾ-പിതാക്കന്മാർ; ഗുരുവു-ഗുരുക്കൾ-ഗുരുക്കന്മാർ.'

൧൫൦. **വ**കാരാന്ത നാമം പുല്ലിംഗാൎത്ഥമോ സ്ത്രീലിംഗാൎത്ഥമോ രണ്ടിൽ ഒന്നായിരിക്കുമ്പോൾ രണ്ടാവത്തെ രൂപത്തിൽ ആകുന്നു ബഹു സംഖ്യ സാമാന്യമായിട്ടു വരുന്നതു: ദൃ—ന്തം; 'പിതാക്കന്മാർ, മാതാക്കന്മാർ.' മുൻമ്പിലത്തെ രൂപം ബഹുമാനകരമായിട്ടു ഏക സംഖ്യയ്ക്കു പ്രയോഗിക്കപ്പെടും ദൃ—ന്തം; 'ഗുരുക്കൾ, തമ്പുരാക്കൾ' **വ**കാരാന്തം ദ്വില്ലിംഗാൎത്ഥമായിട്ടും സ്ത്രീലിംഗാൎത്ഥമായിട്ടും ഇരിക്കുമ്പോൾ ബഹു സംഖ്യയിൽ മുൻപിലത്തെ രൂപമെ വരു: ദൃ—ന്തം, 'ബന്ധുക്കൾ; ശത്രുക്കൾ' **ക്കന്മാർ** എന്ന രൂപം **കൾ, മാർ** എന്ന രണ്ടു രൂപവും കൂടെച്ചേൎന്നുണ്ടാകുന്നതാകയാൽ ആയ്തു ഇരട്ടിപ്പടി ബഹു സംഖ്യയാകുന്നു. ബഹു സംഖ്യരൂപം ആവൎത്തിക്കപ്പെടുക മലയാം ഭാഷയുടെ ലക്ഷണത്തിന്നു ചേരുന്നതു തന്നെ ദൃ—ന്തം, 'അവൻ-അവർ-അവർകൾ; തമ്പു

രാൻ-തമ്പുരാക്കൾ-തമ്പുരാക്കന്മാർ, പെൺ-പെങ്ങൾ-പെങ്ങന്മാർ ആൺ-ആങ്ങള ആങ്ങളമാർ'

൱൭൧. സലിംഗനാമങ്ങളുടെ ഏക സംഖ്യ അ, ഇ, എന്ന അച്ചുകളിൽ എങ്കിലും അൎദ്ധാച്ചിൽ എങ്കിലും അന്തമായാൽ **കൾ, മാർ,** എന്നവയിൽ ഏതു രൂപവും ചേരും. അൎദ്ധാച്ചിന്റെ പിന്നാലെ **മാർ** എന്നതു കൂടുന്നതിന്നു മുമ്പെ **അൻ** എന്നതു ഇടയിൽ വരും: ദൃ—ന്തം; 'പിള്ള-പിള്ളകൾ-പിള്ളമാർ. അച്ചി-അച്ചികൾ അച്ചിമാർ. ഭിഷക്കു-ഭിഷക്കുകൾ-ഭിഷക്കന്മാർ.

൱൭൨. ഈ രണ്ടു രൂപങ്ങളിൽ ഏതെങ്കിലും മനസ്സുപോലെ പൊരുൾ ഭേദം കൂടാതെ പ്രയോഗിക്കപ്പെടാം. എന്നാൽ രണ്ടാമത്തെ രൂപം ബഹുമാനകരം കൂടെ ആകയാൽ അതിന്നു പ്രയോഗം വരുന്നതു ആചാരവാക്കിൽ ആകുന്നു. പിന്നെയും അതു അപമാനാൎത്ഥനാമങ്ങളോടു ചേരുന്നതല്ലായ്കയാൽ 'കള്ളിമാർ, ദുഷ്ടമാർ' എന്നിങ്ങനെ പറഞ്ഞുകൂടാ.

൱൭൩. ചില നാമങ്ങളിൽ ബഹു സംഖ്യ മുറ വിട്ടുവരുന്നുണ്ടു: ദൃ—ന്തം; 'മകൻ-മക്കൾ; മകൾ-മക്കൾ; പൈതൽ-പൈതങ്ങൾ; കാൎയ്യക്കാരൻ- കാൎയ്യക്കാരു—കാൎയ്യക്കാരർ - കാൎയ്യക്കാരന്മാർ; അവൾ--അവർ.

൱൭൪. ഏകസംഖ്യ വൎഗ്ഗത്തോടു അടച്ചുചേരുന്ന കാൎയ്യങ്ങൾ പറയുന്നതിൽ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'സ്ത്രീ ബലഹീന പാത്രമാകുന്നു.' 'മനുഷ്യൻ പാപിയാകുന്നു.' 'മാപ്പിളെക്കു കരിനമില്ല.' 'ദുഷ്ടന്റെ വാക്കു കേട്ടാൽ നാശം വരും.' ഒരു വസ്തുവിനെ കുറിച്ചു ഇന്നതെന്നു നിശ്ചയിച്ചു പറയുമ്പോഴും ഏക സംഖ്യവരും: ദൃ—ന്തം; 'രാജാവു കല്പിച്ചു. ചെറുക്കനെ വിളിക്ക. കുപ്പി കൊണ്ടുവരിക.' ഒരു വസ്തുവിനെക്കുറിച്ചു ഇന്നതെന്നു നിശ്ചയിക്കാതെ സാമാന്യമായിട്ടു പറയുമ്പോൾ **ഒരു** എന്നതു വിശേഷകമായിട്ടു മുൻ ചേരും: ദൃ—ന്തം; 'ഒരു ഗ്ലേസ്സു കൊണ്ടുവാ.' ഒരു വൈദ്യൻ നിശ്ചയിച്ചതു.'

൱൫൫. കൂട്ടത്തെ അടെച്ചു പറയുന്നതിലും പല വസ്തുക്കളെ ഇന്നവയെന്നു നിശ്ചയിച്ചു പ്രത്യേകം പറയുന്നതിലും ഇന്നവയെന്നു നിശ്ചയിക്കാതെ സാമാന്യമായിട്ടു പറയുന്നതിലും ബഹു സംഖ്യ കൊള്ളിക്കപ്പെടുന്നു: ദൃ—ന്തം, 'മനുഷ്യർ പാപികളാകുന്നു: ജഡ്ജിമാരെക്കണ്ടു പറഞ്ഞു: മനുഷ്യരെയും മൃഗങ്ങളെയും അവർ വാളുകൊണ്ടു കൊന്നു, ആളുകൾ വരുന്നുണ്ടു.'

൱൫൬. സലിംഗനാമങ്ങളിൽ ബഹുമാനത്തിന്നു വേണ്ടി ബഹു സംഖ്യ ഏക സംഖ്യക്കായിട്ടു പ്രയോഗിക്കപ്പെടും: ദൃ—ന്തം, 'നാരായണൻ പണിക്കർ, ആഴാഞ്ചേരിൽ തമ്പുരാക്കൾ, ഗുരുക്കൾ അച്ചൻ.' എന്നാൽ ബഹുമാനകരമായിട്ടു പ്രയോഗിക്കപ്പെടുമെന്നു മുൻമ്പിൽ കാണിച്ച രൂപങ്ങളെ അധികമായിട്ടിങ്ങനെ വരുന്നുള്ളു. ഏക സംഖ്യയ്ക്കു പകരം ബഹു സംഖ്യ ബഹുമാനകരമായിട്ടു പ്രയോഗിക്ക പല ഭാഷകളിലും നടപ്പുള്ളതാകുന്നു. എന്തെന്നാൽ ബഹുത്വം ആളുകൾ കൂടുമ്പോൾ അവർ തമ്മിൽ ഒരുമെക്കും ആലോചനെക്കും ഇടയുള്ളതാകുന്നു. 'ഒരുമ ബലമാകുന്നു എന്നും ആലോചനക്കാരുടെ സംഘത്തിൽ രക്ഷയുണ്ടു' എന്നും ഉള്ള സുഭാഷിതത്തിൻ പ്രകാരം ബഹുത്വം ശക്തിയെക്കുറിച്ചും ബുദ്ധിയെക്കുറിച്ചും മനസ്സിൽ വിചാരമുണ്ടാക്കുന്നതും ശക്തിയും ബുദ്ധിയുമുള്ള ആളുകളോടു നമുക്കു സ്വഭാവേവ ബഹുമാനം തോന്നുന്നതും ആകയാൽ ബഹു സംഖ്യ രൂപം ബഹുമാനകരമായിട്ടു തീൎന്നിരിക്കുന്നു.

൱൫൭. നില്ലിംഗ നാമങ്ങളിൽ ഏക സംഖ്യ ബഹു സംഖ്യയ്ക്കായിട്ടു കൊള്ളിക്കപ്പെടുക നടപ്പാകുന്നു: ദൃ—ന്തം; 'രണ്ടു കണ്ണു; നാലു പശുവു.'

൱൫൮. ജീവനില്ലാത്ത വസ്തുക്കളെസ്സംബന്ധിച്ചു ബഹു സംഖ്യയ്ക്കു പകരം ഏക സംഖ്യ പ്രയോഗിക്ക പല ഭാഷകളിലും നടപ്പുണ്ടു. മലയാഴ്മയിൽ അതു സാധാരണമായിരിക്കുന്നു. വസ്തുക്കളുടെ സംഖ്യ കൂട്ടിപറയുമ്പോൾ ബഹു സംഖ്യ പ്രയോഗിക്ക ഒരു ഭാഷയിൽ തീരെയില്ലെന്നു തന്നെ പറയാം: ദൃ—ന്തം, 'രണ്ടു കൈ' എന്നല്ലാതെ 'രണ്ടു കൈകൾ' എന്ന വരുന്നില്ല. നില്ലിംഗ നാമം ജീവജന്തുക്കളെ സംബന്ധിച്ചതായിരുന്നാൽ, പറയുന്നവൻെറ മനസ്സുപോലെ ഏകസംഖ്യ എങ്കിലും ബഹുസംഖ്യ എങ്കിലും പ്രയോഗിക്കാം: ദൃ—ന്തം, 'മൂന്നാടു, നാലുപശുക്കൾ.' എന്നാൽ നില്ലിംഗം സലിംഗത്തിന്നായിട്ടു എടുത്ത പറയപ്പെടുമ്പോൾ ബഹു സംഖ്യാൎത്ഥത്തിന്നു ബഹു സംഖ്യ രൂപം തന്നേ വേണം:

ദ്ര—ന്തം; 'അവർ കഴുതകൾ ആകുന്നു. ആ ചപ്പുകളെക്കൊണ്ടു ഒരുപകാരവുമില്ല.'

൧൨൫. അത്ഥത്തിനൊക്കുന്ന നാമങ്ങൾ ലിംഗത്തിലും സംഖ്യയിലും ഒത്തിരിക്കണം; ദൃ—ന്തം; ബുദ്ധിമാന്മാർ ശക്തിമാന്മാരാകുന്നു ഒരു സ്ത്രീയെ നോക്കി അവൻ അവളോടു പറഞ്ഞു; ഞാൻ ഒരു പശുവിനെ വാങ്ങിച്ചാറെ അതിനു പാലില്ല.'

൧൨൬. ഗണനാമങ്ങൾ പല വസ്തുക്കൾ കൂടി ഉണ്ടാകുന്നവയാകകൊണ്ടു ഏക സഖ്യയിൽ ബഹുസംഖ്യയുടെ അൎത്ഥം വരുന്നതും അല്ലാതെ അവ സലിംഗാൎത്ഥങ്ങളെ സംബന്ധിച്ചവ ആയിരുന്നാലും നിൎല്ലിംഗങ്ങളായത്രേ വിചാരിക്കപ്പെടുന്നതു: ദൃ—ന്തം; 'കണ്ടാലും ഒരു വലിയ സൈന്യം; എന്നാലതു തോററുപോകും.' ഗണത്തിൽ ഉൾപ്പെട്ട വസ്തുക്കളേ സംബന്ധിച്ചായിട്ടു അൎത്ഥയോഗ്യം പോലേ ലിംഗത്തിന്നും സംഖ്യയ്ക്കും ഭേദം വരുത്തിയും പറകയുണ്ടു: ദ്ര—ന്തം; 'മഹാരാജാവിന്റെ സൈന്യമേ നിങ്ങൾ ധൈൎയ്യമായിരിപ്പിൻ, മലയാളത്തിൽ ശൂദ്രർ ഉയൎന്ന ജാതി ആകുന്നു.' ഇവിടെ 'ജാതികൾ' എന്നു പറഞ്ഞാൽ ശൂദ്രരിൽ പല ജാതികൾ ഉണ്ടെന്നു അൎത്ഥംവരും. ഗണനാമത്തോടു കാരൻ എന്നതു ചേൎന്നാൽപ്പിന്നെ അതു ഗണനാമം അല്ല; ദ്ര..ന്തം; 'സമൂഹക്കാരൻ-സമൂഹക്കാർ' എന്ന വെക്ക-സമൂഹം മുഴുവനെന്നല്ല, സമൂഹത്തിൽ ഉൾപ്പെട്ട ആളുകൾ എന്നത്രേ അൎത്ഥം വരുന്നതു. ഒററയായിട്ടു സംബന്ധിക്കുന്ന പൊരുളുകളെപ്പററി ബഹു സംഖ്യയുടെ പിന്നാലെ ഏക സംഖ്യയും ബഹു സംഖ്യയും രണ്ടുമിരിക്കും: ദ്ര—ന്തം, 'അവരുടെ മനസ്സു ക്ഷീണിച്ചുപോയി. നിങ്ങളുടെ ആത്മാക്കളെ നഷ്ടപ്പെടുത്തരുതു. എന്നാൽ സംബന്ധിക്കുന്നപൊരുൾകൾ സലിംഗാൎത്ഥങ്ങളായിരുന്നാൽ ബഹു സംഖ്യ തന്നെ വേണം. ദ്ര—ന്തം, ഭൎത്താക്കന്മാരേ നിങ്ങളുടെ ഭാൎയ്യമാരെ സ്നേഹിപ്പിൻ.

## നാലാം സൎഗ്ഗം—വിഭക്തി.

൧൨൭. വാക്യത്തിൽ മററുള്ള പദങ്ങളോടു ഒരു നാമത്തിന്നുള്ള സംബന്ധം കാണിക്കുന്ന

തിന്നു വേണ്ടി അതിന്നുണ്ടാകുന്ന രൂപഭേദത്തിന്നു വിഭക്തിയെന്നു പേരാകുന്നു.

൧൧൨. നാം ഇന്ദ്രിയങ്ങളെകൊണ്ടു ഓരോരോ വസ്തുക്കളെ ഗ്രഹിക്കുന്നതു അവ ഒററയായി, ശേഷം വസ്തുക്കളിൽനിന്നു വേർപെട്ടിരിക്കുന്ന പ്രകാരത്തിൽ തന്നെയല്ല, മററുള്ള വസ്തുക്കളോടു സംബന്ധമുള്ളവയായിട്ടും ചിലഗുണങ്ങൾക്കു ഉടയവയായിട്ടും ചില ഗുണങ്ങളാൽ വികാരപ്പെട്ടവയായിട്ടും കൂടെ ആകുന്നു: ദൃ—ന്തം; ഒരു വസ്തുതന്നിയായിരിക്കുന്ന പ്രകാരത്തിൽ വിചാരിക്കപ്പെടുംപോൾ അതു വിഭക്തി രൂപം കൂടാതെ പ്രകൃതി രൂപത്തിൽ ആകുന്നു. അതു ഒരു ക്രിയെക്കു കർത്താവായിരിക്കുംമ്പോൾ പ്രഥമയിലും കർമ്മമായിവരുംപോൾ ദ്വിതീയയിലും ആകുന്നു. ഇങ്ങനെയുള്ള സംബന്ധഭേദങ്ങളെകാണിക്കുന്നതിന്നു വല്ലതും ഒരു വഴി ആവശ്യമാകുന്നു. അല്ലാഞ്ഞാൽ നാം പറയുന്നതു തിരിച്ചറിയപ്പെടുകയില്ല: ദൃ—ന്തം; 'പിതാവു പുത്രനെ സ്നേഹിച്ചു' എന്നുള്ളതിന്നു 'പിതാവു പുത്രൻ സ്നേഹിച്ചു' എന്നു പറഞ്ഞാൽ 'സ്നേഹിക്ക' എന്നതിന്റെ കർത്താവു ഏതെന്നും കർമ്മം ഏതെന്നും വിവരമില്ലായിരിക്കും. ഇങ്ങനെയുള്ള വിവരക്കേടു ഭാഷയിൽ വരാതിരിക്കുന്നതിന്നു മൂന്നു സംപ്രദായം നടപ്പായിരിക്കുന്നു. ഒന്നാവതു നാമങ്ങളുടെ പ്രകൃതിയിൽ മാററം വരുത്തുന്നതാകുന്നു: ദൃ—ന്തം; 'പിതാവു പുത്രനെ സ്നേഹിക്കുന്നു.' രണ്ടാവതു നാമങ്ങളിൽ നിലഭേദംവരുത്തുന്നതാകുന്നു: ദൃ—ന്തം; 'പൂച്ച മീൻ പിടിച്ചു.' ഇവിടെ 'മീൻ' എന്നതു ആദിയിൽനിന്നു എങ്കിൽ അതു കർമ്മത്തിന്നു പകരം കർത്താവായിരുന്നേനേ. മൂന്നാവതു അവ്യയമെന്നു പെരായിട്ടു ചില പദങ്ങളേ ഇടയിൽ വരുത്തുന്നതാകുന്നു: ദൃ—ന്തം; 'ഞാൻ ആലപ്പുഴെ നിന്നു വരുന്നു.' ഈ മൂന്നു വഴിയും എല്ലാ ഭാഷയിലും കാണ്മാനുണ്ടു. എന്നാൽ ഹെബ്രായി, സുറിയാനി, മുതലായ പണ്ടത്തെ ചില ഭാഷകളിലും ഇംഗ്ലീഷു മുതലായിട്ടു ഇപ്പോൾ യുറോപ്പിൽ നടപ്പുള്ള ചില ഭാഷകളിലും നാമങ്ങൾക്കു നിലഭേദം വരുത്തുകയും അവയുടെ ഇടയിൽ അവ്യയങ്ങളെചേർക്കുയുമാകുന്നു അധികനടപ്പു. നേരെ മറിച്ചു സംസ്കൃതത്തിലും അതിന്റെ സമശിഖരങ്ങളായ യാവനത്തിലും ലത്തീനിലും ഇന്ത്യയിലെ പ്രാകൃത ഭാഷകളിലും കൂടെക്കൂടെ വരുന്ന സംബന്ധങ്ങൾ രൂപഭേദം കൊണ്ടു കാണിക്കപ്പെടുന്നു. വസ്തുക്കൾക്കു തമ്മിൽ തമ്മിൽ ഉള്ള സംബന്ധങ്ങൾ അനവധിയാകയാൽ അവയെ എല്ലാം രൂപഭേദംകൊണ്ടു കാണിക്കെണമെന്നു വന്നാൽ വിഭക്തികൾ അസംഖ്യമായി പോകും. ആകയാൽ മൊഴികൾക്കു വളരെ രൂപഭേദം വരുന്ന ഭാഷകളിൽ തന്നെയും അവ്യയങ്ങൾ വേണ്ടി വന്നിരിക്കുന്നു. എന്നാൽ പ്രധാനമായിട്ടുള്ള സംബന്ധങ്ങളെ അവ്യയങ്ങളെകൊണ്ടു കുറിക്കുന്ന

തിനെക്കാൾ രൂപഭേദങ്ങളെക്കൊണ്ടു കാണിക്കുന്നതു തന്നെ നല്ല താകുന്നു. എന്തെന്നാൽ അതു മുഖാന്തിരം വാചകത്തിന്നു സംക്ഷേപവും ശക്തിയും ഭംഗിയും കൂടുന്നതിന്നിട ഉണ്ടാകുന്നു.

൧൩൮. മലയാഴ്മയിൽ എട്ടു വിഭക്തികൾ ഉണ്ടു. * അവയുടെ നാമങ്ങളെയും രൂപങ്ങളെ

* വിഭക്തികളുടെ സംഖ്യയേയും വിവരങ്ങളേയും കുറിച്ചു ചില തൎക്കങ്ങൾ ഉണ്ടു. ആ തൎക്കം തീൎക്കുന്നതിന്നു വിഭക്തിയെന്ന പദത്തിന്റെ അൎത്ഥം ഇന്നതെന്നു അറിഞ്ഞിരിക്കുന്നതു ആവശ്യമാകുന്നു. എന്തെന്നാൽ ആ പദത്തെ വിഭക്ത്യാൎത്ഥത്തിന്നും വിഭക്തിരൂപത്തിന്നുമായിട്ടു ഇങ്ങനെ രണ്ടു ഭാവത്തിൽ പ്രയോഗിക്കയുണ്ടു: ദൃ—ന്തം; 'ആചാൎയ്യൻ പൂജകഴിച്ചു.' ഇവിടെ പൂജ ദ്വിതീയയിലെന്നു പറയുംപോൾ രൂപം നോക്കിയല്ല അൎത്ഥം നോക്കിയാകുന്നു. ദ്വിതീയകൊണ്ടു കാണിക്കപ്പെടുന്ന സംബന്ധത്തിൽ ആ പദം നില്ക്കുന്നതുകൊണ്ടു തന്നെ. എന്നാൽ വിഭക്തികളുടെ സംഖ്യയും വിവരവും നിശ്ചയിക്കുംപോൾ അൎത്ഥം തന്നേയല്ല നോക്കേണ്ടുന്നതു, രൂപവും കൂടെ നോക്കുവാൻ ഉള്ളതാകുന്നു. അൎത്ഥം മാത്രം നോക്കിയാൽ ഒരു ഭാഷയിൽ കാണിക്കപ്പെടുന്ന സംബന്ധങ്ങൾ ഒക്കയും ഒരു വിധത്തിൽ അല്ലെങ്കിൽ മറെറാരു വിധത്തിൽ ശേഷം എല്ലാഭാഷകളിലുംകുറിക്കപ്പെടാകുന്നതാകയാൽഎല്ലാ ഭാഷകളിലും വിഭക്തിയുടെ സംഖ്യയും വിവരവും ഒരു പോലായിരിക്കും. പിന്നയും ഒരു ഭാഷയിൽ തന്നെ സമാന സംബന്ധങ്ങൾ പല വിധത്തിൽ പറയപ്പെടുന്നു: ദൃ—ന്തം, 'കന്നിയുടെ പുത്രൻ' എന്നും 'കന്നിപെററ പുത്രൻ' എന്നും ഉള്ളവ അൎത്ഥത്തിൽ ശരിയായിരിക്കുന്നു. എന്നാൽ സംബന്ധം കാണിക്കുന്നതിന്നു നാമങ്ങൾക്കു ഉണ്ടാകുന്ന രൂപഭേദങ്ങൾ ഒക്കയും പ്രത്യേകം ഓരോ വിഭക്തികളാകുന്നു എന്നു വിചാരിക്കേണ്ടുന്നതുമല്ല. എന്തെന്നാൽ പല രൂപങ്ങൾ ഒരു സംബന്ധംതന്നെ കാണിക്കുമ്പോൾ അവ്വ്പല വിഭക്തികളായിട്ടല്ല, ഒരു വിഭക്തി ആയിട്ടു തന്നെ വിചാരിക്കപ്പെടുന്നു: ദൃ—ന്തം, 'ആളുന്നു ആളുക്കു' എന്നവ രണ്ടും തമ്മിൽ രൂപഭേദമായിരിക്കുന്നു എങ്കിലും അൎത്ഥ വ്യത്യാസം ഇല്ലാത്തതുകൊണ്ടു രണ്ടും ചതുൎത്ഥിയായിട്ടത്രേ വിചാരിക്കപ്പെടുന്നു. ആകയാൽ അൎത്ഥഭേദവും രൂപഭേദവും ഒരു പോലെ ചേരുന്ന പദ്ധതികൾ മാത്രമെ വിഭക്തികളാകുന്നുള്ളു. ഒരും മുറയ്ക്കു നോക്കുംപോൾ മലയാഴ്മയിൽ എട്ടു വിഭക്തികൾ വരും. അതിൽ കൂടുകയുമില്ല കുറകയുമില്ല. സംസ്കൃതത്തിലെപ്പഞ്ചമി മലയാഴ്മയിൽ നാമത്തിന്റെ രൂപം മാറിയില്ലാതെ 'നിന്നു' എന്ന അവ്യയം കൊണ്ടു കുറിക്കപ്പെടുന്നതാകയാൽ

യും ദൃഷ്ടാന്തങ്ങളെയും പൊരുൾകളെയും ക്രമപ്രകാരം താഴെ കാണിക്കുന്നു.

| പേർ | രൂപം | ദൃഷ്ടാന്തം | പൊരുൾ |
|---|---|---|---|
| പ്രഥമ | ——— | നദി | കർത്താവ-ചെയ്യുന്നവൻ |
| ദ്വിതീയ | എ | നദിയെ | കർമ്മം-ചെയ്യുന്ന കാര്യം |
| ത്രിതീയ | ഓടു | നദിയോടു | സാഹിത്യം-ചെയ്യുന്നവൻ കൂട്ട |
| ചതുർത്ഥി | ക്കു | നദിക്കു | സാദ്ധ്യം-ചെയ്യുന്നതിന്റെ സാദ്ധ്യം |
| പഞ്ചമി | ആൽ | നദിയാൽ | കാരണം-ചെയ്യുന്നതിന്നുള്ള ഹേതു |
| ഷഷ്ഠി | ടെ | നദിയുടെ | ആധീനത-കൈവശം |
| സപ്തമി | ഇൽ | നദിയിൽ | സ്ഥലം-ചെയ്യുന്ന സ്ഥലം |
| അഷ്ടമി | ഏ | നദിയേ | സംബോധനം-വിളി |

അതിനെത്തള്ളി അതിന്റെ സ്ഥലത്തു രൂപഭേദംകൊണ്ടു അടയാളപ്പെടുന്നതും കാരണത്തെക്കാണിക്കുന്നതും സംസ്കൃതത്തിൽ ത്രിതീയയിൽ ഉൾപ്പെട്ടിരിക്കുന്നതുമായ മറെറാരു വിഭക്തി രൂപത്തെ അതിന്നു പകരം കൂട്ടിയിരിക്കുന്നു. ശേഷം സംഗതികളിലൊക്കയും മലയാഴ്മയിലെ വിഭക്തികൾ സംസ്കൃതത്തിലെയും തമിഴിലെയും വിഭക്തികളോടു ഒത്തിരിക്കുന്നു.

F

൱൬൩. വിഭക്തി രൂപങ്ങൾ പ്രകൃതിയോടു ചേരുന്നതിൽ പ്രകൃതി അജന്തവും പ്രത്യയം അജാദിയും ആയിരുന്നാൽ സന്ധിക്കു വേണ്ടി ൭ാം ലക്കത്തിൻ പ്രകാരം ഇടയിൽ യകാരം വരും ദൃ—ന്തം , നദി-നദിയെ-നദിയിൽ-നദിയോടു-നദിയുടെ. ഹലന്തത്തോടു മാററം കൂടാതെ ചേരും : ദൃ—ന്തം ; 'ആർ-ആൎക്കു-അവൾ-അവൾക്കു-കാൽ-കാലിൽ-കാലു-കാലോടു'. ചതുൎത്ഥിയുടെ രൂപമാകുന്ന ക്കു എന്നതിനു മുൻപു അദ്ധ്യാച്ചു ൩൪ാം ലക്കപ്രകാരം ഉകാരമായിട്ടു തിരിയും : ദൃ—ന്തം , 'മരത്തു-മരത്തുക്കു-ആളു-ആളുക്കു' പ്രകൃതിയിലെ അകാരം ഐ, അയ, ഏ, എന്നവയിൽ ഒന്നായിട്ടു തിരിയും : ദൃ—ന്തം ; 'കുതിര-കുതിരൈക്കു-കുതിരയ്ക്കു-കുതിരെക്കു.' ചില നാമങ്ങളിൽ പ്രത്യേകം സാപ്തമ്യ ചതുൎത്ഥിയിൽ അദ്ധ്യാച്ചു ക്കു എന്നതിനു മുൻപു ഏകാരമാകും : ദൃ—ന്തം , 'നാൾ-നാളേക്കു-അന്ന-അന്നേക്കു-വീടു-വീട്ടിലേക്കു-അകം-അകത്തേക്കു.' ആ ഒരം എന്നവയുടെ പിന്നാലെ ചതുൎത്ഥിയിൽ യികാരം ഏറും.

൱൬൪. നാമത്തിന്റെ അന്തത്തിലെ മ, ട, റ, എന്നക്ഷരങ്ങൾ സംബോധനയിൽ ഒഴികെ മുറെക്കു ത്ത, ട്ട, ററ, എന്നവയായിട്ടു വിരൂപപ്പെട്ടതിന്റെ ശേഷമേ വിഭക്തി രൂപങ്ങൾ ചേരു. ദൃ—ന്തം ; 'മരം-മരത്തെ - മരത്തിനു കാടു-കാട്ടാൽ-കാട്ടിൽ- ആറു- ആററിന്റെ-ആററാൽ; മരമേ ; കാടേ , ആറേ.'

൱൬൫. പലനാമങ്ങളിലും പ്രത്യേകം പല അക്ഷരങ്ങൾ ഉള്ളവയിൽ ട, റ എന്ന എഴുത്തുകൾ ഒററയായിരിക്കും : ദൃ—ന്തം , 'പാടു-പാട്ടിനു-പാടിനു-ചുമടു-ചുമട്ടിന്റെ-ചുമടിന്റെ -ചോറു-ചോററിൽ-ചോറിൽ-പയറു-പയററിന്റെ-പയറിന്റെ.' ചില നാമങ്ങളുടെ വിഭക്തികളിൽ ട, റ, എന്നവയിരട്ടിക്കയെന്നു വന്നാൽ സ്വരൂപത്തിൽ ഇരട്ട അക്ഷരമുള്ള മററു പദങ്ങളുമായിട്ടു പിണങ്ങിപ്പോകുന്നതിനിടയുള്ളതാകയാൽ അങ്ങനെ വരുന്ന പട്ടതിയിൽ ഇരട്ടിക്കാതിരിക്ക തന്നെ യുക്തമാകുന്നു : ദൃ—ന്തം ; 'മാറു-മാററു-പാടു-പാട്ടു-മാറിന്റെ-മാററിന്റെ പാടിനു-പാട്ടിനു.' 'നീരു' എന്നതിന്നു വെള്ളമെന്നു അൎത്ഥംവരുംപോൾ വിരൂപത്തിൽ രകാരം ററ, എന്നാകും : ദൃ—ന്തം , 'നീററിൽ മുഴുകിയ കാള.' 'നീർ' എന്നതിന്നു വീക്ക രോഗമെന്നൎത്ഥം വരുമ്പോൾ രകാരം മാററം കൂടാതെ തന്നേയിരിക്കും ദൃ—ന്തം ; 'നീരിന്നു വിരേ

ചന ഉത്തമം.' ആറു എന്നതിന്നു അഞ്ചിന്നു മേലത്തെ എണ്ണമെന്നു അൎത്ഥംവരുമ്പോൾ റകാരം ഇരട്ടിക്കയില്ല. നദിയെന്നു അൎത്ഥം ആകുംപോൾ ഇരട്ടിക്കും: ദൃ—ന്തം, ആററിന്നക്കരപ്പോയാൽ ച ക്രമാറിന്നും മീൻ വാങ്ങിക്കാം' അന്ന്യഭാഷകളിൽനിന്നു വരുന്ന നാമങ്ങളിൽ മകാരം വിരൂപത്തിൽ ഇരട്ടിക്കയും ട, റ, എന്നവ ഒററയായിട്ടു തന്നെ ഇരിക്കയും ചെയ്യും: ദൃ—ന്തം, 'അബ്രാഹം അബ്രാഹമ്മിന്നു-അബ്രാഹമ്മിൻെറ ഹാഗാർ-ഹാഗാറിന്നു.'

൱൩൭. പ്രകൃതിക്കും വിഭക്തിരൂപങ്ങൾക്കും ഇടയിൽ ഇൻ എന്ന ഇടബന്ധം പ്രഥമയിലും സപ്തമിയിലും അഷ്ടമിയിലും ഒഴികെ ശേഷം വിഭക്തികളിലൊക്കയും മനസ്സുപോലെ ചേൎത്തു കൊള്ളാം: ദൃ—ന്തം; 'പുത്രി-പുത്രിയെ-പുത്രിയിനെ. മരം-മരത്താൽ—മരത്തിനാൽ.'

൱൩൮. ഹലന്തനാമങ്ങളിൽ ഇൻ എന്നതു ചേൎന്നും ചേരാതയും വിഭക്തിരൂപങ്ങൾ വരിക ഒരു പോലെ നടപ്പാകുന്നു: ദൃ—ന്തം, 'വൃക്ഷം-വൃക്ഷത്തിനെ-വൃക്ഷത്തെ.' എന്നാൽ ചതുൎത്ഥിയിലും ഷഷ്ഠിയിലും ഇൻ എന്നതു കൂടി ആകുന്നു ഏറ നടപ്പു ദൃ—ന്തം, 'മരത്തിന്നു-മരത്തിൻെറ എന്നല്ലാതെ മരത്തുക്കു-മരത്തുടെ എന്നഏറെവരുന്നില്ല. അജന്തങ്ങളിൽ അധിക നടപ്പു ഇടബന്ധംകൂടാതെ ആകുന്നു: ദൃ—ന്തം; 'പുത്രിയെ' എന്നുള്ളതിന്ന 'പുത്രിയിനെ എന്നു പറക തെററല്ലയെങ്കിലും അപൂൎവ്വമാകുന്നു. നകാരാന്തങ്ങളിലും ലോപഷഷ്ഠി ഒഴികെ ബഹു സംഖ്യകളിലും ഇൽ എന്നതു ചെരുകയില്ല: ദൃ—ന്തം; 'ഭക്തൻ-ഭക്തനെ; വിപാൻ- വിപാനാൽ-പാപികൾ-പാപികളോടു കള്ളന്മാർ-കള്ളന്മാൎക്കു എന്നിങ്ങനെയല്ലാതെ ഭക്തനിനെ-വിപാനിനാൽ-പാപികളിനോടു- കള്ളന്മാരിന്നു എന്നും മററും വരികയില്ല. എന്നാൽ കാലുകളിൻ, വള്ളങ്ങളിൻ, കല്ലുകളിൻ എന്നും മററും കൾ എന്ന ബഹു സംഖ്യരൂപത്തിൽ വരും.

൱൩൯. പ്രഥമ എല്ലാപ്പോഴും നാമത്തിൻെറ സ്വരൂപം തന്നെ ആകുന്നു. ആദ്യ സലിംഗങ്ങളിൽ അ, ഇ, ൻ എന്ന അന്തങ്ങളിൽ ആകുന്നു അധികം വരുന്നതു. ബഹു സം

ച്ചയിൽ കൾ, മാർ, ർ എന്ന പ്രത്യയങ്ങ ളോടു ചേൎന്നിരിക്കയും ചെയ്യും: ദൃ—ന്തം; 'ദൃ ഷ്ടാ, യോഗി, കള്ളൻ, പശുക്കൾ, കള്ളന്മാർ, ക ള്ളർ.'

൧൭൦ ദ്വിതീയയിലെ എകാരം പിന്നത്തെ മൊഴിയിൽ ഹല്ലിരട്ടിക്കയൊ യകാരം ഏറുക യൊ ചെയ്യുന്നില്ലെങ്കിൽ അതു സമാന ദീൎഘമാകും: ദൃ—ന്തം; കുഞ്ഞിനെ എടുത്തു=കുഞ്ഞിനെയെടു ത്തു. ത്രിതീയയിൽ അന്തത്തിലെ അൎദ്ധാച്ചു ചി ലപ്പോൾ എകാരമാകും: ദൃ—ന്തം; 'മനസ്സോ ടു-മനസ്സോടെ.' ചതുൎത്ഥിയിൽ ന്ന എന്നുവരു ന്നതിന്നു പകരം, ന എന്നും കൂടെ വരും: ദൃ—ന്തം; 'മരത്തിന്നു മരത്തിനു.' പഞ്ചമിയിൽ ലകാരത്തിൻെറ പിന്നാലെ മനസ്സുപോലെ എകാരം ചേൎക്കാം: ദൃ—ന്തം; 'പുത്രനാൽ-പുത്ര നാലേ, പശുക്കളാൽ-പശുക്കളാലേ.'

൧൭൧. ന കാരാന്ത നാമങ്ങൾക്കും ഇൻ എ ന്നയിട ബന്ധം ചേരുന്നവെക്കും ഷഷ്ഠിയിൽ ഉടെ എന്നതിനെക്കാൾ ൻെറ എന്നാകു ന്നു അധികം നടപ്പു: ദൃ—ന്തം; 'വൃക്ഷത്തി നുടെ-വൃക്ഷത്തിൻെറ.' റെ എന്നതു നീങ്ങീട്ടു ശേഷിക്കുന്നതും ഷഷ്ഠിയായിട്ടു പ്രയോഗിക്ക പ്പെടുന്നു. അതിന്നു ലോപ ഷഷ്ഠി എന്നു പേർ, ചില നാമങ്ങൾക്കു മുന്നെ ഠരം രൂപമേയിരിക്കു. ദൃ—ന്തം; 'വൃക്ഷത്തിൻകൊമ്പ; മണ്ഡപത്തിൻ വാ തുക്കൽ.'

൧൭൨. 'റെ'എന്നതു മുമ്പിലത്തെ അനുനാസി കത്തോടു യോജിക്കുന്നതിന്നു 'ടെ' എന്നതു മാ റിവരുന്നതാകുന്നു എന്നു തോന്നുന്നു. ഉടെ എ

ന്നതു ഉടയ എന്ന നാമധേയത്തിൽനിന്നു വ ന്നതാകുന്നു. ആയ്തിനും ഷഷ്ഠിയുടെ അൎത്ഥത്തി ൽ പ്രയോഗമുണ്ടു: ദൃ—ന്തം; "അവനുടയസ്വ തന്നുടയും." ആകയാൽ ശേഷം വിഭക്തികൾ ഒക്കയും വചനാധേയങ്ങളുടെ സ്വഭാവമുള്ളവ യാകുന്നു, എങ്കിലും ഷഷ്ഠി നാമധേയ ലക്ഷണ മുള്ളതായിരിക്കുന്നു.

൧൭൩. സപ്തമിക്കു ഇൽ എന്ന രൂപമുള്ളതു കൂടാതെ ലൊപസപ്തമി എന്നു പേരായി നാമ ത്തിന്റെ വിരൂപവും ഹലന്തങ്ങളിൽ അത്ത എന്ന പ്രത്യയം ചേൎന്നുണ്ടാകുന്ന രൂപവും വ രുന്നുണ്ടു: ദൃ—ന്തം; 'ചെന്നാടു-ചെന്നാട്ടിരി ക്കും; വശം-വശത്തുനിന്നു; മാവേലിക്കര-മാ വേലിക്കരെപാൎക്കും, വരമ്പു-വരമ്പത്തു, ചെകി ടു-ചെകിട്ടത്തു, തോളു-തോളത്തു.' അജന്തങ്ങളി ലും വിരൂപം തന്നെ; അത്ത എന്നു വരുന്നവ യിലും അത്തു എന്ന പ്രത്യയം ചേരുകയില്ല: ദൃ—ന്തം; തെക്കേക്കര, മല്ലപ്പള്ളി ദേശത്തു. സ പ്തമിയോടു ഒക്കുന്ന സംബന്ധത്തെ കാണി ക്കുന്നതിന്നു വിരൂപത്തോടും ലോപ ഷഷ്ഠിയോ ടും ചേൎന്നു വരുന്ന അവ്യയങ്ങളായി കൽ, മേ ൽ എന്നവ മുതലായിട്ടു മററും ചില പ്രത്യയ ങ്ങൾ ഉണ്ടു: ദൃ—ന്തം; 'മരത്തിങ്കൽ, എങ്കൽ, നിങ്കൽ, കട്ടിലിന്മേൽ, പാലത്തേൽ, മേശപ്പുറ ത്തു.' സപ്തമിയുടെ രൂപത്തോടു ചതുൎത്ഥിയുടെ രൂപമാകുന്ന ക്കു എന്നതു എ എന്നയിടസംബ ന്ധത്തോടു കൂടെ ചില അൎത്ഥങ്ങൾ സാധിക്കു ന്നതിന്നു ചേരും അതിന്നു സാപ്തമ്യ ചതുൎത്ഥിഎ ന്നു നാമം ആയിരിക്കുന്നു: ദൃ—ന്തം; 'കോഴി

ക്കോട്ടേക്കു, അടുക്കലേക്കു, വശത്തേക്കു, നാലി ലേക്കു, എങ്കലേക്കു.'

൯൪ അഷ്ടമിക്കു ഏ, കാരരൂപമുള്ളതു അകാ രാന്തത്തിന്റെ പിന്നാലെ വരുമ്പോൾ അകാ രം ചിലപ്പോൾ മാഞ്ഞുപോകും: ദൃ—ന്തം; 'അ മ്മ-അമ്മയെ-അമ്മേ.' നാമങ്ങളുടെ സ്വരൂപവും സംബോധനയായിട്ടു വരും: ദൃ—ന്തം; 'രാമൻ ഇവിടെ വാ, യജമാനൻ വന്നാലും' സ്വരൂപം ഇ, ഉ, എന്നവയിൽ അന്തമായിരുന്നാൽ അ ഷ്ടമിയിൽ അവയുടെ സമാന ദീൎഘങ്ങൾ വരി കയുമുണ്ടു: ദൃ—ന്തം; 'കാളി-കാളീ; ശത്രു-ശത്രൂ.' അൻ എന്ന അന്തമുള്ള നാമങ്ങൾക്കു അഷ്ടമി യിൽ മേൽ പറഞ്ഞ രൂപങ്ങൾ ഉള്ളതു കൂടാതെ നകാരം നീങ്ങീട്ടുശേഷിക്കുന്ന അകാരത്തിലും അതിന്റെ ദീൎഘത്തിലും സംബോധന വരുന്നു ണ്ടു: ദൃ—ന്തം; 'നാഥ-നാഥാ.' ചിലപ്പോൾ ഏ, കാരത്തിന്നും ആകാരത്തിന്നും പകരം ഓകാ രം വരികയും ഉണ്ടു: ദൃ—ന്തം; 'അമ്മേ-അമ്മോ, അച്ഛാ-അച്ഛോ. ഏതാനും നാമങ്ങളിൽ സംസ്കൃ ത രൂപവും നടപ്പായിരിക്കുന്നു: ദൃ—ന്തം; 'സ ഖേ, ഗുരോ.' മററു ചില വിഭക്തികൾക്കും സം സ്കൃത രൂപം വരുന്നുണ്ടു. എന്നാൽ അവ മല യാഴ്മയിൽ വിഭക്തികളായിട്ടല്ല അവ്യയവങ്ങളാ യിട്ടത്രെ വിചാരിക്കപ്പെടുന്നതു: ദൃ—ന്തം; 'ക്ര മേണ, വിശേഷാൽ, സമീപേ.'

൯൫. മേൽപ്പറഞ്ഞ പ്രമാണങ്ങളെ വിവര പ്പെടുത്തുന്നതിനു വേണ്ടിച്ചില ദൃഷ്ടാന്തങ്ങളെ താ ഴെപ്പറയുന്നതിൽ നല്ല നടപ്പായിരിക്കുന്ന രൂപ ങ്ങൾ വല്യയക്ഷരങ്ങളിൽ എഴുതപ്പെട്ടിരിക്കുന്നു.

ഒന്നാവത്തെ ദൃഷ്ടാന്തം-സ്വരൂപം-'വന്നി, വിരൂപം-'വന്നി.'

൧ വന്നി

൨ വന്നിയെ, പന്നിയിനെ

൩ വന്നിയോടു, പന്നിയിനോടു, പന്നിയോടെ, പന്നിയിനോടെ

൪ വന്നിക്കു, പന്നിയിന്നു, പന്നിയിനു

൫ വന്നിയാൽ, പന്നിയിനാൽ, വന്നിയാലെ, പന്നിയിനാലെ

൬ വന്നിയുടെ, പന്നിയിനുടെ, പന്നിയിന്റെ, പന്നിയിൻ

൭ വന്നിയിൽ

൮ വന്നി, വന്നീ, പന്നിയേ.

ജ്ഞാപനം ൦൩൦ ദൃഷ്ടാന്തത്തിൻപ്രകാരം 'കുതിര, തുമ്പാ, കോവി, തീ, ഭേവ, കൈ, ചാക്കോ' എന്ന അജന്തങ്ങളും 'നെയ' എന്ന യകാരാന്തവും മററും ഇങ്ങനെയുള്ള അന്തങ്ങളും രൂപാന്തരപ്പെടുന്നു. അദ്ധ്യാഹ്ലോടു കൂടിയ വകാരാന്തത്തിനു മുമ്പു, ഉ, ഊ, ഓ, ഔ എന്നയക്ഷരങ്ങൾ ഇരുന്നാൽ വകാരം ററിങ്ങിട്ടും പ്രഥമവരും എങ്കിലും വിരൂപവിഭക്തികൾ ഒക്കയും അദ്ധ്യാജന്തം പോലെ അത്രെ രൂപാന്തരപ്പെടുന്നതു ദൃ—ന്തം, 'ശത്രുവു-ശത്രു-ശത്രുവിനു.' ചില നാമങ്ങളിൽ വകാരത്തിനു മുമ്പെ നില്ക്കുന്നതു ആകാരമായാലും വകാരംപ്രഥമയിൽ മാഞ്ഞുപൊകുന്നുണ്ടു: ദൃ—ന്തം; 'ശാവു-ശാ-ശാവിന്റെ.'

രണ്ടാവതു-സ്വരൂപം-'മാടു.' വിരൂപം-'മാട്ടു.'

൧ മാടു

൨ മാട്ടെ, മാട്ടിനെ

൩ മാട്ടോടു, മാട്ടിനോടു, മാട്ടോടെ, മാട്ടിനോടെ

൪ മാട്ടുക്കു, മാട്ടിന്നു, മാട്ടിനു

൫ മാട്ടാൽ, മാട്ടിനാൽ, മാട്ടാലെ, മാട്ടിനാലെ

൬ മാട്ടടെ, മാട്ടിൻെറ, മാട്ടിൻ, മാട്ടിനുടെ
൭ മാട്ടിൽ, മാട്ട
൮ മാട്ടു, മാട്ടേ

ജ്ഞാപനം—൧൨൦ ദൃഷ്ടാന്തത്തിൻ പ്രകാരം 'വാക്കു, കാട്ടു ആറു, മനസ്സു, പിതാവു, ശത്രുവു, പൂവു, ഗോവു, ആളു.' എന്നവ മുതലായ അർദ്ധാജന്തങ്ങളും വൃക്ഷം എന്നതു മുതലായിട്ടു വിരൂപത്തിൽ ത്തു എന്നുമാറുന്ന മകാരാന്തങ്ങളും രൂപാന്തരപ്പെടുന്നു.

മൂന്നാവതു—സ്വരൂപം 'പശുക്കൾ.' വിരൂപം-'പശുക്കൾ.'

൧ പശുക്കൾ
൨ പശുക്കളെ
൩ പശുക്കളോടു
൪ പശുക്കൾക്കു
൫ പശുക്കളിൽ, പശുക്കളാലെ
൬ പശുക്കളുടെ, പശുക്കളിൻ, പശു
ക്കളിനുടെ
൭ പശുക്കളിൽ
൮ പശുക്കൾ, പശുക്കളേ

ജ്ഞാപനം—൧൨൦ ദൃഷ്ടാന്തത്തിൻ പ്രകാരം, 'കള്ളർ, ഭാൎയ്യമാർ, ബന്ധുക്കൾ, മരങ്ങൾ' എന്നവ മുതലായ ബഹുസംഖ്യ നാമങ്ങൾ ഒക്കയും രൂപാന്തരപ്പെടുന്നു. ഏകസംഖ്യയിലും അന്തത്തിലെ അക്ഷരം ർ ൾ ൽ എന്നവയിൽ ഒന്നായിരുന്നാൽ ചതുൎത്ഥിയിലെ ക്കു എന്നതു ഇടയിൽ അച്ചുവരാതെ ഒന്നിക്കും: ദൃ—ന്തം; 'പോർ-പോൎക്കു, ആൾ, ആൾക്കു, കാൽ, കാല്ക്കു.' മേൽപ്പറഞ്ഞ അക്ഷരങ്ങൾ അർദ്ധാച്ചോടു കൂടിയും അന്തമാകുന്നതാകയാൽ അപ്പോൾ രണ്ടാം ദൃഷ്ടാന്തത്തിൻ പ്രകാരം 'ആളുക്കു, ആളിന്നു' എന്നിങ്ങനെ വരും.

നാലാവതു. സ്വരൂപം 'ദുഷ്ടൻ.' വിരൂപം, 'ദുഷ്ടൻ'.

൧ ദുഷ്ടൻ
൨ ദുഷ്ടനെ

൩ ദുഷ്ടനോടു, ദുഷ്ടനോടെ
൪ ദുഷ്ടന്നു, ദുഷ്ടനു
൫ ദുഷ്ടനാൽ, ദുഷ്ടനാലെ
൬ ദുഷ്ടൻെറ, ദുഷ്ടനുടെ, ദുഷ്ടൻ
൭ ദുഷ്ടനിൽ
൮ ദുഷ്ടനെ, ദുഷ്ട, ദുഷ്ടാ, ദുഷ്ടൻ

ജ്ഞാപനം—ഠരം ദൃഷ്ടാന്തത്തിൻ പ്രകാരം 'കള്ളൻ' ധനവാൻ എന്നവ മുതലായ നകാരാന്തനാമങ്ങൾ ഒക്കയും രൂപാന്തരപ്പെടുന്നു. എന്നാൽ ഏകാക്ഷരികളിൽ ഇൻ എന്ന ഇടബന്ധം ചേൎന്നതിൻെറ ശേഷമേ വിഭക്തി രൂപങ്ങൾ അധികമായിട്ടു വരുന്നുള്ളു: ദൃ—ന്തം, മാൻ, മാനിനെ, മാനിന്നു, തേൻ-തേനിനാൽ.

## വിഭക്തിപ്രയോഗം.

൧൭൩. നിലിംഗനാമങ്ങളുടെ സ്വരൂപം വിരൂപവിഭക്തികൾക്കും കൂടെ പ്രയോഗിക്കപ്പെടുക നടപ്പുണ്ടു. അങ്ങനെയുള്ള പ്രയോഗത്തിന്നു ആന്തര വിഭക്തിയെന്നു പേർ. രൂപത്തോടു കൂടിവരുന്നതിന്നു വിവരണ വിഭക്തിയെന്നു പറയാം. താഴെ വരുന്ന ദൃഷ്ടാന്തങ്ങളിൽ വിഭക്തി ആന്തരമായിരിക്കുന്നു. 'ഞാൻ ഒരു പശു (പശുവിനെ) വാങ്ങിച്ചു: വേഗം (വേഗത്തോടു) നടന്നുവരിക: നീ ഒരു നാഴിക (നാഴികെക്കു) താമസിക്കണം: കൊച്ചിമുതൽ (മുതല്ക്കു) കൊല്ലം വരെയും (വരെക്കും:) ഇനിമേൽ (മേലാൽ:) ശീഘ്രം (ശീഘ്രത്തിൽ.')

## പ്രഥമ.

൱൭൭. സ്വരൂപ വിഭക്തിയാകുന്ന പ്രഥമ ക്രിയയുടെ കൎത്താവിന്നു പ്രയോഗിക്കപ്പെടും: ദൃ—ന്തം; 'രാജാവു കല്പിച്ചു.' ഇവിടെ 'രാജാവു' എന്നതു പ്രഥമയിൽ ആയിരിക്കയാൽ 'കല്പിക്ക' എന്ന ക്രിയ ചെയ്യുന്നതു രാജാവാകുന്നു എന്നു അൎത്ഥംവരുന്നു.

൱൭൮. ക്രിയ ചെയ്യുന്നതിന്നു കൎത്താവു പ്രയോഗിക്കുന്ന ഉപകാരണങ്ങളും കൎത്താവിനെ ഉത്സാഹിപ്പിക്കുന്ന ഹേതുക്കളും മറ്റും പലവിധ കാരണങ്ങളും രൂപകവാചകത്തിൽ കൎത്താവായിട്ടു വിചാരിക്കപ്പെട്ടു ചിലപ്പോൾ പ്രഥമയിൽ വരും: ദൃ—ന്തം, 'നിന്റെ കണ്ണു (കൊണ്ടു നീ) കാണുകയില്ലയൊ; നിന്റെ വിശ്വാസം (മൂലമായി ദൈവം) നിന്നെ രക്ഷിക്കും.'

൱൭൯. 'ആക' 'എന്ന' എന്നുള്ള ക്രിയകൾക്കു ആധാരത്തിന്റെയും ആധേയത്തിന്റെയും ആയിട്ടു രണ്ടു പ്രഥമ വേണ്ടിയിരിക്കുന്നു ദൃ—ന്തം, 'രാജാവു ഗുണവാനാകുന്നു: വിദ്വാനായ മന്ത്രി ഹീനമെന്ന രാജ്യം.' മറ്റു ക്രിയകളോടുള്ള സംബന്ധംകൊണ്ടു ആധാരം പ്രഥമയിൽനിന്നു മാറിവരുംപോഴും ആധേയം പ്രഥമയിൽത്തന്നെ ആയിരിക്കണം ദൃ—ന്തം, 'ഗൊലിയാഥ എന്ന മല്ലനെ ദാവീദു കവിണ്ടിക്കല്ലാലെ കൊന്നു' ഈ ക്രിയകൾ നാമധേയത്തിന്റെ അൎത്ഥത്തിൽ പലപ്പോഴും ഉണ്മാനമായിരിക്കും: ദൃ—ന്തം; 'രാമൻ (എന്ന) പട്ടർ ആശാൻ (ആയ) വറുഗീസു: വിശേഷണത്തെ വിശേഷ്യത്തിന്നു പിൻമ്പു വെച്ചു പറയുന്നതു ബഹുമാനത്തിന്നും മുൻമ്പു വെച്ചു പറയുന്നതു വിപരീതത്തിന്നും ആകുന്നു. ദൃ—ന്തം, 'ചാക്കൊ വൈദ്യൻ, വൈദ്യൻ ചാക്കൊ.'

## ദ്വിതീയ.

൱൮൰. വിരൂപ വിഭക്തികളിൽ മുൻമ്പിലത്തേതായ ദ്വിതീയ സകൎമ്മക ക്രിയയുടെ കൎമ്മത്തെ കാണിക്കുന്നു. ഒരു ക്രിയയുടെ വികാരം ഏല്ക്കുന്ന പൊരുൾ അതിന്റെ കൎമ്മമാകുന്നു: ദൃ—ന്തം; 'അ

വൻ എന്നെ അടിച്ചു; ദോഷി ഗുണവാനെ പകെക്കുന്നു.'

൨൱൨. അകൎമ്മക ക്രിയയോടു അൎത്ഥം ചേരുന്ന നാമം ആ ക്രിയെക്കു കൎമ്മമായി വരുന്നതാകകൊണ്ടു അങ്ങിനെ വരുംമ്പോൾ അതു ദ്വിതീയയിലായിരിക്കും ദൃ—ന്തം, 'യഹൂദസ്ത്രീയോത്തു ദുൎമ്മരണം മരിച്ചു; നാഗം പാട്ടുക: ഓട്ടം ഓട്ടുക, വാക്കു പറക.' കനെപ്പു മണക്കു.

൨൱൩. മനോവികാരത്തിന്റെ ഉടയതു ചതുൎത്ഥിയിലായിരിക്കുമ്പോൾ അതിന്റെ കൎമ്മം ദ്വിതീയയിൽ സംബന്ധിക്കും :ദൃ—ന്തം, 'മൃഗങ്ങൾക്കു മനുഷ്യനെ ഭയമുണ്ടു: എനിക്കു അവനെ വെറുപ്പാകുന്നു.'

൨൱൪. ൟ വിഭക്തിക്കു നിൎല്ലിംഗനാമങ്ങളിലും പ്രത്യേകം നിൎജ്ജീവപൊരുളുകളിലും ആന്തരമായിട്ടു ആകുന്നു അധിക പ്രയോഗം : ദൃ—ന്തം, 'അവൻ പുസ്തകം വായിച്ചു' നിൎജ്ജീവപൊരുളായ പുസ്തകത്തിനു 'വായിക്ക' എന്നുള്ള ക്രിയ ചെയ്വാൻ കഴിയാത്തതാകകൊണ്ടു ഇങ്ങിനെയുള്ള പ്രയോഗത്തിൽ നിന്നു വിവരക്കേടിന്നു ഇടയില്ല. എന്നാൽ നിൎല്ലിംഗനാമം വാക്യത്തിൽ സാരവാക്കായിരിക്കുമ്പോഴും ജീവനുള്ള പൊരുളുകൾക്കു അൎത്ഥമായിരിക്കുമ്പോഴും ചില വചനാദ്ധ്യയയവ്യയങ്ങളോടു സംബന്ധിക്കുമ്പോഴും രൂപഭേദത്തോടു കൂടിയ വിവരണ വിഭക്തി തന്നെ പ്രയോഗിക്കപ്പെടേണം : ദൃ—ന്തം; 'വേദവാക്യത്തെ ശോധന ചെയ്വിൻ, പശുവിനെക്കൊണ്ടു വരിക: അവൻ നീതിയെക്കുറിച്ചു സംസാരിച്ചു.'

## ത്രിതീയ.

൨൱൫ ഒരു അകൎമ്മക ക്രിയ ചെയ്യുന്നതിൽ കൎത്താവു കൂട്ടായിട്ടു എങ്കിലും എതിരായിട്ടു എങ്കിലും വെച്ചുകൊള്ളുന്ന പൊരുൾ ത്രിതീയയിൽ സംബന്ധിക്കും : ദൃ—ന്തം ; 'നീ എന്നോടു കളിക്കരുതു, അവൻ രാജാവിനോടു പിഴച്ചു.'

൨൱൬. 'പറക, കല്പിക്ക, ചോദിക്ക, കൂടുക, പിണങ്ങുക, തൎക്കിക്ക, മത്സരിക്ക, കോപിക്ക, എന്നി

ങ്ങനെയുള്ള അൎത്ഥം വരുന്ന ക്രിയകളും അവെക്കു എതിരൎത്ഥം വരുന്ന 'വിലക്കുക, ഇണെങ്ങുക, പ്രസാദിക്ക, പിരിക.' എന്നിങ്ങനെയുള്ള ക്രിയകളും ആകുന്നു അധികം ത്രിതീയയിൽ സംബന്ധിച്ചു വരുന്നതു.

൧൭൬. ത്രിതീയയുടെ സ്ഥാനത്തു വരുന്നപൊരുൾ ചിലപ്പോൾ ദ്വിതീയയിലുംവരും. അപ്പോൾ ഇങ്ങനെ ഉള്ള ക്രിയകൾക്കു അൎത്ഥഭേദം വന്നു സകൎമ്മക ക്രിയകളായിത്തീരുന്നു: ദൃ—ന്തം, 'രാജാവിനെച്ചീത്ത വാക്കു പറഞ്ഞു' എന്നുള്ളതിൽ ചീത്തവാക്കു ഏല്ക്കുന്ന ആൾ രാജാവെന്നു അൎത്ഥം വരുന്നു. കേൾപ്പിക്കാരൻ ഒരു വേള മറെറാരുത്തനായിരിക്കും. എന്നാൽ രാജാവിനോടു ചീത്ത വാക്കു പറഞ്ഞു' എന്നുള്ളതിൽ രാജാവിൻെറ മുൻമ്പിൽ വെച്ചു പറഞ്ഞു എന്നല്ലാതെ രാജാവിനെപ്പറഞ്ഞു എന്നൎത്ഥം വരേണമെന്നില്ല.

൧൭൭. ക്രിയയുടെ ഉടെയതു ചതുൎത്ഥിയിൽ വരുംപോൾ കൎമ്മം ത്രിതീയയിൽ സംബന്ധിക്കും: ദൃ—ന്തം; 'നിനക്കു അവനോടു കോപം അരുതു; ഇനിക്കു നിന്നോടു ഇഷ്ടമാകുന്നു. നിനക്കു എന്നൊടു കാൎയ്യമില്ല.'

൧൭൮. 'കൈവശത്തിൽ ആക്കുക' എന്ന അൎത്ഥം അടങ്ങിയിരിക്കുന്ന ക്രിയകൾ കൈവിടുന്ന പൊരുളിനോടു ത്രിതീയയിൽ സംബന്ധിക്കും: ദൃ—ന്തം; 'അവൻ എന്നോടു ഒരു പുസ്തകം വാങ്ങിച്ചു; കൊള്ളക്കാരൊടും പിടിച്ചുപറിക്കരുതു; വിദ്വാനോടു പഠിച്ചെ വിദ്യയുണ്ടാകു.

൧൭൯. ഗണനാമങ്ങൾ ക്രിയാവിശെഷങ്ങളായിട്ടു പ്രയോഗിക്കപ്പെടുംമ്പൊൾ, 'കൂടെ' എന്നതിനൊടു ചേൎന്നും അതു ഉണ്ടാനമായിരുന്നും ത്രിതീയയിൽ വരും: ദൃ—ന്തം, 'അവൻ ബുദ്ധിയോടു കൂടെച്ചെയ്യു-ബുദ്ധിയോടു ചെയ്യു; സമാധാനത്തോടു (കൂടെ) പൊയ്ക്കൊൾക.' അങ്ങനെ തന്നെ സമയത്തിൻെറ അടുപ്പവും മററും ത്രിതീയയിൽവരും: ദൃ—ന്തം; 'കുംഭമാസത്തോടു കൂടെ അവൻ വന്നു ചേരും.' വാളോടു തല മുറിഞ്ഞു അടിയോടു അടി.

൧൮൦. സമത്വം, ഭേദം, അടുപ്പം, അകലം, ചേൎച്ച, വിരോധം' എന്നിങ്ങനെ അൎത്ഥം വരുന്ന പദങ്ങളോടു സംബന്ധിക്കുന്ന പൊരുളുകൾ ത്രിതീയയിൽ വരും: ദൃ—ന്തം, 'ഇന്ദ്രനോടു ഒക്കും ഭവാൻ.' 'ജ്ഞാനത്തിന്നു ശലൊമൊനോടുആരും എതിരില്ല. അവനോടു നീ വിരോധം ഭാവിക്കരുതു.'

# ചതുൎത്ഥി.

൱൬൧. ഒരു ക്രിയയുടെ ഫലം ചേരുന്ന പൊരുൾ ചതുൎത്ഥിയിൽ വരും: ദൃ—ന്തം; 'ഇന്നലെ ഇനിക്കു വിതെച്ചു: പോയി എങ്കിൽ ഉടയക്കാരന്നു പോയി; പറമ്പിനു വേലി കെട്ടി.

൱൬൨. ക്രിയയുടെ നിമിത്തകാരണമായിരിക്കുന്ന പൊരുൾ ചതുൎത്ഥിയിൽ വരും; ദൃ—ന്തം; 'പെരുനാളിന്നു പോയി.' ക്രിയയുടെ നിമിത്ത കാരണമായിട്ടു കൎത്താവു ഭവിക്കുന്ന പൊരുൾ ആയിട്ടു വേണ്ടിയെന്നവയോടു ചേൎന്നു ചതുൎത്ഥിയിൽ വരും: ദൃ—ന്തം; 'ഇനിക്കായിട്ടു നീ ഒരു വാക്കു പറയണം. നിനക്കു വേണ്ടി അവൻ അതു ചെയ്തു.'

൱൬൩. സ്ഥലം മാററം കാണിക്കുന്ന ക്രിയകളോടു ക്രിയയുടെ ഫലം ചേരുന്ന പൊരുൾ ചതുൎത്ഥിയിലാകും: ദൃ—ന്തം; 'ഞാൻ നിരണത്തിന്നു പോയി.'

൱൬൪. 'കൊടുക്ക' എന്ന പൊരുൾ ഉള്ള ക്രിയകളോടു ആ ക്രിയയുടെ ഫലം ചേരുന്ന പൊരുൾ ചതുൎത്ഥിയിൽ സംബന്ധിക്കും: ദൃ—ന്തം; 'ഞാൻ അവന്നു ഒരു പുസ്തകം കൊടുത്തു.'

൱൬൫. ഉണ്ടു, ഇല്ല, എന്ന ക്രിയകൾക്കും ഭവിക്ക, ഉണ്ടാക, എന്നവ മുതലായിട്ടു അവയോടു അൎത്ഥം ഒക്കുന്ന മററു ക്രിയകൾക്കും ഉടമ പ്രഥമയിൽ വരുമ്പോൾ ഉടയതു ചതുൎത്ഥിയിൽ വരും: ദൃ—ന്തം; 'ഇനിക്കു മനസ്സുണ്ടു; അവന്നു (ഉള്ളതു) കോപമാകുന്നു; ദുഷ്ടന്മാൎക്കു ദോഷം ഭവിക്കും.'

൱൬൬. രണ്ടു വസ്തുക്കൾ തമ്മിൽ ഉള്ള അവസ്ഥഭേദത്തെയും ഉടപ്പത്തിൻെറ വിവരത്തെയും അറിയിക്കുന്നതിൽ ചതുൎത്ഥിവരും: ദൃ—ന്തം; 'ജില്ലാക്കോടു അപ്പിൽക്കോട്ടിന്നു കീഴാകുന്നു, യാക്കോബു ലാബാന്നു ഒരു മകനായിരുന്നു.'

൱൬൭. സമത്വത്തെയും വ്യത്യാസത്തെയും അടുപ്പത്തെയും അകലത്തെയും ചേൎച്ചയെയും വിരോധത്തെയും സഹായത്തെയും മററും കാണിക്കുന്ന പദങ്ങളോടു സംബന്ധിക്കുന്ന നാമങ്ങൾ ചതുൎത്ഥിയിൽ വരും ദൃ—ന്തം; 'ശിംശോന്നു ശരിയായിട്ടു ഒരു ശക്തിമാനും ഇല്ല.

ആചാൎയ്യൻമാൎക്കു ചേരാത്ത പ്രവൃത്തി: അവൻ അവൾക്കു കൂട്ടു പോയി: ഇനിക്കു സഹായിച്ചു, നിനക്കു നന്നായി.

൨൯൮. ൨൮൦ വക പദങ്ങളിൽ പലതും ത്രിതിയയിൽ സംബന്ധിക്കുമെന്നു ൨൯൦ാം സൂത്രത്തിൽനിന്നു അറിഞ്ഞുകൊള്ളാം എന്നാൽ അല്പഭാവഭേദം ഉണ്ടു: ദൃ—ന്തം; 'ഇന്ദ്രനോടു തുല്യൻ' എന്നു പറയുന്നതിൽ ഒരുകാലം നിശ്ചയിക്കുന്ന അഭിപ്രായം ആകുന്നു. 'ഇന്ദ്രനു തുല്യൻ' എന്നു പറയുന്നതു മനസ്സിൽ മുൻപെ തന്നെയിരിക്കുന്ന അഭിപ്രായത്തെക്കാണിക്കയാകുന്നു, 'എന്നോടു ദോഷം ചെയ്തു' എന്നു എന്നോടു നേരെ ചെയ്തിട്ടുണ്ടെങ്കിലെ പറയാവു. 'ഇനിക്കു ദോഷം ചെയ്തു, എന്നുള്ളതു എന്റെ വസ്തുവക മുതലായിട്ടുള്ളവയോടു ചെയ്താലും പറയാം, എന്നെച്ചെയ്തു' എന്നു പറഞ്ഞാൽ ഞാൻ ആ ക്രിയയുടെ കൎമ്മം ആകും. 'എന്നോടു ചെയ്തു, എന്നു പറയുന്നതു ഞാൻ കൂടെ ഉള്ളപ്പോൾ എന്റെ നേരെ നോക്കിച്ചെയ്യുന്നതിനെക്കുറിച്ചെ ആവു. 'ഇനിക്കു ചെയ്തു, എന്നു പറയുന്നതിൽ ആ ക്രിയയുടെ ഫലം ഇനിക്കു വന്നു സംഭവിക്കയെന്നു അൎത്ഥം വരും. 'രാജാവിനോടു ബോധിപ്പിക്ക' എന്നു രാജാവിനെക്കണ്ടു ബോധിക്കുമ്പോഴെ പറയാവു. 'രാജാവിനെ ബോധിപ്പിക്ക, എന്നു എഴുത്തു മുഖാന്തരം ചെയ്യുമ്പോഴും പറയാം. 'അവനെ സഹായിക്ക, എന്നു പറയുന്നതു അവൻ ചെയ്യുന്ന വേലയിൽ സഹായിക്കുമ്പോൾ ആകുന്നു, അവന്നു സഹായിക്ക എന്നു പറയുന്നതു അവന്റെ ഉപകാരത്തിന്നു സഹായിക്കുമ്പോൾ ആകുന്നു.

൨൯൯. സമം കൂട്ടുന്നതിൽ ചതുൎത്ഥിവരും: ദൃ—ന്തം; 'അതിന്നു ആനെക്കു ഭാരം ഉണ്ടു' എന്നു പറഞ്ഞാൽ ആന പിടിച്ചാൽ ഇളകാത്ത ഭാരം ഉണ്ടു എന്നു അൎത്ഥം. 'അവന്നു ആനെക്കു ബലം ഉണ്ടു എന്നു പറഞ്ഞാൽ ആനയോടു ഒപ്പംബലം ഉണ്ടെന്നു അൎത്ഥം, 'ഇനിക്കു അക്കാൎയ്യം പ്രയാസമാകുന്നു, എന്നു പറഞ്ഞാൽ എന്നാൽ സാധിക്കുന്നതിന്നു പ്രയാസമെന്നു അൎത്ഥം.

൩൦൦. ഇത്രനേരമെന്നു കുറിക്കുന്ന സമയവും ഇന്നതിന്നിടയിൽ എന്നു കാണിക്കുന്ന സമയവും ചതുൎത്ഥിയിൽ വരും: ദൃ—ന്ത; 'ഒരു നാഴികെക്കു ഇളവുണ്ടു. ഒരു വിനാഴികെക്കു (ഇടയിൽ) നീ വരണം. ഒരു മാസത്തിന്നു വേണ്ടുന്ന കോപ്പുകൾ കൂട്ടെണം: കഴിഞ്ഞ വെള്ളത്തിന്നു വന്നതു' ഇങ്ങനെ പ്രയോഗിക്കുന്നതിൽ വിഭക്തി രൂപം കൂടാതെയും നടപ്പുണ്ടു. ദൃ—ന്തം; 'ഞാൻ ഒരാഴ്ച അവിടെ പാൎത്തു: കുംഭകൎണ്ണന്നു ആറുമാസം ഉറക്കം ഉണ്ടു.'

## പഞ്ചമി.

൩൦൧ ക്രിയയുടെ കാരണമായിരിക്കുന്ന പൊ

രുൾ പഞ്ചമിയിൽ വരും. പ്രധാനമായിട്ടു ഹേതുകാരണവും മുതൽക്കാരണവും തുണക്കാരണവും തന്നെ: ദൃ—ന്തം; 'ആചാൎയ്യനാൽ ഉണ്ടാക്കപ്പെട്ട ബിംബം: മരത്താൽ ഉണ്ടാക്കപ്പെട്ട ബിംബം: ഉളിയാൽ ഉണ്ടാക്കപ്പെട്ട ബിംബം.'

൨൦൨. ക്രിയ ചെയ്യുന്ന പൊരുളിന്നു കൎത്താവെന്നും ഹേതുകാരണമെന്നും പേർ. ആയതു സകൎമ്മക ക്രിയയോടു സംബന്ധിക്കുമ്പോൾ പ്രഥമയിൽ വരും; എങ്കിലും കൎമ്മണിക്രിയയോടു ചേരുംപോൾ പഞ്ചമിയിൽ ആകും: ദൃ—ന്തം; 'ആചാൎയ്യനാൽ തീൎക്കപ്പെട്ട വീടു, പൌലുസിനാൽ ലിഖിതമായ പുസ്തകം' കഴിക എന്ന ക്രിയയുടെ കൎത്താവു ചതുൎത്ഥിയിൽ വരുംപോൾ കൎത്താവിനെയും പഞ്ചമിയിൽ വരുംപോൾ ക്രിയയെയും താല്പൎയ്യമായിട്ടുകാണിക്കും: ദൃ—ന്തം; 'അവന്നു കഴികയില്ല, അവനാൽ കഴികയില്ല'. സാധിക്കയെന്നതു സകൎമ്മക ക്രിയയാകുംപോൾ കൎത്താവു പ്രഥമയിലും അകൎമ്മക ക്രിയയാകുംപോൾ പഞ്ചമിയിലും വരും: ദൃ—ന്തം; 'ഞാൻ അക്കാൎയ്യം സാധിക്കും, എന്നാൽ അക്കാൎയ്യം സാധിക്കും'.

൨൦൩. ഒരു വസ്തു ഉണ്ടാകുന്നതിന്നുള്ള സാധനത്തിന്നു മുതൽകാരണമെന്നു പേരായിരിക്കുന്നു. അതു പഞ്ചമിയിൽ വരും: ദൃ—ന്തം; 'കല്ലാൽച്ചിലതു; മരത്താൽ ചിലതു'; 'ഇരിമ്പിനാൽ തീൎക്കപ്പെട്ട നാരായം.'

൨൦൪. ഒരു ക്രിയ ചെയ്യുന്നതിന്നു കൎത്താവു തുണയായിട്ടു പ്രയോഗിക്കുന്ന കരുവുകളും ആളുകളും തുണകാരണമെന്നു ചൊല്ലപ്പെടും: ദൃ—ന്തം; 'വിശ്വാസത്താൽ നീതീകരിക്കപ്പെട്ടവർ'; 'വാളെടുക്കുന്നവൻ വാളാലേമരിക്കും'. തുണകാരണം ആളുകൾ ആയിരുന്നാൽ പഞ്ചമി കരണി ക്രിയയോടു സംബന്ധിക്കും: ദൃ—ന്തം; 'അവൻ ദീൎഘദൎശിയാൽ പറയിച്ചകാൎയ്യം.' മുതൽക്കാരണവും തുണകാരണവും കാണിക്കുന്നതിന്നു കൊണ്ടു, മൂലമായി വഴിയായ്റ്റി, എന്നിങ്ങനെയുള്ള പദങ്ങൾ പഞ്ചമിക്കു പകരം വരും: ദൃ—ന്തം; 'മരം കൊണ്ടുള്ള ബിംബം, ദീൎഘദൎശിയെ കൊണ്ടു അവൻ പറയിച്ച കാൎയ്യം, വിശ്വാസം മൂലം രക്ഷിക്കപ്പെട്ടവർ.

൨൦൫ ചില വാക്കുകളിൽ പഞ്ചമി സപ്തമിക്കു പകരം പ്രയോഗിക്കപ്പെടുകയുണ്ടു: ദൃ—ന്തം; 'മേലാൽ (മേലിൽ) നീ അതു ചെയ്യരുതു; തൊമ്മൻ പേരാൽ (പേരിൽ) പണം ൧൦: ഉരുവാൽ (ഉരുവേൽ) ഒരു പണം ലാഭം ഉണ്ടു' (ആററാലെ; ആററുകൾ) ഞാൻ പെററു പോററിയ പൈതൽ'.

## ഷഷ്ഠി.

൨൦൬. വെവ്വേറായ പൊരുളുകൾക്കു അടയാളമാകുന്ന നാമങ്ങൾ തമ്മിൽ സംബന്ധിച്ചുവരുമ്പോൾ അവയിൽ സംബന്ധത്തെക്കാണിക്കുന്ന നാമങ്ങൾ ഷഷ്ഠിയിൽ വരും: ദൃ—ന്തം; 'എന്റെ പുസ്തകം അവന്റെ വീടു; അവരുടെ ശീലം, മരത്തിൻ കൊമ്പു.

൨൦൭. ആ വക സംബന്ധങ്ങൾ പലതരമായിരിക്കുന്നു. (൧) സ്വസ്ഥം: ദൃ—ന്തം; 'എന്റെ പുസ്തകം.' [എന്റെ വക പുസ്തകം.] (൨) അനുഭോഗം: ദൃ—ന്തം; 'എന്റെ മുറി [ഞാൻ പാർക്കുന്ന മുറി]; (൩) ഗുണം: ദൃ—ന്തം: എന്റെ നേരു [എന്നിൽ ഉള്ള നേരു]; എന്റെ നടപ്പു [ഞാൻ നടക്കുന്ന നടപ്പു]; (൪) ഉത്ഭവം: ദൃ—ന്തം; പശുവിന്റെ പാൽ [പശുവിൽനിന്നു വരുന്ന പാൽ]; (൫) അംശം: ദൃ—ന്തം; 'മരത്തിന്റെ കമ്പു [മരത്തിന്റെ ഒരു ഭാഗമായിരിക്കുന്ന കമ്പു]. (൬) അടക്കം: ദൃ-ന്തം; 'വിദ്വാന്മാരുടെ സഭ. [വിദ്വാന്മാർ കൂടി ഉണ്ടായിരിക്കുന്ന സഭ] (൭) തമ്മിൽ ഉള്ള ഉടപ്പവും ഇരിപ്പും: ദൃ—ന്തം; 'മറിയയുടെ പുത്രൻ' [മറിയ പെററ പുത്രൻ': 'അച്ഛന്റെ ചെറുക്കൻ' 'സാസ്ത്രിന്റെ മഠാമ്മ': 'ആചാര്യന്റെ ഭാര്യ' യോസേപ്പിന്റെ സഹോദരന്മാർ.]

൨൦൮. സംബന്ധത്തെ അറിയിക്കുന്നതിൽ ൧൯൩ാം സൂത്രത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം ചതുൎത്ഥി വേണ്ടിയിരിക്കുന്നു. സംബന്ധത്തെ വിശേഷമായിട്ടു പറയുന്നതിൽ ഷഷ്ഠിവരും: ദൃ—ന്തം; 'മറിയ യോസെപ്പിന്നു ഭാൎയ്യയായിരുന്നു' എന്നുള്ളതു മറിയ്ക്കു യൊസെപ്പിനോടു എന്തൊരു സംബന്ധം എന്നുള്ള ചോദ്യത്തിന്നു ഉത്തരമാകുന്നു. 'മറിയ യോസിപ്പിന്റെ ഭാൎയ്യയായിരുന്നു' എന്നു പറഞ്ഞാൽ മറിയ ആരായിരുന്നു എന്നുള്ള ചോദ്യത്തിന്നു ഉത്തരമാകുന്നു. 'മന്ത്രിരാജാവിന്നു കീഴാകുന്നു' എന്നതിന്നു മന്ത്രിരാജാവിനെക്കാൾ താണ സ്ഥാനക്കാരൻ എന്നൎത്ഥം. 'മന്ത്രിരാജാവിന്റെ കീഴാകുന്നു' എന്നതിന്നു രാജാവിന്റെ വരുതികേട്ടു നടക്കുന്ന ആൾ എന്നൎത്ഥം.

൨൦൯. ഈ വിഭക്തി ചിലപ്പോൾ വാക്യത്തിന്റെ കാൎയ്യമായിട്ടു വരും: ദൃ—ന്തം; 'നിലം രാജാവിന്റെ ആകുന്നു.' എന്നാൽ അത എന്നുള്ള അന്തത്തോടു ചേൎന്നാകുന്നു അധികം നടപ്പു: ദൃ—ന്തം; 'ആ പുസ്തകം നിന്റേതല്ല, എന്റേതാകുന്നു.

൨൧൦. ഷഷ്ഠിക്കു പകരം ചതുൎത്ഥിയോടു 'ഉള്ള' എന്ന നാമധേയം ചേൎന്നിട്ടു പ്രയോഗിക്കപ്പെടുക ഉണ്ടു : ദൃ—ന്തം ; 'എന്റെ പുസ്തകം' 'ഇനിക്കുള്ള പുസ്തകം': 'എന്റെ മുറി—ഇനിക്കുള്ള മുറി' 'എന്റെ നേരു'='ഇനിക്കുള്ള നേരു.'

## സപ്തമി.

൨൧൧. ഒരു ക്രിയ ഭവിക്ക എങ്കിലും അതിന്റെ ഫലം ചേരുക എങ്കിലും ചെയ്യുന്ന സ്ഥലം ആകട്ടെ പൊരുൾ ആകട്ടെ സപ്തമിയിൽ വരും : ദൃ—ന്തം ; 'ആററിൽ വെള്ളം പൊങ്ങി ;' 'മനുഷ്യരിൽ ആശ്രയിക്കരുതു' ആകയാൽ 'നില്ക്ക', 'ഇരിക്ക', 'കിടക്ക', 'വെക്ക', എന്നവ മുതലായിട്ടു സ്ഥലത്തോടു സംബന്ധിക്കുന്ന ക്രിയകൾക്കു സപ്തമി വേണ്ടിയിരിക്കുന്നു : ദൃ—ന്തം ; 'അവരിൽനിന്നു ഒരു ഗുണവും വരികയില്ല' : 'മനുഷ്യരിൽ വെച്ചു നല്ലവൻ.'

൨൧൨. കൂട്ടത്തിൽ വിശേഷപ്പെട്ട വസ്തുവിനെക്കുറിച്ചു പറയുന്നതിൽ കൂട്ടം സപ്തമിയിലാകും : ദൃ—ന്തം ; 'മനുഷ്യരിൽ നല്ലവൻ' (മനുഷ്യരുടെ ഇടയിൽ നന്മെക്കു മുന്തിയവൻ) 'നീചരിൽ നീചൻ' (മഹാ നീചൻ.)

൨൧൩. ഇന്നപ്പോൾ എന്നു കാണിക്കുന്ന സമയം സപ്തമിയിൽ വരും: ദൃ—ന്തം ; 'മകര മാസത്തിൽ മാവു പൂക്കും,' 'തലയിരിക്കയിൽ വാല്ല ആടുകയില്ല.'

൨൧൪. അകമുള്ള സ്ഥലത്തേക്കു ഉള്ള മാററം സാപ്തമ്യചതുൎത്ഥിയിൽ സംബന്ധിക്കും : ദൃ—ന്തം ; 'പള്ളിയിലേക്കു പോയി:' ഭവനത്തിലേക്കു നീങ്ങി. ൨൧൦ അൎത്ഥത്തിൽ ചതുൎത്ഥി രൂപം ആന്തരമായിട്ടും പ്രയോഗമുണ്ടു : ദൃ—ന്തം ; 'പള്ളിയിൽപ്പോക 'വീട്ടിൽ വരിക.'

൨൧൫. കൂട്ടത്തോടു കൂട്ടത്തിൽ ഒന്നിനെ ഒത്തുനോക്കി വിശേഷപ്പെടുത്തുന്നതിൽ കൂട്ടം സാപ്തമ്യചതുൎത്ഥിയിൽ വരും : ദൃ—ന്തം; 'നാലിലേക്കു നല്ലതു. 'മനുഷ്യരിലേക്കു വിദ്വാൻ.'

൨൧൬. സമയത്തിന്റെ ഇടയും അറുതിയും ചതുൎത്ഥിയിൽ എന്നപോലെ സാപ്തമ്യചതുൎത്ഥിയിലും വരും : ദൃ—ന്തം; 'വൎഷത്തി

ലേക്കു വേനലിൽ ക്ഷരുതെന്നാം' 'മകര മാസത്തേക്കു മാറു പൃക്കം'

൨൫൭· സപ്തമിയിൽ ലോപ്രരൂപം പൊതുവിൽ സ്ഥലത്തെയും ഇൽ എന്ന അന്തം സ്ഥലത്തിന്റെ അകത്തേയും കൽ എന്ന അവ്യയം സ്ഥലത്തിന്റെ അരികിനെയും മേൽ എന്നതു പുറത്തേയും സംബന്ധിക്കും : ദൃ—ന്തം; 'കരോട്ടു നില്ക്കുന്നതു' 'താഴത്തിരിക്കുന്നതു' 'പള്ളിയിൽ ഉള്ളതു' 'പള്ളിക്കൽ പാക്കുന്നവൻ' 'മേശമേൽ വെക്കപ്പെട്ട ഭക്ഷണം' 'മരത്തേൽ കേറുന്നമര നാഗം.'

## അഷ്ടമി.

൨൫൮· അഷ്ടമിക്കു സംബോധന എന്നും പേർ പറയും, അതു കേൾക്കുന്നവന്റെ ശ്രദ്ധയെ ഉണൎത്തുന്നതിനായിട്ടു പ്രയോഗിക്കപ്പെട്ടും : ദൃ—ന്തം ; 'രാജാവേ എന്നെ രക്ഷിക്കേണമെ ;' 'നീതിമാന്മാരേ നിങ്ങൾ സന്തോഷിപ്പിൻ.'

൨൫൯· പറയുന്നവന്റെ മനോവികാരങ്ങളുടെ അടയാളങ്ങളായിട്ടു പല നാമങ്ങളും സംബോധനയിൽ പ്രയോഗിക്കപ്പെട്ടും ദൃ—ന്തം; 'ശിവ ശിവ' 'നാരായണാ: 'അമ്മ' 'അയ്യോ :' 'അയ്യാവൊ'; 'വൻമ്പേ'; 'എന്നേ'; 'ചെമന്ന'; (ച്ഛി എന്നേ)

൨൬൦. ചില നാമങ്ങൾ സംബോധനയിൽ മാത്രമെ വരുന്നുള്ളു' ആകയാൽ അവെക്കു സംബോധനക്കുറിപ്പുകൾ എന്നു പേർ; അതു 'അ, ആ, ഇ, ഠം, എ, ഏ, ഒ, ഓ, ഹ, ഹാ, ഹി, ഹീ, ഹേ, ഹൊ, ആഹാ, ചി, പൃ' എന്നിങ്ങനെ ഉള്ളവയാകുന്നു.

## അഞ്ചാം സൎഗ്ഗം—നാമങ്ങളുടെ ഉത്ഭവം.

൨൬൧· ഉത്ഭവത്തെ സംബന്ധിച്ചു നാമങ്ങൾ മൂന്നുവകയായിരിക്കുന്നു ആയവെക്കു മൂലനാമങ്ങൾഎന്നും തദ്ധിത നാമങ്ങൾ എന്നും സമാസനാമങ്ങൾ എന്നും പേരായിരിക്കുന്നു·

# മൂല നാമങ്ങൾ

൧൧൧. മൂലനാമങ്ങൾ മററു പദങ്ങളിൽനിന്നു വരാത്ത ശുദ്ധി നാമങ്ങളാകുന്നു: ദൃ—ന്തം; 'മാവു;' 'പ്ലാവു,' 'പൂച്ച,' 'പുലി,' 'ആൺ,' 'പെൺ, 'പുരുഷൻ,' 'സ്ത്രീ,' എന്നാൽ മലയാഴ്മയിൽ മൂല നാമങ്ങളായി വിചാരിക്കപ്പെട്ടിരിക്കുന്നതിൽ പലതും സംസ്കൃതത്തിൽ തദ്ധിതങ്ങളാകുന്നു ദൃ—ന്തം; 'മനുഷ്യൻ'; 'ദേവൻ.'

൧൧൨. മലയാഴ്മയിലെ മൂലനാമങ്ങൾ ഒക്കയും തമിഴഭാഷയിൽ ഉൾപ്പെട്ടിരിക്കുന്നവ എങ്കിലും സംസ്കൃതത്തിൽനിന്നു എടുക്കപ്പെട്ടവ എങ്കിലും ആകുന്നു; തമിഴിലെ നാമങ്ങൾ മലയാഴ്മയിൽ മിക്കവാറും യാതൊരു മാററവും കൂടാതെ വരും: ദൃ—ന്തം; 'അവൻ, 'അവൾ, 'നീതി, മരം.' എന്നാൽ തമിഴിലെ ഐകാരാന്തം മലയാഴ്മയിൽ അകാരാന്തമായും ഉകാരാന്തം അർദ്ധാച്ചായിട്ടും ആയു എന്ന അന്തത്തിലെ യകാരം മാഞ്ഞുപോയും ആകാരാന്തത്തോടു വകാരം ചേൎന്നും വരും: ദൃ—ന്തം; 'കുതിരൈ=കുതിര, കല്ലു=കല്ല്, പായു=പാ, മാ=മാവു:

൧൧൩. സംസ്കൃതത്തിൽനിന്നു വരുന്ന നാമങ്ങളിൽ പ്രഥമയിലെ അഃ എന്നതു പുല്ലിംഗത്തിൽ അൻ എന്നും നില്ലിംഗത്തിൽ അം എന്നും ആകും: ദൃ—ന്തം; 'പുത്രഃ=പുത്രൻ, വൃക്ഷഃ=വൃക്ഷം. ശേഷം പ്രഥമയിൽ വരുന്ന വിസൎഗ്ഗം മാഞ്ഞുപോകും: ദൃ—ന്തം; 'കവിഃ= കവി. വായുഃ=വായു.

൧൧൪. സംസ്കൃതത്തിലെ നാമങ്ങളുടെ അന്തത്തിൽ വരുന്ന ദീൎഘസ്വരം മലയാഴ്മയിൽ ഹ്രസ്വമാകും: ദൃ—ന്തം; 'സീതാ=സീത. കന്യകാ=കന്യക. ദേവീഃ=ദേവി. ഇന്ദ്രാണീഃ=ഇന്ദ്രാണി, സ്വയംഭൂഃ=സ്വയംഭൂ. പുനൎഭൂഃ=പുനൎഭൂ. എന്നാൽ ഏകാക്ഷര നാമങ്ങളിൽ ദീൎഘം ദീൎഘമായിട്ടു തന്നെയിരിക്കും: ദൃ—ന്തം; 'സ്ത്രീ, ശ്രീ, ഭ്രൂ.'

൧൧൫. പ്രകൃതി ഋ, ൻ. എന്ന അക്ഷരങ്ങളിൽ ആകയും പ്രഥമ ആകാരാന്തമായിരിക്കയും ചെയ്യാൽ ആകാരാന്തത്തോടു വകാരം ചേരുന്നതു കൂടാതെ പ്രകൃതി രൂപവും കൊള്ളും: ദൃ—ന്തം; 'പിതാ=പിതാവു=പിതൃ: രാജാ=രാജാവു=രാജൻ'.

൧൧൬. പ്രകൃതി ഹലന്തം ആയിരുന്നാൽ ഹല്ലു ഇരട്ടിക്കും: ദൃ—ന്തം; വാക ,വാക്കു, അഛ, അച്ഛു, സംപതു, സംപത്തു, മനസ, മനസ്സു' എന്നാൽ പ്രഥമയിൽ അൻ, ആൻ, അം,

എന്നായിരുന്നാൽ ആയ്യിന്നു മാററം വരാതെ മലയാഴ്മയിൽ കൊള്ളും: ദൃ—ന്തം;'ബ്രാഹ്മൻ, വിദ്വാൻ, കുലം.'

# തദ്ധിത നാമങ്ങൾ

ഉഉവ്വ. തദ്ധിത നാമങ്ങൾ മററുനാമങ്ങളിൽ നിന്നു വരുന്ന ബന്ധനാമങ്ങൾ ആകുന്നു: ദൃ—ന്തം; 'തല—തലവൻ; ധനം-ധാന്ന്യം.'

ഉഉൻ. ഗുണത്തിൽനിന്നു ഗുണിയും ഉടമയിൽനിന്നു ഉടയതും ഉണ്ടാകുന്നതു, അൻ, ആൻ, കാരൻ, ശാലി, സ്ഥൻ, ആളൻ, ആളി, എന്നും മററും ഉള്ള പ്രത്യയങ്ങളെകൊണ്ടാകുന്നു. (൧) അൻ: ദൃ—ന്തം; 'വയസ്സു വയസ്സൻ മൂപ്പു-മൂപ്പൻ: കുടി_കുടിയൻ; മുടന്തു-മുടന്തൻ' (൨) ആൻ: ദൃ—ന്തം; 'തട്ടു—തട്ടാൻ; തല-തലവാൻ.' (൩) കാരൻ: ദൃ—ന്തം; 'ന്യായം-ന്യായക്കാരൻ, വേല_വേലക്കാരൻ.' (൪) ശാലി: ദൃ—ന്തം, യുദ്ധം-യുദ്ധശാലി, പരാക്രമം-പരാക്രമശാലി.' (൫) സ്ഥൻ: ദൃ—ന്തം; കാൎയ്യം-കാൎയ്യസ്ഥൻ, ഗ്രഹം-ഗ്രഹസ്ഥൻ, നേരു-നേരസ്ഥൻ, മദ്ധ്യം-മദ്ധ്യസ്ഥൻ' (൬) ആളൻ; ദൃ—ന്തം; 'മണം-മണവാളൻ, പുണ്ണ്യം-പുണ്ണ്യവാളൻ.' (൭) ആളി: ദൃ—ന്തം; തേരു-തേരാളി; പട-പടയാളി: എതിരു-എതിരാളി (൮) മററു ചില പ്രകാരത്തിൽ ഒരും വക നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'രക്ഷ-രക്ഷിതാവു ദാനം-ദാതാവു: യുദ്ധം-യോദ്ധാവു'

ഉന്മം. മെൽപ്പറഞ്ഞ പ്രത്യയങ്ങളിൽ കാരൻ, ശാലി, സ്ഥൻ, ആളൻ, ആളി, എന്നവ തനിച്ചു അൎത്ഥമുള്ള പദങ്ങൾ ആകയാൽ അവ ചേൎന്നുണ്ടാകുന്ന നാമങ്ങൾ തദ്ധിതങ്ങൾ എന്നല്ല സമാസങ്ങൾ എന്നത്രെ മുറെക്കു ചൊല്ലപ്പെടേണ്ടുന്നതു. സംസ്കൃതനാമങ്ങളിൽ വാൻ എന്നയന്തം അനുസാരം നീങ്ങിട്ടുള്ള അകാരാന്തത്തോടും ഹലന്തത്തോടും മാൻ എന്നതു മററുള്ള അന്തങ്ങളോടും ചേരുന്നു: ദൃ—ന്തം; 'പുണ്ണ്യം=പുണ്ണ്യവാൻ, ശക്തി=ശക്തിമാൻ.' കാരൻ എന്നതിലെ കകാരം കൂടക്കൂടെ വരുന്ന നാമങ്ങളിൽ ഒക്കയും അച്ചിനു പിൻവു ഇരട്ടിക്കും. ആയ്യിന്നു സംസ്കൃതത്തിൽ 'ചെയ്യുന്നവൻ' എന്നു അൎത്ഥമാകുന്നു എങ്കിലും മലയാഴ്മയിൽ എല്ലാത്തരമൊഴികളോടും ആൾ എന്നു മാത്രമുള്ള അൎത്ഥത്തിൽ ചേരുന്നു: ദൃ—ന്തം; കുതിര=കുതിരക്കാരൻ; കടം=കടക്കാരൻ; വീടു=വീട്ടുകാരൻ; ദിക്കു=ദിക്കുകാരൻ; തമിഴ=തമിഴ്ക്കാരൻ; ശുദ്ധം=ശുദ്ധക്കാരൻ.'

൨൩൧· ഗുണിയിൽനിന്നു ഗുണവും ഉടയ്യിൽനിന്നു ഉടമയും അം, ത, ത്വം, പ്പം മ ആഴ്മ എന്ന അന്തത്തിൽ വരുന്നതിനാൽ ഉണ്ടാകുന്നു (൧) അം: ദൃ—ന്തം; 'കള്ളൻ—കള്ളം: നിളൻ—നീളം: കോപി—കോപം' (൨) ത: ദൃ—ന്തം; ശുദ്ധൻ—ശുദ്ധത: ദുഷ്ടൻ—ദുഷ്ടത: ശത്രു—ശത്രുത: ബന്ധു— ബന്ധുത: കവി—കവിത.' (൩) ത്വം: ദൃ—ന്തം; 'മൊക്ഷൻ—മൊക്ഷത്വം: ഗുരു—ഗുരുത്വം: ത്രി—ത്രിത്വം.' (൪) പ്പം: ദൃ—ന്തം; കട്ടു—കട്ടപ്പം: ബഹു—ബഹുപ്പം: ചെറു—ചെറുപ്പം' (൫) മ ദൃ—ന്തം, 'നൽ—നന്മ: കട്ടു—കട്ടമ: അടി—അടിമ: കുളിർ—കുളുമ്മ.' (൬) ആഴ്മ: ദൃ—ന്തം; 'ആൾ—ആളാഴ്മ: താഴ—താഴാഴ്മ: കൊള്ളാം—കൊള്ളാഴ്മ.'

൨൩൨· ഈ വക പ്രത്യയങ്ങളിൽ ത=ത്വം എന്നവ സംസ്കൃതം ആകുന്നു. പ്പം, മ, ആഴ്മ എന്നവ മലയാഴ്മ ആകുന്നു· അം എന്നതു രണ്ടു ഭാഷയിലെ മൊഴികൾക്കും ചേരുന്നു. ആഴ്മ എന്നു ആഴ്മ എന്ന ക്രിയ, പദത്തിൽനിന്നു ഉണ്ടാകുന്ന നാമം ആകുന്നു· ആളൻ ആളി ആഴ്മ എന്നിങ്ങനെ വരും.

൨൩൩· സംസ്കൃതനാമങ്ങളുടെ ആദ്യാക്ഷരത്തിന്റെ പിൻപു ആകാരം ചേരുമ്പോൾ ആ നാമങ്ങളോടു സംബന്ധപ്പെട്ടിരിക്കുന്ന മറ്റുനാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; ശിവൻ—ശൈവൻ: 'ശിവന്റെ പുത്രൻ, ശിവമതക്കാരൻ: രാഘു—രാഘവൻ 'രഘുവംശക്കാരൻ, രാമൻ' ബുദ്ധൻ—ബൌദ്ധൻ 'ബുദ്ധമതക്കാരൻ ബന്ധു—ബാന്ധവം' 'ബന്ധുത്വം അശ്വം. ആശ്വം: 'ചെറുകുതിര' ഭൃഗു—ഭാൎഗ്ഗവൻ ഭൃഗുവിന്റെ സന്തതി' വസ്ത്രം—വാസ്ത്രം വസ്ത്രം കൊണ്ടുള്ളതു സുമിത്ര—സൌമിത്രി' 'സുമിത്രയുടെ പുത്രൻ' ഭൃഗു—ഭാൎഗ്ഗവി 'ഭൃഗുവിന്റെ പുത്രി' കൃഷ്ണൻ—കാൎഷ്ണി 'കൃഷ്ണന്റെ സന്തതി.'

൨൩൪. ചില നാമങ്ങളുടെ അന്തത്തിൽ, ന, യ. ത, ക, എന്നയക്ഷരങ്ങൾ കൂട്ടുന്നതിനാൽ മറ്റു ചിലനാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'ഭരം—ഭരണം: സുഖം—സുഖ്യം: ദുഃഖം—ദുഃഖിതം: ദ്രവ്യം—ദ്രവ്യകം. എന്നാൽ ന എന്നതു കൂട്ടുന്നതിന്നു സാമാന്യമായിട്ടു ചെയ്കയെന്നും യ എന്നതിന്നു ചെയ്യാനുള്ളതു എന്നും ത എന്നതിന്നു ചെയ്യപ്പെട്ടതു എന്നും, ക എന്നതിന്നു ചെയ്യുന്നതു എന്നും അൎത്ഥമാകും: ദൃ—ന്തം; 'ഗുണം—ഗുണനം—ഗുണ്യം ഗുണിതം, ഗുണകം: അംശം—അംശനം—അംശ്യം, അംശിതം, അംശകം.

൨൩൫. ചിലനാമങ്ങൾക്കു ആദ്യത്തിൽ ആകാരം വരികയും അന്ത്യത്തിൽ യ, ക, എന്നയക്ഷരങ്ങളിൽ ഒന്നു ചേരുകയും രണ്ടും ചെയ്യുന്നതിനാൽ മറ്റു നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; സുഖം—സൌഖ്യം; ധനം—ധാന്യം; അധിപതി—ആധിപത്യം സോമൻ—സൌമ്യം ഏകം—ഐക്യം' വസന്തം വാസന്തികം.

൨൱൬. മററും അനേകം പ്രകാരത്തിൽ മൂലനാമങ്ങളിൽനിന്നു തദ്ധിതനാമങ്ങൾ ഉണ്ടാകുന്നു: ദൃ—ന്തം; ധൂമം—ധൌമീയം ചന്ദ്രൻ—ചന്ദ്രിക: കമ്മം—കമ്മിണി: ഗ്രഹിതം [ഗ്രഹിച്ചതു) ഗ്രഹികവ്യം [‘ഗ്രഹിപ്പാനുള്ള’]

# സമാസ നാമങ്ങൾ.

൨൱൭. രണ്ടൊ അതിൽ അധികമോ പദങ്ങൾ കൂടി ഉണ്ടാകുന്ന നാമത്തിന്നു സമാസനാമം എന്നു പേരായിരിക്കുന്നു; അതു തല്പുരുഷ സമാസമെന്നും ദ്വന്ദ്വസമാസമെന്നും ഉപസർഗ്ഗസമാസമെന്നും ഇങ്ങനെ മൂന്നു വകയായിരിക്കുന്നു.

## തല്പുരുഷ സമാസം.

൨൱൮. രണ്ടു നാമങ്ങൾ കൂടി സന്ധി മുറെക്കു ഒന്നിക്കുമ്പോൾ അതു ഒരു തല്പുരുഷ സമാസമായിത്തീരും. കൂടി ഒന്നിക്കുന്ന നാമങ്ങളിൽ ഒടുക്കം നില്ക്കുന്നതിന്നു ആധാരമെന്നും മുൻപിൽ നില്ക്കുന്നതിന്നു ആധേയമെന്നും പേരായിരിക്കുന്നു: ദൃ—ന്തം; ‘കൺ+പോള=കൺപോള; കടുവാ×നാക്കു=കടുവാനാക്കു; ആററു+വെള്ളം=ആററുവെള്ളം; തീ±കനൽ=തീക്കനൽ.’

൨൱൯. അദ്ധ്യായം നൻ്റാം ലക്കപ്രകാരം ഹലാദിയുടെ മുൻമ്പാകെ ഉകാരമായിട്ടു തിരിയുന്നു: ദൃ—ന്തം: മുടന്തു+കാലൻ=മുടന്തുകാലൻ. പിന്നത്തെപ്പദത്തിൻെറ ആദിയിൽ വരുന്ന ക, ച, ത, പ, എന്നവ മുതലായവ നൂഫാമത്തെയും ൧൱ാമത്തെയും ലക്കങ്ങളിൻ പ്രകാരം അച്ചിൻെറ പിന്നാലെയും ര, ല, ള, ഴ, എന്നവയുടെ പിന്നാലെയും ഇരട്ടിക്കും: ദൃ—ന്തം; ‘കര+പറമ്പു കരപ്പറമ്പു; തി+കല്ലു=തിക്കല്ലു’ മര+ചെരിപ്പു=മരച്ചെരിപ്പു’ പോർ+കളം=പോൎക്കളം’ തുള്ളൽ+കാരൻ=തുള്ളല്ക്കാരൻ ആൾ+കുരുതി=ആൾക്കുരുതി’ കീഴ±കണക്കു=കീഴ്ക്കണക്കു.’ സംസ്കൃത സ

ന്ധിപ്രകാരം അച്ചിന്റെ പിന്നാലെ ഹല്ലിരട്ടിക്കയില്ല: ദൃ—ന്തം; മനുഷ്യപുത്രൻ രാജ കാൎയ്യം' ആ ഭാഷയിലെ സമാസനാമങ്ങൾ മലയാഴ്മയിൽ അനവധിയായിട്ടു നടപ്പുള്ളതാകകൊണ്ടു പല പദങ്ങളിലും മലയാഴ്മമുറെക്കു ഹല്ലിരട്ടിക്കയൊ സംസ്കൃതരീതിപ്ര 'കാരം ഒററയായിട്ടു വെച്ചേക്കയൊ ഏതുവെണ്ടു എന്നു സംശയമുന്നതിന്നിടയുണ്ടു. എന്നാൽ സമാസത്തിലെ മൂലപദങ്ങൾ എല്ലാം സംസ്കൃതമായിരുന്നാൽ ആ ഭാഷയുടെ സന്ധിപ്രകാരം ഹല്ലിരട്ടിക്കാതെയിരിക്കയാകുന്നു അധികം നടപ്പു എങ്കിലും സംസാരത്തിൽ അധികം വരുന്ന ചില വാക്കുകളിൽ മലയാഴ്മരീതി പ്രകാരം ഇരട്ടിക്കുന്നുണ്ടു: ദൃ—ന്തം; 'കാൎയ്യക്കാരൻ: ഭിക്ഷക്കാരൻ.' സൂക്ഷ്മം വിചാരിക്കുംപോൾ ഇരട്ടിക്കാത്തവ ശുദ്ധ സംസ്കൃത സമാസങ്ങളും ഇരട്ടിക്കുന്നവ സംസ്കൃത മൂല പദങ്ങളെക്കൊണ്ടുണ്ടാകുന്ന മലയാഴ്മ സമാസങ്ങളും ആകുന്നു. സമാസത്തിലെ മൂലനാമങ്ങളിൽ ഏതെങ്കിലും ഒന്നു ശുദ്ധ മലയാഴ്മ ആയിരുന്നാൽ ഹല്ലിരട്ടിക്കണം: ദൃ—ന്തം; ത്രുമ്പാക്കൈ: കള്ളിപ്പശു: തുള്ളൽക്കാരൻ.

൧൮൦. മൂലനാമങ്ങളിൽ മുൻപിലത്തെ നാമത്തിന്റെ അന്ത്യത്തിൽ വരുന്ന ൻ, ം, എന്നവ സമാസത്തിൽ മാഞ്ഞുപോകും: ദൃ—ന്തം; 'മനുഷ്യൻ—മനുഷ്യപുത്രൻ; കാൎയ്യം—കാൎയ്യലാഭം.' എന്നാൽ ദിക്കുകൾക്കു അൎത്ഥമാകുന്ന നാമങ്ങളിൽ അന്തം നിങ്ങിട്ടു ചിലപ്പോൾ അത്ത എന്നു മാറുകയും ഉണ്ടു: ദൃ—ന്തം; 'പട്ടണം-പട്ടണക്കാരൻ-പട്ടണത്തുകാരൻ; കോട്ടയം-കോട്ടയത്തുകാരൻ; താഴ—താഴത്തുകാരൻ' ചില മലയാം പദങ്ങളിൽ അകാരത്തിന്റെ പിന്നാലെ മകാരം വരും; ദൃ—ന്തം; മല—മലമ്പറമ്പു, മത്ത—മത്തെങ്ങാ=മത്തെങ്കാ' ആധാരം. 'കരണം, ഭവനം.' എന്നവയിൽ ഒന്നായിരുന്നാൽ ആധേയത്തിന്റെ അന്തം ഒരം എന്നാകും: ദൃ—ന്തം; നിതീകരണം: ശുദ്ധീകരണം അംഗീകരിക്ക, ഏകീഭവിക്ക.

൧൮൧. മൊഴിയുടെ അന്തത്തിൽ വരുന്ന പൂൎണ്ണാക്ഷര മകാരത്തിലടങ്ങിയിരിക്കുന്ന അകാരം പല സമാസങ്ങളിലും മാഞ്ഞുപോകും; ദൃ—ന്തം കൊട്ടമ—കൊട്ടംകാററു: പഴമ—പഴംപാ: കുറമ—കുറുംകാട്ടു; പെരുമ—പെരുംമ്പരമ്പു; ചില പദങ്ങളിൽ മകാരവും പൊയ്പോകും. എന്നാൽ അതിന്നു പകരം പിന്നാലെ വരുന്ന ഖരം ഇരട്ടിക്കും; ദൃ—ന്തം; 'പുതുമ—പുതുപ്പുസ്തകം; പുതുപ്പറമ്പു—പഴനെല്ലു.'

൧൮൨. മുൻപിലത്തെ മൊഴിയുടെ അന്തത്തിൽ അൎദ്ധാച്ചോട്ടു കൂടിവരുന്ന ട, റ, എന്നവ സമാസത്തിൽ ട്ട ററ എന്നവയായിട്ടു മുറെക്കു തിരിയും. ദൃ—ന്തം; 'വീടു-വീട്ടുകാരൻ: ആറു-ആററുവെള്ളം.'

൧൮൩. അ ഇ എന്നവയിൽ അവസാനിക്കുന്ന നാമങ്ങൾ സംസ്കൃതത്തിലെ ആ ഒരം എന്നവയിൽനിന്നു വന്നവയായിരു

ന്നാൽ സമാസത്തിൽ ആദി ഭാഷയിലെ അന്തംവരും: ദൃ—ന്തം; ക്രിയ-ക്രിയാപദം: ദേവത-ദേവതാഭക്തി: ദേവകി-ദേവകീനന്ദനൻ: ചിലപ്പോൾ മലയാഴ്മരീതിപ്രകാരം അച്ചു നീട്ടാതെയും വരും: ദൃ—ന്തം; 'പ്രാൎത്ഥനപ്പുസ്തകം.'

ഉ൱൩. ആധേയത്തിന്റെ അന്തത്തിലെ സകാരം വിസൎഗ്ഗമായിട്ടും രകാരമായിട്ടും ഉകാരമായിട്ടും ചില പദങ്ങളിൽ മാറും: ദൃ—ന്തം; 'ആയുസ്സ്-ആയുൎബ്ബലം: മനസ്സ-മനഃപീഡ രജസ്സ-രജൊഗുണം.'

ഉ൱൪. യാതൊരുനാമത്തിന്റെയും പിൻപു ഇല്ലായ്മ, കേട, ഹാനി, ഹീനം, ഭംഗം, എന്നവ ചേൎന്നാൽ പ്രതിഭാവാൎത്ഥം വരും: ഇവയിൽ 'ഹാനി ഹീനം ഭംഗം' എന്നവ സംസ്കൃതനാമങ്ങളാകകൊണ്ടു സംസ്കൃതപദങ്ങളോടെ യോജിക്കു. മററവ രണ്ടും ഭാഷയിലെ മൊഴികളോടും ചേരും. 'കെട്ട, ഹീനം, ഭംഗം, എന്നവ സൽഗുണങ്ങളുടെ ഇല്ലായ്മയെ സംബന്ധിച്ചെ പറയു. 'ഇല്ലായ്മ, ഹാനി' എന്നവ എല്ലാത്തരഗുണങ്ങളെസ്സംബന്ധിച്ചും വരും: ദൃ—ന്തം; സ്നേഹമില്ലായ്മ: ഭാരമില്ലായ്മ: മാനഹാനി: പ്രാണഹാനി: മൎയ്യാദകേട്: സ്നേഹഭംഗം: ഭക്തിഹീനം.' എന്നാൽ 'കെട്ട' എന്നതിലെ കകാരം മകാരം നീങ്ങീട്ടു ശേഷിക്കുന്ന പ്രകാരത്തിന്റെ പിന്നാലെയിരട്ടിക്കും, അല്ലാത്തപ്പോൾ ഒക്കയും ഒററയായിട്ടു തന്നെയിരിക്കും: ദൃ—ന്തം' 'ക്രമം-ക്രമക്കേട്: കൃപ-കൃപക്കേട്: നന്ദി-നന്ദികേട്; ഠരം മൊഴി ചില നാമങ്ങളുടെ പിൻപു അനാവശ്യം ആയിട്ടു വെച്ചു 'അപമാനക്കേട്, അഭംഗികേട്; എന്നിങ്ങനെ പറഞ്ഞു വരുന്നതു തെററാകുന്നു.

ഉര്ന്നു. ഠരം വക സമാസങ്ങളിൽ ആധാരവും ആധായവും തമ്മിൽ ഉള്ള സംബന്ധം പല തരമായിരിക്കുന്നു: ദൃ—ന്തം; 'അനന്തപത്മനാഭൻ, [അനന്തനായ പത്മനാഭൻ;] ദൈവ വിശ്വാസി, [ദൈവത്തെ വിശ്വസിക്കുന്നവൻ;] ശീഘ്രഗമനം, [ശീഘ്രത്തോടു കൂടിയ ഗമനം;] പൂജാപാത്രങ്ങൾ, [പൂജയ്ക്കുള്ള പാത്രങ്ങൾ]; മരപ്പുര, [മരത്താൽ ഉള്ള പുര]; രാജപുത്രൻ, [രാജാവിന്റെ പുത്രൻ]; ആററവെള്ളം [ആററിലെ വെള്ളം]; നരസിംഹം [മനുഷ്യ

നെ പോലെ ഉള്ള സിംഹം]; രാജ്യവൎത്തമാനം [രാജ്യത്തെക്കുറിച്ചുള്ള വൎത്തമാനം].

൨൪൭. ഈ വക സമാസനാമങ്ങൾ രണ്ടു പദങ്ങൾ കൂടി ഉണ്ടാകുന്നവ ആകുന്നു, എങ്കിലും അവയെ ഒററമൊഴികളായിട്ടത്രെ കരുതേണ്ടുന്നതു ആകയാൽ അവയെക്കുറിച്ചു പറയുന്ന നാമങ്ങളും മററും മുൻപിൽ നില്ക്കുന്ന നാമത്തോടു നിലകൊണ്ടു ചേൎന്നിരുന്നാലും അൎത്ഥത്തിൽ ആധാരമായിരിക്കുന്ന പിന്നത്തെ നാമത്തോടെ യോജിക്കു: ദൃ—ന്തം; 'നല്ല രാജപുത്രൻ,' എന്നതിന്നു; 'നല്ല രാജാവിന്റെ പുത്രൻ' എന്നല്ല, രാജാവിന്റെ നല്ല പുത്രൻ.' എന്നത്രെ അൎത്ഥം. 'ഒരു മരപ്പുരയെന്നു പറഞ്ഞാൽ മരം ഒന്നു എന്നല്ല പുര ഒന്നെന്നു സാരം. 'ഇടിയാൽ ഉണ്ടായ രാജമരണം' എന്നതിനു രാജാവ ഇടിയാൽ ഉണ്ടായി എന്നല്ല മരണം ഇടിയാൽ ഉണ്ടായി എന്നു തന്നെ പൊരുൾ.'

൨൪൮. സമാസത്തിൽ രണ്ടിൽ അധികം മൂലനാമങ്ങൾ ഉണ്ടായിരുന്നാൽ ആധേയത്തിന്റെ ചേൎച്ച ഇന്നതിനോടെന്നു തിട്ടം ഇല്ലാത്തതുകൊണ്ടു ഔചിത്യം നോക്കി അറിഞ്ഞുകൊള്ളണം: ദൃ—ന്തം; 'സൽഗുണ രാജപുത്രൻ' എന്ന മൊഴിയിൽ സൽഗുണം രാജാവിനുള്ളതൊ പുത്രന്റെയൊ എന്നു വിവരം ഇല്ല. 'സൽഗുണം' എന്നതും 'രാജപുത്രൻ' എന്നതും തമ്മിൽ ചേൎന്ന ആ മൊഴി ഉണ്ടായി എന്നു വിചാരിക്കുമ്പോൾ സൽഗുണം പുത്രനോടു ചേരും. സൽഗുണം രാജാവിനോടു ചേരുന്നതു 'സൽഗുണരാജാവു' എന്നതും 'പുത്രൻ' എന്നതും തമ്മിൽ ചേൎന്ന ആ മൊഴി ഉണ്ടായി എന്ന നിരൂപിക്കുംപോളാകുന്നു.

## ദ്വന്ദ്വസമാസങ്ങൾ.

൨൪൯. തമ്മിൽ സംബന്ധമില്ലാത്ത രണ്ടോ

അതിൽ അധികമോ നാമങ്ങൾക്കു വചനത്തോടു സമാനസംബന്ധം വരുമ്പോൾ ആ വക നാമങ്ങളെ ഉം എന്ന അവ്യയംകൊണ്ടു ചെൎക്കുന്നതിന്നു പകരം അവയെ ഒന്നിച്ചു ഒരു സമാസനാമം ആക്കുവാറുണ്ടു. ൟ വക സമാസങ്ങൾ സലിംഗമായിരുന്നാൽ ബഹു സംഖ്യയിലും നില്ലിംഗമായിരുന്നാൽ രണ്ടു സംഖ്യയിലും ആധെയയവസ്ഥയിൽ ആയിരുന്നാൽ ഏകസംഖ്യയിലും ആയിരിക്കും: ദൃ—ന്തം; 'രാമലക്ഷ്മണന്മാർ [രാമനും ലക്ഷ്മണനും]: രാവണകുംഭകൎണ്ണ വിഭീഷണന്മാൎക്കു [രാവണന്നും കുംഭകൎണ്ണന്നും വിഭീഷണന്നും]; 'വേദശാസ്ത്രങ്ങളിൽ' [വേദത്തിലും ശാസ്ത്രത്തിലും]; 'ശിക്ഷാരക്ഷ' [ശിക്ഷയും രക്ഷയും]; 'കൈകാലു' [കയ്യും കാലും]; 'ആടുമാടുകൾ' [ആടുകളും മാടുകളും]: 'ഹരിഹര പുത്രൻ' [ഹരിയുടെയും ഹരന്റെയും പുത്രൻ]: 'കാലുമേലുകഴപ്പു' [കാലേലും മേൽത്തും ഉള്ള കഴപ്പു]

൨൫൦. സംസ്കൃതത്തിലെ ദ്വന്ദ്വസമാസങ്ങളിൽ ആകാരാന്തനാമങ്ങൾ ഇകാരാന്തത്തിന്നും ഉകാരാന്തത്തിന്നും പിന്പുവരും: ദൃ—ന്തം; 'പാണിപാദം; ഗുരു ശിഷ്യന്മാർ.' അങ്ങനെ തന്നെ സമാസനാമത്തിന്റെ ലിംഗം മൂലനാമങ്ങളിൽ അന്ത്യത്തിൽവരുന്നതിന്റെ ലിംഗത്തിൻ പ്രകാരമാകയാൽ ശ്രേഷ്ഠലിംഗനാമം അന്ത്യത്തിൽ ഇരിക്കേണം: ദൃ—ന്തം; 'മാതാപിതാക്കന്മാർ; ഭാൎയ്യഭൎത്താക്കന്മാർ.'

## ഉപസൎഗ്ഗസമാസങ്ങൾ.

൨൫൧. ചില ശബ്ദങ്ങൾ തനിച്ചൎത്ഥം ഇല്ലാതെയും മററു പദങ്ങളോടു കൂടി മാത്രവും വരുന്നുണ്ടു. അവറ്റ്യു ഉപസൎഗ്ഗങ്ങൾ എന്നു ചൊല്ലു

പ്പെടുന്നു. അവ കൂടി വരുന്ന പദങ്ങൾക്കു ഉപസൎഗ്ഗസമാസം എന്നു പേരായിരിക്കുന്നു: ദൃ—ന്തം; 'നീതി-അനീതി; ഗുണം-ദുൎഗ്ഗുണം.'

൧൭൨. ഉപസൎഗ്ഗങ്ങളുടെ വിവരവും പൊരുളും അവ കൂടിവരുന്ന മൊഴികളുടെ ദൃഷ്ടാന്തങ്ങളും ൟ താഴെക്കാണിക്കുന്നു.

അ, ഇല്ലായ്മ: ദൃ—ന്തം, 'നിത്യം-അനിത്യം; വിശ്വാസം-അവിശ്വാസം; സാദ്ധ്യം-അസാദ്ധ്യം.' ൟ ഉപസൎഗ്ഗം അച്ചിന്നു മുൻപു അൻ എന്നാകും: ദൃ—ന്തം, അന്തം-അനന്തം, ആദി—അനാദി, ഇഷ്ടം-അനിഷ്ടം.

അതി, അധികം-അപ്പുറം: ദൃ—ന്തം; 'മാനുഷൻ, അതിമാനുഷൻ; വേദന, അതിവേദന.'

അധി, മേൽസ്ഥാനം: ദൃ—ന്തം; അധിപതി; അധികാരം അതിഗമനം; അധിക്ഷേപം, അധിരഥൻ.'

അനു, കൂട്ടു, പിൻപു അനുകാരം: ദൃ—ന്തം; അനുയാത്ര, അനുജൻ; അനുരാഗം; അനുതാപം.'

അപ, കീഴ്സ്ഥാനം, രഹസ്യം, മറവു, വിരോധം: ദൃ—ന്തം; 'അപകാരം; അപരാധം; അപവാദം.'

അവ, പിരിവു, വിരോധം കുറവു: ദൃ—ന്തം, 'അവലക്ഷണം; അവകീൎത്തി; അവശബ്ദം, അവമാനം.'

അഭി, എതിൎസ്ഥാനം, മുൻപാകെ: ദൃ—ന്തം, അഭിലാഷം; അഭിമുഖം, അഭിമാനം; അഭിരുചി; അഭിമോദം.'

ആ, ചേരുക, അധികത്വം, എതിൎഭാവം: ദൃ—ന്തം; ആകൎഷണം; ആഘോഷം, ആഗമനം.

കു, ചീത്ത, ദൃ—ന്തം, കുയുക്തി, കുചോദ്യം.

നിർ, പുറം, ഇല്ലായ്മ, ഒഴിവു: ദൃ—ന്തം; നിൎഭാഗ്യം; നിരാധാരം, നിൎമ്മലം; നിൎവ്വികാരം; നിരാശ്രയം; നിശ്ചയം.'

ദുർ, ദൂരം, ചീത്ത: ദൃ—ന്തം; 'ദുൎഗ്ഗതി, ദുശ്ശീലം ദുസ്സാദ്ധ്യം; ദുഷ്കീൎത്തി.'

നി, ഉള്ള, തികവു: ദൃ—ന്തം; 'നിഗമം; നിരൂഢ.'

പര, മറ്റു: ദൃ—ന്തം, 'പരപീഡ; പരോപദ്രവം; പരാക്രമം; പരസ്ത്രീ.'

പരി, ചുറ്റും, തികവു ദൃ—ന്തം; 'പരിഭ്രമം, പരിപൂൎണ്ണം; പരിക്രമം.'

പ്രതി, പകരം, വിരോധം: ദൃ—ന്തം; 'പ്രതിധ്വനി; പ്രതിവാദി; പ്രതിശാന്തി; പ്രതിബിംബം.'

പ്ര, മുൻപോട്ടു, മുൻപുകൂട്ടി: ദൃ—ന്തം; 'പ്രകാരം; പ്രതാപം, പ്രവാചകം.'

വി, പിരിവു, കേടു, വിശേഷം : ദൃ—ന്തം ; 'വിരൂപം; വികൃതി; വിശ്രമം; വികാരം, വിജ്ഞാനം;' ഈ ഉപസൎഗ്ഗത്തിന്നു ചില പദങ്ങളിൽ വിശേഷാൽ അൎത്ഥമില്ല : ദൃ—ന്തം , 'നാശം വിനാശം; ശുദ്ധം; വിശുദ്ധം

സം, കൂടെ, തികവു : ദൃ—ന്തം; 'സംയോഗം; സംഭാഷണം സംസ്കൃതം; സംപ്രീതി; സംരക്ഷണം.'

സു, നല്ല : ദൃ—ന്തം , 'സുകൃതം; സുബുദ്ധി; സുവിശേഷം; സുമുഖൻ.'

സൽ, നല്ല : ദൃ—ന്തം , സൽബുദ്ധി; സല്കൎമ്മം; സദാത്മാവു

സ, അടുപ്പം : ദൃ—ന്തം , സാദൃശ്യം, സകലം; സോദരൻ; സഫലം.' [ഫലത്തോടു കൂടിയതു].

സ്വ, സ്വന്തം : ദൃ—ന്തം ; സ്വഭാവം; സ്വരൂപം; സ്വശക്തി; സ്വാഭാവികം.'

തൽ, അതു, അതിന്റെ : ദൃ—ന്തം , 'തല്കാലം; തൽസമയം തല്പരൻ; താല്പൎയ്യം'

യഥാ, അതാതിന്നൊത്ത : ദൃ—ന്തം ; 'യഥാക്രമം; യഥാഭാവം; യഥാൎത്ഥം.'

## ആറാം സൎഗ്ഗം സൎവ്വനാമങ്ങൾ.

൨൫൩. എല്ലാവസ്തുക്കളും ഒരു പോലെ ചില പട്ടതിയിൽ വരുന്നതാകകൊണ്ടു ആ പട്ടതികളെക്കാണിക്കുന്നതിന്നു എല്ലാത്തര നാമങ്ങളോടും ചേരുന്ന ചില നാമങ്ങൾ ഉണ്ടു. അവെക്കു സൎവ്വനാമങ്ങൾ എന്നു പേർ : ദൃ—ന്തം ; 'ഞാൻ, നീ, അവൻ, താൻ, ആർ, എന്തു, എല്ലാം, മൂന്നു.' 'പുരുഷാൎത്ഥങ്ങൾ' എന്നും 'നിശ്ചയകരങ്ങൾ' എന്നും 'പ്രശ്നകങ്ങൾ' എന്നും 'സൎവ്വാൎത്ഥങ്ങൾ' എന്നും സാംഖ്യങ്ങൾ' എന്നും ഇങ്ങനെ സൎവ്വനാമങ്ങൾ അഞ്ചുതരമായിരിക്കുന്നു.

൨൫൪. 'ആത്മസ്ഥാനമെന്നും, അഭിസ്ഥാനമെന്നും പരസ്ഥാനമെന്നും' ഇങ്ങനെനാമങ്ങൾക്കും

മൂന്നു സ്ഥാനമുണ്ടു. അവ 'ഉത്തമ പുരുഷൻ' എന്നും 'മദ്ധ്യമപുരുഷൻ' എന്നും 'പ്രഥമ പുരുഷൻ' എന്നും സംസ്കൃതത്തിൽ പേർപട്ടിരിക്കുന്നു. 'ഞാൻ, ഞങ്ങൾ. നാം, നമ്മൾ,' എന്നവ ആത്മസ്ഥാന നാമങ്ങളും 'നീ, നിങ്ങൾ,' എന്നവ അഭിസ്ഥാന നാമങ്ങളും ആകുന്നു. ശേഷം നാമങ്ങൾ അവ ഏക നാമങ്ങൾ ആകട്ടെ, വൎഗ്ഗനാമങ്ങളാകട്ടെ, സൎവ്വനാമങ്ങൾ ആകട്ടെ, എല്ലാം പരസ്ഥാന നാമങ്ങൾ ആകുന്നു.

## പുരുഷാൎത്ഥ സൎവ്വ നാമങ്ങൾ.

൨൫൪. 'ഞാൻ, നീ, അവൻ, താൻ, എന്നവ ലിംഗ ഭേദത്തിനായിട്ടും സംഖ്യഭേദത്തിനായിട്ടും വിഭക്തി വ്യത്യാസത്തിന്നായിട്ടും അവെക്കു ഉണ്ടാകുന്ന രൂപഭേദങ്ങളോടു കൂടെപ്പുരുഷാൎത്ഥ സൎവ്വനാമങ്ങൾ എന്നു ചൊല്ലപ്പെടുന്നു.

൨൫൫. 'ഞാൻ' എന്നതു ആത്മസ്ഥാന നാമം ആകുന്നു. അതു പറച്ചിലിന്റെ കാൎയ്യം പറച്ചിൽക്കാരൻ തന്നെ ആയിട്ടു പറയുന്നവൻ തന്നെക്കുറിച്ചു തന്നെ പറയുമ്പോൾ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം, 'ഞാൻ ഭക്ഷിക്കുന്നു' എന്ന വാക്യത്തിൽ ഭക്ഷിക്കുന്നവനും ഭക്ഷിക്കുന്നു എന്നു പറയുന്നവനും ഒരാളു തന്നെ ആകുന്നു എന്ന അൎത്ഥം ഇരിക്കുന്നു. ഞാൻ തമിഴു യാൻ എന്നതിന്റെ വിരൂപം എൻ എന്നാകുന്നു: ദൃ—ന്തം; 'എന്നെ, എന്നോടു, ഇനിക്കു, എന്നാൽ, എന്നിൽ, എന്നേ.' ചതുൎത്ഥിക്കു ഇനിക്കു, എനിക്കു, എനക്കു' എന്നിങ്ങനെ മൂന്നു രൂപങ്ങൾ ഉള്ളതിൽ മുൻമ്പിലത്തേതാകുന്ന അധികം നടപ്പുള്ളതു സംബോധന ആശ്ചൎയ്യം കൂറുന്നതിന്റെയും ദുഃഖപ്പാടിന്റെയും മറ്റും അടയാളമായിട്ടു മാത്രമെ പ്രയോഗിക്കപ്പെടുന്നുള്ളു: ദൃ—ന്തം; എന്നേ പെണ്ണുങ്ങളല്ലൊ. ചെന്നേ [ചി എന്നേ] വിഷമം.

൨൫൬. ഞങ്ങൾ, എങ്ങൾ, നാം നമ്മൾ, എന്നവ ഞാൻ എന്നതിന്റെ ബഹുസംഖ്യ രൂപങ്ങൾ ആകുന്നു. അവയിൽ മുൻമ്പിലത്തവ രണ്ടും പറച്ചിലിന്റെ കാൎയ്യം പലരായിരി

കയും പറയുന്നവൻ കൂടെ അവരിൽ ഉൾപ്പെട്ടിരിക്കയും കേൾക്കുന്നവർ ഉൾപ്പെടാതിരിക്കയും ചെയ്യുംപോൾ പ്രയോഗിക്കപ്പെടുന്നു. ദൃ—ന്തം, 'ഞങ്ങൾ ഭക്ഷിക്കുന്നു; എന്ന വാക്യത്തിൽ പറച്ചിൽകാരനും അവനോടു കൂടെ ചിലരും ഭക്ഷിക്കുന്നു എന്നും കേഴ്പികാർ അതിൽ കൂടിട്ടില്ലയെന്നും അൎത്ഥം ഇരിക്കുന്നു. നാം നമ്മൾ, എന്നവയിൽ പറച്ചിലിന്റെ കാൎയ്യം പറച്ചിൽകാരനും കേഴ്പികാരനും കൂടെ ആകുന്നു എന്നു 'പൊരുളിരിക്കുന്നു, ദൃ—ന്തം; ,നമുക്കു ഭക്ഷിക്കാം' എന്നു പറഞ്ഞാൽ ഭക്ഷിപ്പാനുള്ളവർ പറയുന്ന ഞാനും കേൾക്കുന്ന നീ എങ്കിലും നിങ്ങൾ എങ്കിലും കൂടെ എന്ന അൎത്ഥമാകും. നാം എന്നതു വിഭക്തിരൂപത്തിൽ നാം എന്നാകും: ദൃ—ന്തം; നമ്മെ, നമുക്കു, മററവ മൂന്നും ക്രമപ്രകാരം രൂപാന്തരപ്പെടുന്നു. എങ്ങൾ എന്നതു കീഴ്ജാതിക്കാരു പറയുന്ന വാക്കാകുന്നു. നമ്മൾ എന്നതു നാം എന്നതിന്റെ ബഹുസംഖ്യ രൂപം പോലെ ഇരിക്കുന്നു.

൨൭൮. നീ എന്നതു അഭിസ്ഥാന നാമം ആകുന്നു അതു പറച്ചിലിന്റെ കാൎയ്യം കേഴ്പികാരനായിരിക്കുമ്പോൾ പ്രയോഗിക്കപ്പെടുന്നു. 'നീ ഭക്ഷിക്കുന്നു' എന്നു പറയുന്നതു ഭക്ഷിക്കുന്നവനും ഭക്ഷിക്കുന്നു എന്ന വാക്കിന്റെ കേഴ്പികാരനും ഒരാൾ തന്നെ ആയിരിക്കുംപോൾ ആകുന്നു. നീ എന്നതു വിഭക്തിരൂപത്തിൽ നിൻ എന്നാകും: ദൃ—ന്തം, 'നിന്നെ, നിന്നോടു നിനക്കു.'

൨൭൯. നിങ്ങൾ എന്നതു നീ എന്നതിന്റെ ബഹുസംഖ്യരൂപമാകുന്നു. അതു പറച്ചിലിന്റെ കാൎയ്യം പലരായിരിക്കയും അവരു തന്നെ കേഴ്പികാരായിരിക്കയും ചെയ്യുംപോൾ പ്രയോഗിക്കപ്പെടുന്നു.

൨൮൦. ആത്മസ്ഥാനാഭിസ്ഥാന നാമങ്ങൾക്കു ലിംഗഭേദം കാണിക്കുന്നതിനുള്ള രൂപഭേദങ്ങൾ ഇല്ലാത്തതു തല്ക്കാലസംഗതികളെക്കൊണ്ടു ആ വ്യത്യാസം സ്പഷ്ടമായി തെളിയുന്നതിന്നിടയുള്ളതാകയാൽ പറഞ്ഞു വിവരപ്പെടുത്തിട്ടു ആവശ്യമില്ലാത്തതു കാരണത്താൽ ആകുന്നു.

൨൮൧. അവൻ എന്നതു പുരുഷാൎത്ഥ സൎവ്വനാമങ്ങളിൽ പരസ്ഥാന നാമം ആകുന്നു. അതു പറച്ചിലിന്റെ കാൎയ്യം പറച്ചിൽകാരനും കേഴ്പികാരനും അല്ലാതെ വെറുവിട്ടു പൊരുളായിരിക്കുംപോൾ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'അവൻ ഭക്ഷിക്കുന്നു എന്ന വാക്യത്തിൽ ഭക്ഷിക്കുന്നതു പറയുന്ന ഞാനും കേൾക്കുന്ന നീയും അല്ലാതെ മറെറാരുത്തൻ എന്നു അൎത്ഥം ഇരിക്കുന്നു. പരസ്ഥാന പൊരുൾകൾ അനവധിയാകുന്നു. ആകയാൽ അവയിൽ വല്ലതിനെയുംകുറിച്ചു ഒന്നാവതു പറയുമ്പോൾ അവെക്കുള്ള ഏകനാമം എങ്കിലുംവൎഗ്ഗനാമം എങ്കിലും എടുത്തു പറയണം. ഒരിക്കൽപ്പറഞ്ഞിട്ടു പിന്നീടു ആവൎത്തിച്ചുപറയുന്നതിൽ ൦രം സൎവ്വനാ

രം കൊള്ളിക്കപ്പെടുന്നു: ദൃ—ന്തം; 'ഞാൻ വറുഗീസിനെ വിളിച്ചു അവനോടു ഒരു കാൎയ്യം ചോദിച്ചു.'

൨൬൨. **അവൻ** എന്നതിന്റെ ലിംഗഭേദങ്ങൾ **അവൾ** **അതു** എന്നും അവയുടെ സംഖ്യഭേദങ്ങൾ അവർ, അവ, എന്നും ആകുന്നു. ഇവകൾ ഒക്കെയും വിഭക്തി രൂപങ്ങൾ ക്രമപ്രകാരമാകുന്നു വരുന്നതു. **അവർ** എന്നതു ഉഭിലിംഗം ആകുന്നു. അവർകൾ ബഹുമാനകരമായിട്ടു മറ്റുനാമങ്ങളോടു ചേൎന്നുവരും: ദൃ—ന്തം; 'ദിവാൻജിസ്വാമി അവർകൾ'

൨൬൩. **താൻ** എന്നതു ഒരു വാക്യത്തിലെ കൎത്താവായിരിക്കുന്ന പൊരുൾ ആ വാക്യത്തിൽ തന്നെ മറ്റുസംബന്ധത്തിൽ വരുമ്പോൾ പ്രയോഗിക്കപ്പെടുന്നു, **താൻ** എന്നതു വിരൂപ വിഭക്തികൾ ചേരുന്നവകെക്കു **തൻ** എന്നാകും: ദൃ—ന്തം; 'തന്നെ, തന്നോടു, തനിക്കു' ബഹുസംഖ്യ **തങ്ങൾ** എന്നാകുന്നു. ലിംഗഭേദത്തിന്നു വേണ്ടി മാററം വരുന്നില്ല, അവ പുല്ലിംഗാൎത്ഥത്തോടു പ്രത്യേകം സംബന്ധിക്കുന്നു. എങ്കിലും സ്ത്രീലിംഗാൎത്ഥത്തോടും നപുംസകലിംഗാൎത്ഥത്തോടും ചേൎത്തുപറയുന്നതു തെററല്ല: ദൃ—ന്തം; 'രാജാവു തന്റെ ഭൃത്യന്മാരോടു താല്പൎയ്യം ഉള്ളവനാകുന്നു. (ഇതിൽ 'തന്റെ' എന്നതിനു മേൽപ്പറഞ്ഞ രാജാവിന്റെ എന്നൎത്ഥം വരുന്നു. അതിനു പകരം രാജാവിന്റെ എന്നൊ അവന്റെ എന്നൊ പറഞ്ഞാൽ മറെറാരുത്തന്റെ എന്നും അൎത്ഥം വരുന്നതിന്നിടയുണ്ടു.); 'അവൾക്കു തന്റെ ഭൎത്താവിനോടു സ്നേഹമുണ്ടു.' 'ഒരു രാജ്യം തനിക്കു വിരോധമായിപ്പിരിഞ്ഞാൽ അതു വീണുപോകും.' 'തങ്ങൾക്കു തന്നെ വിരോധികളായ മനുഷ്യർ.' 'തങ്ങളുടെ ശക്തി അറിയാത്ത മൃഗങ്ങൾ.'

൨൬൪. **അവൻ, താൻ,** എന്നവ ആവൎത്തിച്ചു പറയപ്പെടുന്നതിനാലെ നാനാൎത്ഥങ്ങൾ വെവ്വേറായി പിരിക്കപ്പെടുന്നു: ദൃ—ന്തം; 'ജനങ്ങൾ ഒക്കെയും അവരവരുടെ കാൎയ്യത്തിന്നു പോയി' (ഒരുത്തൻ ഒരു കാൎയ്യത്തിന്നും മറെറാരുത്തൻ മറെറാരുകാൎയ്യത്തിന്നും ആയിട്ടുപോയി എന്നൎത്ഥം); 'വേലക്കാർ അവനവന്റെ കാൎയ്യത്തിന്നു പൊയ്ക്കൊള്ളട്ടെ'; 'നിങ്ങളിൽ ഒരോരുത്തൻ താന്താന്റെ പ്രാപ്തിപ്രകാരം കൊടുക്കേണം'; എല്ലാവനും തന്റെ തന്റെ മനസ്സുപോലെ നടക്കുന്നു'; 'മനുഷ്യർ താന്താങ്ങളുടെ അവസ്ഥ പോലിരിക്കണം

## നിശ്ചയകര സൎവ്വനാമങ്ങൾ.

൨൬൫. നിശ്ചയകര സൎവ്വനാമങ്ങൾ പറച്ചിലിന്റെ കാൎയ്യം ഇന്നതെന്നു ചൂണ്ടികാണിക്കു

ന്നവയാകുന്നു. ആയ്ത അവൻ, ഇവൻ, മ
ററവൻ, ഇന്നവൻ, എന്നവയും അവയു
ടെ രൂപഭേദങ്ങളും ആകുന്നു.

൱൬൬. ൟ വക നാമങ്ങൾക്കു ലിംഗഭേദത്തിനായിട്ടും സംഖ്യഭേദത്തിനായിട്ടും വിഭക്തിവ്യത്യാസത്തിനായിട്ടും പലഭേദങ്ങൾ ഉണ്ടാകുന്നതു ക്രമപ്രകാരം ആകുന്നു: ദൃ—ന്തം; 'അവൻ, അവൾ, അതു; അവർ അവ ഇവൻ, ഇവൾ; ഇതു, ഇവർ' ഇവ: ഇവനെ' ഇവൾക്കു; ഇതിന്റെ' ഇവയാൽ, മററവരിൽ' ഇന്നതിനോടു.' ഇവയിൽ അവൻ എന്നതു ദൂരയിരിക്കുന്ന പൊരുളിനെയും ഇവൻ എന്നതു അടുക്കൽ ഇരിക്കുന്നതിനെയും മററവൻ എന്നതു വേറിട്ടു ഉള്ളതിനെയും പററിപ്പറയപ്പെടുന്നു: ദൃ—ന്തം; 'ഞാൻ അവനെ ഇവന്റെ അടുക്കൽകൊണ്ടു വന്ന മററവന്റെ സംഗതിയെക്കുറിച്ചു പറഞ്ഞു.' വാക്യത്തിൽ മുൻപിലിരിക്കുന്ന പൊരുളിനെ സംബന്ധിച്ചു അവൻ എന്നതും പിന്നെപ്പറയുന്നതിനെപ്പററി ഇവൻ എന്നതും പ്രയോഗിക്കപ്പെടുകയുണ്ടു: ദൃ—ന്തം; 'രാമനും ലക്ഷ്മണനും കൂടെ വനാന്തരത്തിൽ സഞ്ചരിച്ചു; ഇവൻ' അവന്റെ അനുജനായിരുന്നു.'

൱൬൭. അവൻ, ഇവൻ, എന്നവയുടെ
ആദ്യാക്ഷരങ്ങളായ അ, ഇ, എന്നവയും അ
വയുടെ സമാന ദീൎഘങ്ങളായ ആ, ൟ, എ
ന്നവയും ആധേയങ്ങളായിട്ടു നാമങ്ങളുടെ മു
ൻപിൽ വരും: ദൃ—ന്തം; 'ആസ്സംഗതി, ഇക്ക
ള്ളനോടു പറയരുതു: ൟ ആൾ ആ ദോഷം
ചെയ്തു.

൱൬൮. അ, ഇ, എന്നവ ഹല്ലുകൾക്കും ആ, ൟ എന്നവ അച്ചുകൾക്കും മുൻപു വരിക ശുദ്ധ മലയാം പദങ്ങളിൽ നടപ്പാകുന്നു. എന്നാൽ ഹല്ലു ഇരട്ടിക്കും: ദൃ—ന്തം, 'അക്കുടം ഇപ്പാത്രം അമ്മനുഷ്യൻ അന്നേരം ആയവൻ ൟയവൻ ആയാൾ, ൟ ഉലക്ക; എന്നാൽ ഖരങ്ങൾ ഒഴികെ ശേഷം ഹല്ലുകളിൽ തുടങ്ങുന്ന നാമങ്ങളിൽ ഹല്ലിരട്ടിക്കുന്നതിന്നു പകരം സമാന ദീൎഘങ്ങളെ പ്രയോഗിക്കു നടപ്പുണ്ടു. സംസ്കൃതനാമങ്ങളിൽ അങ്ങനെ ആകുന്നു അധികം നടപ്പുള്ളതു: ദൃ—ന്തം, ആ മരം, ൟ സൂത്രം, ആ ഭോഷി, ൟ പട്ടണം.

൨൬൯. **ഇന്നവൻ** എന്നതു നിശ്ചയമുള്ള പൊരുളിനെ വിവരപ്പെടുത്താതെ പറയുന്നതിന്നു പ്രയോഗിക്കപ്പെടുന്നു; ദൃ—ന്തം; 'അവൻ ഇന്നവനെന്നു ഞാൻ അറിഞ്ഞില്ല'; 'അതിന്നതെന്നു അവൻ പറകയില്ല.' **ഇന്നവൻ** എന്നതു ചുരുങ്ങി **ഇന്നാൻ** എന്നാകും. അതിന്റെ ബഹുസംഖ്യ **ഇന്നാർ** എന്നതു രണ്ടുലിംഗത്തിന്നും രണ്ടു സംഖ്യക്കും കൊള്ളും: ദൃ—ന്തം; 'അവൾ ഇന്നാരെന്നു ഞാൻ അറിഞ്ഞില്ല. ഇന്നവൻ ഇന്നതു ആവൎത്തിച്ചുവരുന്നു 'ഇന്നിന്നവൻ' എന്നു പ്രയോഗിക്കുന്നതിനാലെ അതിൽ ഉൾപ്പെട്ടിരിക്കുന്ന നാമാൎത്ഥങ്ങൾ വെവ്വെറായിപ്പിരിയപ്പെടുന്നു' ദൃ—ന്തം, ഇന്നിന്നവർ ഒക്കയും വന്നു. ആധേയത്തിന്നു **വൻ** എന്നയന്തം പോയിട്ടു **ഇന്ന** ഇന്നിന്ന എന്നാകും: ദൃ—ന്തം; ഇന്നകാൎയ്യം, ഇന്നയിന്ന കാൎയ്യങ്ങൾ.'

## വ്യാഖ്യാനങ്ങൾ

൨൭൦. വ്യാഖ്യാനക സൎവ്വനാമങ്ങൾ നാമാൎത്ഥത്തെ സംബന്ധിച്ച ചോദ്യം ചോദിക്കുന്നതിന്നു പ്രയോഗിക്കപ്പെടുന്നവയാകുന്നു, ആയതു **യാവൻ** എന്നതും അതിന്റെ ലിംഗഭേദങ്ങളും സംഖ്യഭേദങ്ങളും ആയിരിക്കുന്ന, **യാവൾ**, **യാതു**, **യാവർ**, **യാവ**, എന്നവയും **യാ** എന്നതു ഏകാരമായിട്ടു മാറി ഉണ്ടാകുന്ന, '**ഏവൻ** **ഏവൾ**, **ഏതു**, **ഏവർ**, **ഏവ** എന്നവയും **യാവർ** എന്നതിന്റെ ചുരുക്കമാകുന്ന **ആർ** എന്നതും **യാതു** എന്നതിന്നു പകരം സാമാന്യമാമായിട്ടു പ്രയോഗിക്കപ്പെടുന്ന **എന്തു** എന്നതും ആകുന്നു.

൨൭൧. **യാവൻ** എന്നതിന്നു 'യാതു' എന്നു ആധേയ രൂപത്തിലെ നടപ്പായിട്ടു പ്രയോഗം ഉള്ളു. **യാവർ** എന്നതിന്റെ ചുരുക്കം ആകുന്ന '**ആർ** എന്നതു അതിന്നു പകരം രണ്ടുലിംഗത്തിലും രണ്ടു സംഖ്യയിലും **എന്തു** എന്നതു നിൎല്ലിംഗത്തിൽ രണ്ടു സംഖ്യയിലും വരുന്നവയും തീരെ ഊഹമില്ലാത്ത പൊരുളുകളെപ്പററി ചോദ്യം ചോദിക്കുന്നതിന്നു പ്രയോഗിക്കപ്പെടുന്നവയുമാ

കുന്നു : ദൃ—ന്തം; 'ആരവിടെ നില്ക്കുന്നു, ആ വന്നവർ ആരാകുന്നു, നി എഴുതിയ്തു എന്തായിരുന്നു.' എവൻ എന്നതും അതിന്റെ രൂപഭേദങ്ങളും കൂട്ടത്തെ അറിഞ്ഞിരിക്കയും കൂട്ടത്തിൽ ഉൾപ്പെട്ട പ്രത്യേക പൊരുളിനെ മാത്രം അറിവാൻ ആവശ്യമായിരിക്കയും ചെയ്യുംപോൾ പ്രയോഗിക്കപ്പെടുന്നു : ദൃ—ന്തം ; അവരിൽ, ഏവനോടാകുന്നു നീ പറഞ്ഞതു; ൟ പുസ്തകങ്ങളിൽ നിനക്കു ഏതു വേണം.' 'എന്തു' എന്നതിനു 'എന്തുകൊണ്ടു' എന്നും കൂടെ അർത്ഥം വരും : ദൃ—ന്തം ; 'നി പറയുന്നതു എന്തു (എന്തു സംഗതി); നി വരാഞ്ഞതു എന്തു' (എന്തുകൊണ്ടു) ആകയാൽ പഞ്ചമിയുടെ അർത്ഥത്തിൽ അല്ലാത്ത പട്ടതികൾക്കു 'എന്തൊന്നു, എന്തെല്ലാം' എന്നവ പ്രയോഗിക്കപ്പെടുക നടപ്പാകുന്നു : ദൃ—ന്തം ; 'അവൻ എഴുതുന്നതു എന്തോന്നാകുന്നു, അവർ എന്തെല്ലാം പറഞ്ഞു.' യാതു, എന്തു, ഏതു, എന്നവെക്കു ആധെയമായിട്ടു പ്രയോഗം ഉണ്ടു : ദൃ—ന്തം; 'യാതൊന്നു എന്തു കാൎയ്യം ഏതുമനുഷ്യൻ.' എയെന്ന അക്ഷരവും, അ ഇ എന്നവയെപ്പോലെ ചിലപദങ്ങളിൽ ആധെയമായിട്ടു വരും : ദൃ—ന്തം ; 'എവിടെ; എപ്പോൾ; എങ്ങു; എന്നു; എങ്ങനെ; എത്ര.' 'എന്നവൻ.' എന്നതിന്നു 'എന്തൊരു തരക്കാരൻ' എന്നു അർത്ഥമാകുന്നു നിലിംഗത്തിൽ 'എന്നതു' എന്നും ആധെയ അവസ്ഥയിൽ എന്നയെന്നും ആകും : ദൃ—ന്തം ; 'ഇത എന്നതൊ; ഇവൻ എന്ന മനുഷ്യൻ.'

൨൭൨. ചോദ്യവാക്യം എന്ന എന്നതു മൂലമായി മറ്റു വാക്യത്തോടു സംബന്ധിക്കും. അപ്പോൾ ചോദിപ്പാനുള്ള മൊഴികളെ ചോദ്യ വാക്യം ചൊല്ലിത്തരുന്നു : ദൃ—ന്തം ; 'ആ വരുന്നതു ആരെന്നു തിരക്കിവരിക;' 'ആ നില്ക്കുന്നതു ആരെന്നു ഞാൻ അറിയുന്നില്ല'. ഇങ്ങനെയുള്ള പട്ടതികളിൽ ഇന്നാർ എന്നിരുന്നാൽ മുന്നറിവിനെ സൂചിപ്പിക്കും : ദൃ—ന്തം , 'അപ്പോയതു ഇന്നാരെന്നു നീ അറിഞ്ഞോ' എന്നതിൽ പോയ ആൾ നീ അറിയുന്നവരിൽ ഒരുത്തൻ ആകുന്നു എന്ന അർത്ഥം ഇരിക്കുന്നു. അതിൽ നല്ലതു ഏതെന്നു പറകയെന്നതിൽ 'നല്ലതു ഇന്നതെന്നു നീ അറിഞ്ഞിരിക്കുന്നതാകകൊണ്ടു പറക'യെന്നും അർത്ഥം ആകും.

൨൭൩. അതു, ഇതു, ഏതു, എന്നവ നിലിംഗനാമങ്ങൾ ആകുന്നു എങ്കിലും സലിംഗത്തെ സംബന്ധിച്ചും വരും :ദൃ—ന്തം : 'അതാരാകുന്നു' എന്നതിൽ ആർ എന്നുള്ള പൊരുൾ പുല്ലിംഗമൊ സ്ത്രീലിംഗമൊ എന്നു ഖണ്ഡിക്കുന്നി

ല്ല, 'അവൻ ആരാകുന്നു' എന്നുള്ളതിൽ ചോദ്യം കുറിക്കുന്ന പൊരുൾ പുല്ലിംഗമെന്നു ചോദ്യക്കാരൻ അറിഞ്ഞിരിക്കുന്നു എന്നു അൎത്ഥം വരുന്നു.

## സൎവ്വാൎത്ഥങ്ങൾ.

൨൭൪. സൎവ്വാൎത്ഥസൎവ്വനാമങ്ങൾ തങ്ങൾ അടയാളപ്പെടുത്തുന്ന പൊരുൾ പ്രത്യേകം ഇന്നതെന്നു നിശ്ചയിക്കാതെ അടച്ചു എങ്കിലും അംശമായിട്ടു എങ്കിലും സൎവ്വത്തോടും ചേരുന്നതായിട്ടു കാണിക്കുന്നവയാകുന്നു. അവ സംഖ്യയിൽ വളരെ ഉണ്ടു. അവയിൽ പ്രധാനമായിട്ടുള്ളവ **ഒരുത്തൻ, ചിലവൻ, പലവൻ, എല്ലാവൻ, സകലർ, അസകലർ, സൎവ്വർ,** എന്നവയും പ്രശ്നകങ്ങളോടും മററും ഉം എന്ന അവ്യയം ചെരുന്നതിനാൽ ഉണ്ടാകുന്നു **ആരും, ഏവനും, ഒരുത്തനും, എന്തും, ഏതും,** എന്നവയുമാകുന്നു.

൨൭൫. ഒരുത്തൻ, ഒരുവൻ, ഒരുത്തി, ഒരുവർ, ഒരുത്തർ, ഒന്നു, ഒരു. എന്ന വൎഗ്ഗത്തെ അടച്ചല്ലാതെ വൎഗ്ഗത്തിൽ ഒന്നിനെക്കുറിച്ചു പറയുമ്പോൾ വരുന്നവയാകുന്നു. 'ഒരുത്തർ. ഒരുവർ.' എന്നവ രണ്ടുലിംഗത്തിന്നും കൊള്ളും: ദൃ—ന്തം; 'അവൻ ഒരുത്തനെ അടിച്ചു.' 'ഞാൻ ഒന്നു പറയാം.' 'നീ ഒരുത്തിയെ വിളിക്ക.' 'അവൻ ഒരുത്തരോടു മാത്രം പറഞ്ഞു.' 'ഇനിക്കു ഒരു പുസ്തകം കിട്ടി.'

൨൭൬. ചിലചിവൻ, ലവൾ, ചിലതു, ചിലവർ, ചിലവ. ചില.' എന്നവ കൂട്ടത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഏതാനും പൊരുളുകളെപ്പററി പറയുമ്പോൾ പ്രയോഗിക്കപ്പെടുന്നവയാകുന്നു. അവയിൽ അധികം നടപ്പുള്ളതു ചിലതു

ചില എന്നവയും ചിലവർഎന്നതിൻെറ ചുരുക്കമാകുന്ന ചിലർ എന്നതും ആകുന്നു: ദൃ—ന്തം, 'ക്രിസ്ത്യാനികളിൽ ചിലർ (അവരിൽ കുറഞ്ഞ ഭാഗം) 'അവൻ തൻെറ പുസ്തകങ്ങളിൽ ചിലതിനെ ഇനിക്കു തന്നു' 'ചില മനുഷ്യരിൽ നിന്നു ചില കാൎയ്യം പഠിക്കാം.' കൂട്ടം മുഴുവനും അല്ല എന്നു കാണിക്കുന്നതിന്നു കൂട്ടത്തിൽഏറിയ ഭാഗത്തെക്കുറിച്ചും ഒന്നിനെക്കുറിച്ചും ഈവക മൊഴികൾ പ്രയൊഗിക്കപ്പെടും: ദൃ—ന്തം, (യഹൂദന്മാരിൽ) 'ചിലർ വിശ്വസിക്കാഞ്ഞാൽ എന്തു'. എന്നു വേദവാക്യത്തിൽ 'ചിലർ' എന്നു പറയുന്നതു ഏറിയഭാഗത്തെക്കുറിച്ചാകുന്നു. 'അപ്പുസ്തകത്തിൽ ചില പിഴയുണ്ടു എന്നു ഒരു പിഴ മാത്രം ഉണ്ടായിരുന്നാലും പറയാം.

൨൭൭. പലവൻ, പലവൾ, പലതു, പലവർ പലർ, പലവ, പല, എന്നവ കൂട്ടത്തിൽ ഏറിയ പങ്കെന്നു അൎത്ഥം വരുന്നവയാകുന്നു. കൂട്ടത്തിൽ ഒന്നു മാത്രം അല്ല എന്നു കാണിക്കുന്നതിന്നു കൂട്ടത്തെ മുഴുവൻ സംബന്ധിച്ചും അതിൽ ചുരുങ്ങിയ ഭാഗത്തെ സംബന്ധിച്ചും ഈ മൊഴികൾ പ്രയോഗിക്കപ്പെടും. എന്നാൽ അവയിൽ നല്ല നടപ്പുള്ളവ 'പലർ പലതു പല' എന്നവയാകുന്നു: ദൃ—ന്തം, 'വിളിക്കപ്പെട്ടവർ പലരാകുന്നു.' ആ പുസ്തകത്തിൽ ഒരു തെററ അല്ല പല തെററുകൾ ഉണ്ടെന്നു ആയിരം ഒത്തവാക്കുകളുടെ ഇടയിൽ കുറയപ്പിഴ മാത്രം ഉണ്ടായിരുന്നാലും പറയാം. 'ഒരുത്തൻെറ അപരാധത്താൽ പലരും മരിച്ചു' എന്നുള്ള വേദവാക്യത്തിൽ 'പലരും' എന്നതിന്നു എല്ലാവരും എന്നൎത്ഥമാകും. ഈ വക മൊഴികൾ ഉം എന്ന അവ്യയത്തോടു സംബന്ധിച്ചുവരുമ്പോൾ അവ വാക്യത്തിൽ സാര വാക്കാകുന്നു എന്നു കാണിക്കും: ദൃ—ന്തം; 'പലർ പറഞ്ഞു' എന്നതും 'പലരും പറഞ്ഞു' എന്നതിൽ 'പലരും, എന്നതും ആകുന്ന സാര വാക്കു വാക്യത്തിൻെറ വാച്യമായിട്ടു വരുമ്പോൾ ഉം എന്നതു ചേരുകയില്ല: ദൃ—ന്തം; 'വിളിക്കപ്പെട്ടവർ പലരാകുന്നു.

൨൭൮. ഒരു, ചില, പല. എന്ന ആധേയ രൂപങ്ങൾ ഇരട്ടിച്ചു ഓരോരൊ, ചില ചില, പല പല. എന്നവരുംപോൾ അവെക്കാധാരമായിരിക്കുന്ന നാമാൎത്ഥങ്ങൾ വെവ്വേറായിപ്പിരിയപ്പെട്ടിരിക്കുന്നു എന്നു കാണിക്കും: ദൃ—ന്തം; 'ഓരോരൊ സംഗതിയെക്കുറിച്ചു അവൻ ചോദിച്ചു.' 'ചില ചില മനുഷ്യരോടു. അടുക്കരുതു.' 'പല പല കാരണങ്ങൾ അതിന്നുണ്ടായിരുന്നു.' ഓരോരൊ എന്നതു 'ഓരൊ' എന്നും ചുരുങ്ങും. 'ഒരുത്തൻ' ഒരുത്തി, ഒന്നു.' എന്നവ 'ഓരോരുത്തൻ, ഓരോരുത്തി, ഓരോന്നു.' എന്നിങ്ങനെ ഇരട്ടിക്കും.

൨൭൯. 'എല്ലാവൻ, എല്ലാവൾ, എല്ലാം, എല്ലാ എന്നതു കൂട്ടത്തെ അടച്ചുപറയുന്നതിൽ പ്രയോഗിക്കപ്പെടുന്നു. അതും അതിനോടൎത്ഥത്തിൽ ഒക്കുന്ന സകലൻ, സൎവ്വൻ, എന്നവ മുതലായ്വയും ഉം എന്ന അവ്യയത്തോടു ചേൎന്നുവരും. സലിംഗത്തിൽ അതിന്റെ ഏകസംഖ്യാരൂപങ്ങൾ കൂട്ടത്തിൽ അടങ്ങിയിരിക്കുന്ന പൊരുളുകളെ ഓരോന്നായിട്ടു പിരിച്ചു കാണിക്കുന്നു: ദൃ—ന്തം; 'എല്ലാവനും അവനവന്റെ പ്രാപ്തി പോലെ ചെയ്യു. അവൻ എല്ലാവൾക്കും അവരുടെ ആവശ്യം പോലെ കൊടുത്തു. അവൻ എല്ലാകാൎയ്യവും കണ്ടറിയുന്നു.' എല്ലാം എന്നതു ഉം എന്നതു ചേൎന്നിരിക്കുന്ന എല്ലാവും എന്നതിന്റെ ചുരുക്കം ആകുന്നു. വിരൂപത്തിൽ എല്ലാത്തിൻ എന്നും എല്ലാററിൽ എന്നും ആകും. വിഭക്തിരൂപങ്ങളുടെ പിന്നാലെ ഉം എന്നതും ചേരുകയും വേണം: ദൃ—ന്തം; പശുക്കൾക്കു എല്ലാററിന്നും പാലോരുപോലല്ല. ആധേയമായിട്ടു വരുമ്പോൾ ഉം എന്നതു ആധാരത്തോടെ ചേൎന്നിരിക്കും: ദൃ—ന്തം; 'എല്ലാകാൎയ്യവും; എല്ലാമനുഷ്യരും; എല്ലാപ്പോഴും; എല്ലാനേരവും.'

൨൭൰. ൩൦ വക മൊഴികളിൽ ചിലതു നിൎല്ലിംഗ രൂപത്തിൽ അവ്യയമായിട്ടു അനുപയിക്കപ്പെടും. ആയ്തു എല്ലാം അശേഷം, ആസകലം, മുഴുവൻ, എന്നവയും മററും ആകുന്നു. അവ ഉം, ഏ; എന്ന അവ്യയങ്ങളോടു ചേൎന്നുംവരും: ദൃ—ന്തം; 'അവൻ അവരെയെല്ലാം വിളിച്ചുവരുത്തി.' 'ജലപ്രളയം മനുഷ്യരെ അശേഷം നശിപ്പിച്ചു. ചാഴി നെല്ലാസകലവും തിന്നുകളഞ്ഞു.' 'അവൻ ഒരു കോഴിയെ മുഴുവനെ തിന്നുകളഞ്ഞു.' 'മുഴുവൻ' എന്നതു ഒരു വസ്തുവിനെക്കുറിച്ചു അതിന്റെ എല്ലാ അംശങ്ങളും ഉൾപ്പെട്ടിരിക്കുന്നു എന്നു കാണിക്കുന്നതിന്നും 'ആസകലം' എന്നതു പലവസ്തുക്കളെക്കുറിച്ചു മാത്രവും 'എല്ലാം' എന്നവ രണ്ടുപ്രകാരത്തിലും പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'ജനങ്ങൾ എല്ലാം വന്നു. എന്റെ ദേഹമെല്ലാം കഴെക്കുന്നു.

൨൭൰൧. ചില വചനാധേയ അവ്യയങ്ങൾ സൎവ്വാൎത്ഥങ്ങളുടെ ഭാവത്തിൽ പ്രയോഗിക്കപ്പെടുകയുണ്ടു. ആയ്തു ഏറ, കുറയ, വളര, ഒക്ക, ആരാനും, ഏതാനും, എങ്ങാനും, ആരാണ്ടു, ഏതാണ്ടു, എങ്ങാണ്ടു' എന്നവയും മററും ആകുന്നു. അവ സാക്ഷാൽ വചനാധേയങ്ങളാകുന്നു എങ്കിലും നാമങ്ങളുടെയും നാമധേയങ്ങളുടെയും ഭാവത്തിൽ ചിലപ്പോൾ അനുപയിക്കപ്പെടുകയും അവയിൽ ചിലതിനോടു ചില വിഭക്തിരൂപങ്ങൾ ചേരുകയുമുണ്ടു: ദൃ—ന്തം; 'വെള്ളം വളരെപ്പൊങ്ങി' 'അവിടെ വളരെ മനുഷ്യരുണ്ടു, 'ദുഷ്ടന്മാൎക്കു ഒക്കെ അനുഭവം അരിഷ്ടതയാകുന്നു.' 'അതു ദിക്കൊക്കയിലും പരന്നു.

ആരാന്റെയും വസ്തു ആഗ്രഹിക്കയാൽ അവന്റെ ദ്രവ്യത്തിൽ ഏതാനും ചേതം വന്നു.' 'വല്ലാമക്കളിലില്ലാമക്കൾ.' 'നമ്മെന്നു പണ്ടോരാണ്ടു പറഞ്ഞിട്ടുണ്ടു' 'നിരൂപിപ്പാനും മറ്റും കഴിയുന്നതായിട്ടു ഏതാണ്ടൊരു വസ്തു മനുഷ്യനിൽ ഉണ്ടു' 'ഞാൻ ഒരു മനുഷ്യനെ എങ്ങാണ്ടൊരു സ്ഥലത്തു വെച്ചു കണ്ടിട്ടുണ്ടു.'

൨൨൨. പൃഛകങ്ങളോടും മറ്റും ഉം എന്നഅവ്യയം ചേൎന്നുണ്ടാകുന്ന 'ആരും, ഏവനും, ഒരുത്തനും, വല്ലവനും, എന്തും, ഏതും, ഒന്നും, വല്ലതും,' എന്നവയിൽ ഏവനും, എന്തും, എന്നവ സാമാന്യമായിട്ടു സ്വയഭാവത്തോടു 'ആരും, ഒരുത്തനും, ഏതും, ഒന്നും.' എന്നവ പ്രതിഭാവത്തോടും 'വല്ലവനും വല്ലതും' എന്നവ രണ്ടു ഭാവങ്ങളോടും സംബന്ധിക്കും: ദൃ—ന്തം; 'അവിടെ ഏവരും അനുകൂലം.' 'അവൻ എന്തുംപറയും.' 'ഇന്നു ആരെയും കാണുന്നില്ല.' 'ഇവിടെ ഒരുത്തനും വരികയില്ല;' 'അവിടെ ഒരുത്തൎക്കും കാൎയ്യമില്ല.' അവൻ ഏതും അറിഞ്ഞില്ല. അവൎക്കു ഒന്നും കഴികയില്ലന്നി വല്ലവനും വല്ലതും പറയുന്നതു കേൾക്കരുതു; 'വല്ലവരോടും കളിച്ചാൽ വല്ലതും വഴക്കുണ്ടാകും' ഉം എന്നതു നാമത്തോടു ചേരുന്നതിനു പകരം വചനാധേയത്തോടും ചേരും. അപ്പോൾ "ഒരുത്തൻ ഒന്നു' എന്നവ ഒഴികെ ശേഷം ഒക്കയും രണ്ടു ഭാവങ്ങളോടും സംബന്ധിക്കും: ദൃ—ന്തം; 'ആരു പറഞ്ഞാലും'; 'എന്തു ചെയ്താലും'; 'ഒന്നായാലും ഒക്കുന്നില്ല; 'ആരെങ്കിലും' എന്തെങ്കിലും.'

## സംഖ്യനാമങ്ങൾ.

൨൨൩. സംഖ്യനാമങ്ങൾ വസ്തുക്കളുടെ എണ്ണത്തെക്കാണിക്കുന്നവയാകുന്നു. അതുകളെ താഴെ ക്രമ പ്രകാരം എഴുതുന്നു.

| | | |
|---|---|---|
| ഒന്നു | ൧ | ൧ |
| രണ്ടു | ൨ | ൨ |
| മൂന്നു | ൩ | ൩ |
| നാലു | ൪ | ൪ |
| അഞ്ചു | ൫ | ൫ |

| | | |
|---|---|---|
| ആറു | ൬ | ൬ |
| ഏഴു | ൭ | ൭ |
| എട്ടു | ൮ | ൮ |
| ഒൻപതു | ൯ | ൯ |
| പത്തു | ൰ | ൧൦ |
| പതിനൊന്നു | ൰൧ | ൧൧ |
| പന്ത്രണ്ടു | ൰൨ | ൧൨ |
| പതിമ്മൂന്നു | ൰൩ | ൧൩ |
| പതിന്നാലു | ൰൪ | ൧൪ |
| പതിനഞ്ചു | ൰൫ | ൧൫ |
| പതിനാറു | ൰൬ | ൧൬ |
| പതിനേഴു | ൰൭ | ൧൭ |
| പതിനെട്ടു | ൰൮ | ൧൮ |
| പത്തൊൻപതു | ൰൯ | ൧൯ |
| ഇരുപതു | ൨൰ | ൨൦ |
| ഇരുപത്തൊന്നു | ൨൰൧ | ൨൧ |
| മുപ്പതു | ൩൰ | ൩൦ |
| നാല്പതു | ൪൰ | ൪൦ |
| അൻപതു | ൫൰ | ൫൦ |
| അറുപതു | ൬൰ | ൬൦ |
| എഴുപതു | ൭൰ | ൭൦ |
| എണ്പതു | ൮൰ | ൮൦ |
| തൊണ്ണൂറു | ൯൰ | ൯൦ |
| നൂറു | ൱ | ൧൦൦ |
| നൂറെറാന്നു | ൱൧ | ൧൦൧ |
| നൂററിൽപ്പത്തു | ൱൰ | ൧൧൦ |
| ഇരുനൂറു | ൨൱ | ൨൦൦ |
| തൊള്ളായിരം | ൯൱ | ൯൦൦ |
| ആയിരം | ൲ | ൧൦൦൦ |
| ആയിരത്തൊന്നു | ൲൧ | ൧൦൦൧ |

| | | |
|---|---|---|
| പതിനായിരം | ൰൲ | ൧൦൦൦൦ |
| നൂറായിരം ലക്ഷം | ൱൲ | ൧൦൦൦൦൦ |
| പത്തുനൂറായിരം<br>പത്തു ലക്ഷം | ൰൱൲ | ൧൦൦൦൦൦൦ |
| കോടി | ണമ | ൧൦൦൦൦൦൦൦ |

൨൬൪. ഇവയിൽ ഒന്നാം പത്തിയിൽ കാണുന്നവെക്ക എണ്ണമെന്നും, മറെറ രണ്ടു പത്തിയിലും കാണുന്നവെക്ക ലക്കമെന്നും പേരായിരിക്കുന്നു; മുൻപിലത്തെ പത്തിയിലെ ലക്കം തമിഴ മുറെക്ക ഉള്ളതും സാമാന്യമായിട്ടു പ്രയോഗിച്ചു വരുന്നതും ആകുന്നു. പിന്നത്തെപ്പത്തിയിലെ ലക്കം സംസ്കൃതഗണിത പ്രകാരം ഉള്ളതും അച്ചടിപ്പുസ്തകങ്ങളിൽ നടപ്പാക്കിയിരിക്കുന്നതും ആകുന്നു.

൨൬൫. സംഖ്യനാമങ്ങൾ ആധേയമായിട്ടും പ്രയോഗിക്കപ്പെടും: ദൃ—ന്തം; ഒരു മനുഷ്യൻ; രണ്ടാളുകൾ; നാലു പശുക്കൾ; സമാസനാമത്തിൽ ആധേയമാകുന്നതിനു ഒരു, ഇരു, മു: നാൽ, അൻ, അറു, എഴു, എൺ. എന്നിങ്ങനെ ചിലതു ചുരുങ്ങും: ദൃ—ന്തം; ഒരു വശം, ഇരുക്കുറു, മുമ്മൂർത്തി, നാല്ക്കാലി, നാന്മാകാണി, അൻമ്പതു, അറുനൂറു, എഴുപതു- എണ്ണൂറു.

൨൬൬. എണ്ണപ്പെട്ട പൊരുളുകളെ കൂട്ടങ്ങളായിട്ടു പിരിച്ചുപറയുന്നതിൽ 'ഓരോന്നു ൟരണ്ടു, മുമ്മൂന്നു, നന്നാലു, അയ്യഞ്ചു, ആറാറു, ഏഴേഴു, എട്ടെട്ടു, പത്തുപ്പത്തു.' എന്നിങ്ങനെ ഇരട്ടിച്ചുവരും: ദൃ—ന്തം 'അവൻ അവക്കു ൟരണ്ടു പണം കൊടുത്തു.' വീതം എന്നതും അതിന്റെ ചുരുക്കം ആകുന്ന ൟത്തു എന്നതും എണ്ണത്തോടു ചേർന്നു ൟ അർത്ഥത്തിൽ വരും: ദൃ—ന്തം; 'അവൻ അവക്കു അഞ്ചു വിതം കൊടുത്തു' 'ഇവക്കു ഒൻപതീതു കൊടുത്തു. ഒററമൊഴികൊണ്ടു ഉണ്ടാകുന്ന എണ്ണങ്ങളിൽ ഇരട്ടിക്കയാകുന്നു അധികം നടപ്പു; ഒന്നിൽ അധികം മൊഴികൾ കൂടി ഉണ്ടാകുന്നവയിൽ ഇരട്ടിക്കുന്നതിനു പക

രം ൦ർ൦ത്തു എന്നതു കൂടുകേയുള്ളു. വീതു എന്നതു രണ്ടു തര മൊഴികളോടും ഒരു പോലെ ചേരുന്നതാകുന്നു : ദൃ—ന്തം; പതു പ്പത്തു; നൂറു നൂറു നൂറീതു അമ്പതീതു, അൻപത്തൊന്നീതു ആറു വീതം, നൂറുവീതം, പതിനൊന്നു വീതം.

൧൮൭. ക്രിയ ആവൎത്തിക്കപ്പെടുന്ന കണക്കിനെക്കാണിക്കുന്നതിന്നു എണ്ണത്തോടു വട്ടം, ൦ർ൦ട്ടു തവണ പ്രാവശ്യം എന്നവ ചേൎന്നുവരും: ദൃ—ന്തം; ഒരിട്ടു, രണ്ടുവട്ടം, നാലുതവണ, ആറുപ്രാവശ്യം, പത്തുവട്ടം, ഒരീട്ടു എന്നതിനു മാത്രം ഒരിക്കൽ എന്നു വരും. വാച്യനാമം തന്നെ എണ്ണത്തോടു സംബന്ധിച്ചു ക്രിയയുടെ കൎമ്മമായിട്ടുവരുമ്പോൾ ആയതു സംഖ്യനാമത്തിൽ ഉണ്ടാനമായിരിക്കും : ദൃ—ന്തം ; 'അവൻ എന്നെ രണ്ടു (അടി) അടിച്ചു; ഞാൻ ഒന്നു (ഒരു വാക്കു) പറയട്ടെ.' ഒരെണ്ണത്തെ തന്നെ പലതായിട്ടു ആവൎത്തിച്ചു കൂട്ടുന്നതിൽ ഇരട്ടി എന്നതു ചേരും: ദൃ—ന്തം ; രണ്ടിരട്ടി; അഞ്ചിരട്ടി; പതിനാറിരട്ടി.

൧൮൮. എണ്ണപ്പെട്ട പൊരുളുകളെ സംബന്ധിച്ചു എണ്ണത്തിന്റെ ക്രമം പറയുന്നതിൽ പരാധാര അവസ്ഥക്കു എണ്ണത്തോടും 'ആകും, ആം; എന്നനാമധേയവും; നിരാധാരയവസ്ഥക്കു ആകുവൻ ആകുവതു എന്നവയുടെ ചുരുക്കമാകുന്ന 'ആവൻ ആവതു' എന്നവയും ചേരും : ദൃ—ന്തം ; 'ഒന്നാം, മൂന്നാം, നാലാകുന്നാൾ' എത്രാം അദ്ധ്യായം, ഇത്രാം വാക്യം; 'ഒന്നാവൻ, അഞ്ചാവൻ, എത്രാവൻ, പതിനെട്ടാവൻ; നാലാവതു, ആറാവതു, ഇത്രാവതു, മുപ്പതാവതു.' നിൎല്ലിംഗത്തോടു ആയ എന്ന നാമധേയം ചുരുങ്ങി ഏകാരമായിട്ടു ചേരുന്നതിനാൽ ഒന്നാവത്തെ, രണ്ടാവത്തെ, മൂന്നാവത്തെ, പത്തൊൻപതാവത്തെ എന്നിങ്ങനെ ഉണ്ടാകുന്നു. വകാരം നടപ്പുവാകിൽ മകാരമായിട്ടു മാറും; ദൃ—ന്തം, ഒന്നാമൻ ഒന്നാമതു.

൧൮൯. സൎവ്വാൎത്ഥങ്ങളോടും സാംഖ്യങ്ങളോടും സമാനാൎത്ഥമായിരിക്കുന്ന നാമങ്ങൾക്കു സമാന വിഭക്തിയായിരിക്കും : ദൃ—ന്തം; 'അവൻ ഒരുത്തൻ ഉണ്ടു നേരുകാരൻ.' 'ഞാൻ വൈദ്യന്മാരെ ചിലരെ വരുത്തി. 'ഭക്തന്മാൎക്കു പലക്കും അനവധി ദ്രവ്യം ഉണ്ടു.' 'മനുഷ്യൎക്കു എല്ലാവൎക്കും ബുദ്ധി ഒരു പോലല്ല.' 'അവൻ രാജാക്കന്മാരെ മൂവരെയും കണ്ടിട്ടുണ്ടു.' വൎഗ്ഗനാമത്തെ കൂട്ടമായിട്ടും സൎവ്വനാമത്തെ അതിൽ ഉൾപ്പെട്ട പൊരുളുകളിൽ ഏതാനും എന്നും മനസ്സിൽ വിചാരിച്ചുംകൊണ്ടു പറയുംപോൾ വൎഗ്ഗനാമം സപ്തമിയിൽ ആകും: ദൃ—ന്തം , 'അവരിൽ ഒരുത്തൻ. പശുക്കളിൽ രണ്ടു. പുസ്തകങ്ങളിൽചിലതു, മനുഷ്യരിൽപ്പലരും, പ്രമാണികളിൽ ആരും, കാൎയ്യങ്ങളിൽ ഒന്നും, വിദ്വാന്മാരിൽ വല്ലവരും.'

# ആചാരവാക്കു.

൨൯൦. ആചാര വാക്കിൽ പുരുഷാൎത്ഥങ്ങളും നിശ്ചയകരങ്ങളും മററും തങ്ങളുടെ മുറെക്കുള്ള അൎത്ഥം വിട്ടു ചില വിശേഷ പ്രയോഗങ്ങൾ ഉള്ളവയായിരിക്കുന്നതും അല്ലാതെ അവെക്കു പകരം മററും പലതര മൊഴികൾ പ്രയോഗിക്കപ്പെടും: ദൃ—ന്തം; 'നാം' എന്നതു 'ഞാൻ' എന്നുള്ള അൎത്ഥത്തിലും; 'താൻ, തങ്ങൾ, നിങ്ങൾ,' എന്നവ 'നീ' എന്നതിന്നു പകരവും; 'അവൻ എന്നുള്ള അൎത്ഥത്തിൽ 'അവർ, അയാൾ, അദ്ദേഹം, അവിടെ, അങ്ങു, അങ്ങുന്നു' എന്നവയും പ്രയോഗിക്കപ്പെടുന്നു.

൨൯൧. ആത്മസ്ഥാനത്തിൽ ഞാൻ, എന്നതു കൂടാതെ 'നാം, നമ്മൾ, ഇവിടെ, ഇവിടുന്നു, ഇങ്ങു, ഇങ്ങുന്നു, ഇവൻ, ഠംസ്സൻ.' എന്നവ മുതലായിട്ടു അനേകം വാക്കുകൾ വരും. ചില പട്ടതിയിൽ 'ഞാൻ' എന്നതു അഹംഭാവ വാക്കു ആകകൊണ്ടു അതിന്നു പകരം 'ഇവിടെ' എന്നതു മുതലായിട്ടു നിശ്ചയകര ഇകാരത്തോടു ചില നാമങ്ങൾ കൂട്ടി പറക നടപ്പായിരിക്കുന്നു. 'ഇവിടെ' എന്നതും 'ഇങ്ങു' എന്നതും പറച്ചിൽക്കാരനും കേൾവിക്കാരനും ഒരു പോലെ ബഹുമാനം ഉള്ളതാകുന്നു. വിരൂപ വിഭക്തികളിൽ അവെക്കു പ്രത്യേക രൂപങ്ങൾ ഉണ്ടു. ദ്വിതീയയിൽ 'ഇങ്ങോട്ടു ഇവിടോട്ടു' എന്നും തൃതിയയിൽ ഇവിടെ ഇങ്ങോട്ടു എന്നും, ചതുൎത്ഥിയിൽ ഇവിടെ ഇങ്ങെന്നും, പഞ്ചമിയിൽ 'ഇവിടനിന്നു, ഇങ്ങുനിന്നു' എന്നും; ഷഷ്ഠിയിൽ ഇവിടുത്തെ, ഇങ്ങത്തെ എന്നും ഇങ്ങനെവരും. 'ഇവിടുന്നു (ഇവിടനിന്നു) 'ഇങ്ങുന്നു' (ഇങ്ങുനിന്നു) എന്നവ 'ഇവിടെ, ഇങ്ങു' എന്നവയിലും അധിക ആചാരവും ബഹുമാനവും ഉള്ള വാക്കുകളാകുന്നു. 'ഇവൻ, ഇയാൾ, ഠംആളുകൾ' എന്നവ മുതലായ്ക്കു ക്ഷീണ ഭാവമുള്ള വാക്കുകളാകുന്നു: ദൃ—ന്തം; 'ഇവനെ ബോധിപ്പിച്ചിട്ടു ഉപകാരം എന്തു.' 'ഠംആളുകൾ എളിയവരല്ലയൊ' 'ഠംദാസിയോടു എന്തിന്നു കോപിക്കുന്നു.' പറച്ചിൽക്കാരന്റെ ഏകനാമവും വൎഗ്ഗനാമവും ആത്മസ്ഥാനമാക്കി പറകയുണ്ടു. എന്നാൽ അതു ഹീനന്മാരുടെ വാക്കാകുന്നു.

ദ്ര—ന്തം; 'അങ്ങുന്നെ കണ്ടൻ കുമരൻ (എന്ന ഞാൻ) ഇതാ വരു ന്നേ' 'ശിപായി (ആയ ഞാൻ) എന്തുവേണമെന്നു കല്പിച്ചാട്ടെ. 'നാം എന്നതു വലിയ ആളുകൾ സ്ഥാനാവസ്ഥയിൽ പറയും പോൾ പ്രയോഗിക്കുന്ന വാക്കാകുന്നു. ചിലപ്പോൾ സ്ഥാനപ്പേരു തന്നെയും എടുത്തു പറയും. ദിവാന്റെ (നമ്മുടെ) ഉത്തരവു അനുസരിക്കയില്ലയൊ. 'അടിയെൻ, അടിയെങ്ങൾ, ഇറാൻ' എന്നവ അടിമക്കാരു ജന്മികളുടെയും, കുടികൾ രാജാക്കന്മാരുടെയും മുൻപാകെപ്പറയുന്ന ആത്മസ്ഥാനനാമങ്ങൾ ആകുന്നു. 'ഇറാൻ' എന്നതു അനുസരിക്കുന്നതിൽ മാത്രമേ കൊള്ളിക്കുന്നുള്ളു: ദ്ര—ന്തം; 'അടിയെൻ വിടകൊള്ളട്ടെ' 'ഇറാനെന്നല്ലാതിപ്പുരുഷെക്കരിയാടാമൊ.

൨൪൨. 'നീ എന്നതിന്നു പകരം നിങ്ങൾ, താൻ, തങ്ങൾ, നമ്മൾ, ഇവൻ, ഈയാൾ ഠരംദേഹം, ഇവിടുന്നു (ഇവിടെനിന്നു) അവിടെ അവിടുന്നു (അവിടെനിന്നു) അങ്ങു, അങ്ങുന്നു (അങ്ങുനിന്നു) എന്നവ മുതലായ്പ്പ പ്രയോഗിക്കപ്പെടും. നീ എന്നതു ബഹുമാനം ഉൾപ്പെടാത്ത വാക്കാകുന്നു. അതു നല്ല അടുപ്പമുള്ളവരോടും തന്നിൽ താണവരോടും മാത്രമേ പറയപ്പെടുന്നുള്ളു. ദൈവത്തെ സംബന്ധിച്ചു പറയുന്നതിൽ നീ എന്നതു തന്നെ വേണം. ആയ്തു ദൈവം ഏക സ്വാത്രപനാകുന്നു എന്നൊ വാചക സ്തുതിയിൽ ഇഷ്ടപ്പെടുവാൻ മാത്രം ഉള്ളവൻ അല്ലെന്നൊ കാണിക്കുന്നതിന്നു ആകുന്നു. നിങ്ങൾ എന്നതു ബഹുമാനകരവും സ്ത്രീകളെ സംബന്ധിച്ചു പ്രത്യേകം പറയുന്നതും ആകുന്നു. താൻ എന്നതു ബഹുമാനകരവും പുരുഷന്മാരെപ്പററി മാത്രവും പറയുന്നതും ആകുന്നു. ഇവൻ, ഇവൾ എന്നവ പറച്ചിൽക്കാരൻ ഇഷ്ടക്കേടായിട്ടൊ നിന്ദയോടു കൂടിയൊ പറയുംപോൾ പ്രയോഗിക്കപ്പെടുന്ന ബഹുമാന ഹീന വാക്കുകളാകുന്നു. 'ഇവർ ,ഠരംയാൾ' എന്നവ ബഹുമാനവും അകൽച്ചയും കാണിക്കുന്നവയാകുന്നു, 'ഇദ്ദേഹം' എന്നതു 'ഠരംയാൾ എന്നതിലും അധിക ബഹുമാനകരമാകുന്നു. 'ഇവർ' എന്നതു സ്ത്രീകളെ സംബന്ധിച്ചും, 'ഇയാൾ ഠരംദ്ദേഹം എന്നവ പുരുഷന്മാരെപ്പററിയും പ്രയോഗിക്കപ്പെടുന്നു. 'ഇവിടെ, അവിടെ, അങ്ങ എന്നവ പറച്ചിൽക്കാരന്നും കേൾവിക്കാരന്നും ഒരു പോലെ ബഹുമാനം ഉള്ളവയാകുന്നു. ഇവിടുന്നു, അവിടുന്നു, അങ്ങുന്നു; എന്നവ കേൾവിക്കാരന്നു അധിക ബഹുമാനകരമാകുന്നു. 'അങ്ങുന്നു എന്നതു സർക്കാർ ഇടപ്പെട്ട മേൽ ഉദ്യോഗസ്ഥന്മാരെപ്പററി നടപ്പായിട്ടു പറയപ്പെടുന്നതാകുന്നു. വിശേഷിച്ചും ഏകനാമങ്ങളും വർഗ്ഗനാമങ്ങളും അഭിസ്ഥാനത്തിൽ പ്രയോഗിക്കപ്പെടുക ഉണ്ടു ദ്ര—ന്തം, 'മാത്തൻ കേട്ടൊ: സായ്പു ഇനിക്കൊ രുപകാരം ചെയ്യണം.'

൨൯൩. പരസ്ഥാനത്തിന്ന ഏകസംഖ്യയുടെ അൎത്ഥത്തിൽ അവൻ, അവൾ എന്നവെക്ക പകരം അവർ, അവർകൾ, അയാൾ, അദ്ദേഹം, അവിടെ, അവിട്ടന്ന, അങ്ങു, അങ്ങുന്ന, എന്നവയും മറ്റും പ്രയോഗിക്കപ്പെടുന്നു. 'അവർ' എന്നതു പ്രത്യേകം സ്ത്രീകളെ മാനിച്ചുപറയുന്ന വാക്കാകുന്നു. അതു മറ്റ നാമത്തോടു കൂടിയും വരും. ദൃ—ന്തം, 'കാളിയവർ' 'ചക്കിയവർ' അവർകൾ എന്നതു അവർ എന്നതിലും അധിക ബഹുമാനകരമാകുന്നു. എന്നാൽ അതു മറ്റുനാമങ്ങളോടു ചേൎന്ന വരു: ദൃ—ന്തം, .ഗോവിന്ദപ്പിള്ളയവർകൾ അയാൾ അദ്ദേഹം എന്നവരണ്ടും പ്രത്യേകം പുരുഷന്മാരെപ്പററിപ്പറയുന്നതും രണ്ടാവത്തേതു മുൻപിലത്തതിലും ബഹുമാനം ഉള്ളതും ആകുന്നു. ശേഷം ഉള്ളവെക്ക അഭിസ്ഥാനത്തിൽ എന്ന പോലെ പരസ്ഥാനത്തിലും ബഹുമാനം കൂടിയും കുറഞ്ഞും വരും.

൨൯൪. ബഹുമാനകരവാക്കുകളുടെ പ്രയോഗത്തിൽ പറച്ചിൽക്കാരന്റെ അവസ്ഥയും പറച്ചിൽക്കാൎയ്യത്തിന്റെ അവസ്ഥയും അവരു തമ്മിൽ ഉള്ളയിരിപ്പും ആയിട്ടു ഇങ്ങനെ മൂന്നു സംഗതികളാകുന്നു വിചാരിക്കപ്പെടുവാനുള്ളതു. ഒന്നാവതു പറച്ചിൽക്കാരൻ ജാതികൊണ്ടോ സ്ഥാനംകൊണ്ടോ വയസ്സുകൊണ്ടോ പറച്ചിലിന്റെ കാൎയ്യത്തെക്കാൾ വലിപ്പമുള്ളവനായിരുന്നാൽ ബഹുമാനകരവാക്കു പ്രയോഗിക്ക നടപ്പില്ല. ഇങ്ങനെ ഉയൎന്നജാതിക്കാരൻ താണജാതിയിൽ ഒരുത്തനെപ്പററിയും യജമാനൻ ഭൃത്യനെപ്പററിയുംജ്യേഷ്ഠൻ അനുജനെപ്പററിയും 'നീ അവൻ' എന്ന മൊഴികൾ വച്ചേ പറയുന്നുള്ളു. ഒരു പ്രകാരത്തിൽപ്പറച്ചിൽക്കാരനും മറെറാരു പ്രകാരത്തിൽപ്പറച്ചിലിന്റെ കാൎയ്യത്തിന്നും വലിപ്പം ഉണ്ടായിരുന്നാൽ അവയിൽ മുഖ്യമായിട്ടും തെളിവായിട്ടും ഉള്ളതു പ്രമാണിക്കപ്പെടും. ഇങ്ങനെ സ്ഥാനവലിപ്പമുള്ളവനെയും അപ്പൻ 'നീ എന്നും 'അവൻ' എന്നും പറയും. രണ്ടാവതു പറച്ചിൽക്കാൎയ്യത്തിന്റെ അവസ്ഥ നോക്കിയാൽ താണവരെപ്പററി നീ എന്നും അവൻ എന്നും ഇടമദ്ധ്യക്കാരെപ്പററി താൻ നിങ്ങൾ അയാൾ അവർ എന്നും. ഉയൎന്നവരെപ്പററി തങ്ങൾ അദ്ദേഹം എന്നും ഇങ്ങനെ മുറെക്ക പ്രയോഗിക്കപ്പെടും: ദൃ—ന്തം; മകനു സ്ഥാനവലിപ്പം ഉണ്ടായിരുന്നാൽ അപ്പൻ അവനെപ്പററി താൻ, അയാൾ എന്ന പറയുവാറുണ്ടു. അങ്ങനെ തന്നെ വലിയ ആളുകൾ സമന്മാരെപ്പററി 'തങ്ങൾ' അദ്ദേഹം.' എന്നും, കുറെ താണവരെപ്പററി താൻ, അയാൾ' എന്നും പറക നടപ്പുണ്ടു. മൂന്നാവതു പറച്ചിൽക്കാരനും പറച്ചിലിന്റെ കാൎയ്യവും തമ്മിൽ അടുപ്പം ഉണ്ടായിരുന്നാൽ ആചാരവാക്കുകൾ കുറഞ്ഞും അകലമായിരുന്നാൽ അവ ഏറിയും ഇരിക്കും. ഇങ്ങ

നെ അടുപ്പംകൊണ്ടു ഒരുത്തൻ തന്നിൽ ഉയൎന്നവനെപ്പററി നീ എന്നും 'അവൻ' എന്നും അകലം നിമിത്തം തന്നിൽ ചെറി യവനെപ്പററി താൻ എന്നും അയാൾ എന്നും പറകയുണ്ടു. ൟ മൂന്നു പ്രമാണങ്ങളും തമ്മിൽ ചില സംഗതികളിൽ ഭിന്നിച്ചു വരുന്നതാകകൊണ്ടു അവയിൽ ഏതുകൊള്ളിക്കണമെന്നു ചില പ്പോൾ സംശയിക്കുന്നതിന്നിടയുണ്ടാകും. എന്നാൽ ബഹുമാനകരം വേണ്ടുന്നിടത്തു ഇല്ലാതിരിക്കുന്നതും വേണ്ടാത്തിടത്തു പ്രയോഗിക്കു ന്നതും രണ്ടും ആചാരവാക്കിൽ പോരാത്തതാകുന്നു. ജ്യേഷ്ഠൻ അ നുജനെ 'താൻ' എന്നു വിളിച്ചാൽ അതും അനുജൻ ജ്യേഷ്ഠ നെ നീ എന്നു വിളിച്ചാൽ അതും ഒരു പോലെ നിന്ദയായിട്ടു വിചാരിക്കപ്പെടും.

## രണ്ടാം അദ്ധ്യായം—വചനം.

## ഒന്നാം സൎഗ്ഗം—വചനത്തിന്റെ തരഭേദങ്ങൾ.

൨൱൫. വചനം എന്നതു വസ്തുക്കളും, അവയു ടെ ഗുണങ്ങളും തമ്മിലുള്ള സംബന്ധത്തെ കാ ലഭേദം മുതലായ സംഗതികളോടു കൂടെക്കാണി ക്കുന്നതാകുന്നു.

൨൱൬. വചനം കൂടാതെ നാമം കൊണ്ടു മാത്രം നമ്മുടെ നി നവുകളെ മററുള്ളവരോടു അറിയിക്കുന്നതിന്നു കഴിയാത്തതാക യാൽ അതു നാമം പോലെ തന്നെ ഭാഷയിൽ ആവശ്യമായിരി ക്കുന്നു. എന്നാൽ അതു ഒററ മൊഴിയിൽപ്പല സംഗതികളെ ഉൾപ്പെടുത്തുന്നതു കാരണത്താൽ അതിനെ പരിഛേദനം ചെയ്തു അതിന്റെ സ്വഭാവത്തെ നിശ്ചയിക്കുന്നതിന്നു വളരെ പ്രയാസ മായിട്ടു തീൎന്നിരിക്കുന്നു. എന്തെന്നാൽ 'രാജാവു എഴുതി' എന്ന വാ ക്യത്തിൽ അടങ്ങിയിരിക്കുന്നതായ എഴുതി എന്ന ആയൊരു പദത്തിൽ 'എഴുതുക' എന്ന ക്രീയയും ആ ക്രിയ രാജാവിനോ ടു സംബന്ധിക്കുന്നു എന്നും ആ സംബന്ധം കഴിഞ്ഞ കാലത്തിൽ ആയിരുന്നു എന്നും മൂന്നു സംഗതികൾ ഉൾപ്പെട്ടിരിക്കുന്നു. ഇങ്ങ നെ വചനത്തിൽ പലസംഗതികൾ അടങ്ങുന്നതു കൊണ്ടു വ്യാ കരണക്കാരുടെയിടയിൽ വചനത്തിന്റെ സാരാംശം ഇന്ന തെന്നു ഒരു തൎക്കമുണ്ടു. ചിലരുടെ പക്ഷത്തിൽ വചനത്തിന്റെ

പ്രത്യേക ലക്ഷണം വാച്യമായിരിക്കുന്ന ക്രിയ ആകുന്നു എന്നും മററു ചിലരുടെ അഭിപ്രായ മുറെക്കു വസ്തുവും ഗുണവും തമ്മിൽ സംബന്ധിക്കുന്നു എന്നൊ കാണിക്കുന്ന വചനിപ്പാകുന്നു എന്നും ഇങ്ങനെ വിദ്വാന്മാർ ഭിന്നമതമായിരിക്കുന്നു. എന്നാൽ ആദ്യം പറഞ്ഞയഭിപ്രായം വചനത്തെ കുറിച്ചുള്ള സാമാന്യഭാവത്തോടു നല്ലവണ്ണം ഒക്കുന്നു. എന്തെന്നാൽ വചനമെന്നതിൽ ഉൾപ്പെട്ടിരിക്കുന്ന പലതരമായ പദങ്ങൾക്കു ഒക്കയും ക്രിയയുടെ സ്വഭാവം കാണുമാറുള്ളതും വചനിപ്പൊ ചില തര പദങ്ങളിൽ മാത്രം തെളിവായികാണുന്നതുമാകുന്നു. ആകയാൽ വചനം മലയാഴ്മയിൽ ക്രിയ എന്നും ക്രിയാപദമെന്നും പേർപട്ടിരിക്കുന്നതും അല്ലാതെ അതിന്റെ മൂലം പറയുന്നതിന്നു വചനിപ്പു മുതലായ സംഗതികൾ ഉൾപടാതെ ക്രിയയുടെ സ്വഭാവത്തെ മാത്രം കാണിക്കുന്ന വാച്യനാമത്തെ എടുത്തുപറകയും നടപ്പായിരിക്കുന്നു. എന്നാൽ ശാസ്ത്ര മുറയിൽ നോക്കുമ്പോൾ ഒത്തു കാണുന്നതു പിന്നാലെ പറഞ്ഞ അഭിപ്രായമാകുന്നു. എന്തുകൊണ്ടെന്നാൽ നാമം കൊണ്ടു കഴിപ്പാൻ വഹിയാത്തതു വചനിപ്പാകുന്നു. വചനിപ്പു ഒഴികെ മറെറല്ലാ സംഗതികളും നാമംകൊണ്ടും സാധിക്കാകുന്നതുമാകുന്നു: ദൃ—ന്തം, 'രാജാവു കല്പിക്കുന്നു' എന്നതിന്നു പകരം 'രാജാവു കല്പിക്കയാകുന്നു' എന്നും 'രാജാവു കല്പനയാകുന്നു' എന്നും പറഞ്ഞാൽ അൎത്ഥംവരും എന്നാൽ വചനിപ്പു വചനം കൂടാതെ സാധിക്കാകുന്നതല്ല: ദൃ—ന്തം; 'മനുഷ്യൻ പാപി' എന്നും 'വൃക്ഷം ജീവാത്മാവു' എന്നും പറഞ്ഞാൽ വാക്യം മുഴുവനാകയില്ല. എന്തെന്നാൽ കൎത്താവും വാച്യവും തമ്മിലുള്ള സംബന്ധത്തെകാണിക്കുന്നതിന്നു ഇവിടെ മൊഴിയില്ല. അതിനുള്ള വാക്കുകളോടു കൂടി 'മനുഷ്യൻ പാപിയാകുന്നു' എന്നും, 'വൃക്ഷം ജീവാത്മാവല്ല' എന്നും പറഞ്ഞാൽ വാക്യം മുഴുവനായും അൎത്ഥം തെളിവായും തീരുന്നു. ഇങ്ങനെ വചനം കൊണ്ടുള്ള സാദ്ധ്യം കൎത്താവും വാച്യവും തമ്മിലുള്ള സംബന്ധത്തെക്കാണിക്കുന്നതു മാത്രമാകയാൽ മുറെക്കു പറയുമ്പോൾ ശുദ്ധവചനങ്ങളായിട്ടു 'ആകുന്നു, അല്ല' എന്നു ഠരം രണ്ടു വചനങ്ങളേയുള്ളു അവയിൽ 'ആകുന്നു' എന്നതു കൎത്താവും വാച്യവും തമ്മിലുള്ള ചേൎച്ചയെയും 'അല്ല' എന്നതു അവ തമ്മിലുള്ള ഭിന്നതയെയും കാണിക്കുന്നു ശേഷം വചനങ്ങളിൽ ഒക്കയും വാച്യം കൂടെ ഉൾപ്പെട്ടിരിക്കുന്നു: ദൃ—ന്തം; 'കല്പിക്കുന്നു' എന്നതിൽ കല്പന എന്നുള്ള വാച്യം കൂടെ അടങ്ങി 'കല്പനയാകുന്നു' എന്ന അൎത്ഥമാകുന്നു. ഠരം മുറെക്കു വിചാരിക്കുമ്പോൾ ജ്ഞാപകയവസ്ഥ മാത്രമെ വചനത്തിന്നു ആവശ്യമുള്ളു. ആശകയവസ്ഥയും വചനാധേയങ്ങളും നാമധേയങ്ങളും മററും വചനത്തിന്റെ ശിഖരങ്ങളായി വിചാരിക്കപ്പെടുന്ന പദങ്ങളും നാമങ്ങൾ മുഖാന്തരം ജ്ഞാപകയവസ്ഥകൊണ്ടു കഴിക്കാകുന്നതാകുന്നു. എങ്ങനെ എന്നാൽ നീ വാ എന്നതും 'നീ വ

രെണം എന്നതും അൎത്ഥത്തിൽ ശരിയാകുന്നു. എന്നാൽ 'നീ വരെ ണം' എന്നതു 'നീ വരിക വേണം' എന്നതിന്റെ ചുരുക്കവും 'വേ ണം' എന്നതു 'വേണ്ടുക' എന്നതിന്റെ ജ്ഞാപകയവസ്ഥയുമാകുന്നു. 'ആദി മനുഷ്യൻ കനിതിന്നു മൎത്ത്യനായി' എന്നതു 'ആദി മനു ഷ്യൻ കനിതിന്നു അതിനാൽ മൎത്ത്യനായി, എന്നു പറയുന്നതി നോടു ഒക്കും. 'മഴ പെയ്കിൽ വെള്ളം പൊങ്ങും' എന്നതും മ ഴ പെയ്കയിൽ വെള്ളം പൊങ്ങും എന്നതും തമ്മിൽ അൎത്ഥഭേദമി ല്ല. 'തുള്ളുന്ന മാടു ചുമക്കും' എന്നതിന്നു പകരം ഏതു മാടു തുള്ളുന്നു ആ മാടു ചുമക്കും; എന്നു പറയാം. വചനിപ്പിന്നു കാലഭേദവും ആവശ്യമില്ല. എന്തെന്നാൽ ദൈവം നിത്യ നാകുന്നു, എന്നതിൽ 'ആകുന്നു' എന്നതു വൎത്തമാനകാല രൂ പത്തിൽ തന്നെ എങ്കിലും പദാൎത്ഥം ഇപ്പോഴും എപ്പോഴും ഒ രു പോലെ സത്യമാകകൊണ്ടു വൎത്തമാനകാലത്തിന്റെ അ ൎത്ഥം അതിൽ വരാതിരുന്നാൽ അതു അധികയുക്തമായിരിക്കും. എന്നാൽ ആകുന്നു അല്ല എന്നവ ഒഴികെ ശേഷം വചനങ്ങൾ ഒക്കയും (വാച്യത്തോടു കൂടിയ്തയായ) സവാച്യവചനങ്ങളും വ ചനിപ്പു അവയുടെ സാധാരണ ലക്ഷണവുമാകയാൽ വചനങ്ങ ൾ ഒന്നിൽനിന്നു ഒന്നു വിവരപ്പെടുന്നതു അവയ്ക്കു പൊതുവിലുള്ള ലക്ഷണമായിരിക്കുന്ന വചനിപ്പുകൊണ്ടല്ല തമ്മിൽ തമ്മിൽ വ്യ ത്യാസമായിരിക്കുന്ന വാച്യങ്ങളെകൊണ്ടാകുന്നു. ആകയാൽ ഓ രോരൊ വചനങ്ങളുടെ പേരു പറയുന്നതിൽ വാച്യനാമം എടു ത്തു പറഞ്ഞു വരുന്നതു യുക്തമായിട്ടുള്ളതു തന്നെ; അതുകാരണ ത്താൽ ധാതുവിൽനിന്നു വാച്യനാമം ഉണ്ടാകുന്നതു ഇന്നപ്രകാ രം എന്നു ആദ്യം തന്നെ കാണിപ്പാനുള്ളതാകുന്നു.

൨ൻ൭. വചനത്തിന്റെ ധാതുവായതു വ ചനിപ്പു, ഭാവം, അവസ്ഥ, കാലം, മുതലായ വിശേഷങ്ങളെ കൂടാതെ വാച്യത്തിന്റെ തന ത്തു ഗുണത്തെ മാത്രം കാണിക്കുന്ന പ്രകൃതിരൂ പമാകുന്നു. അതിൽനിന്നു വാച്യനാമവും ശേ ഷം വചനത്തിനുള്ള ശിഖരങ്ങൾ ഒക്കയും ഉ ണ്ടാകുന്നു.

൨ൻ൮. വചനത്തിന്റെ ശിഖരങ്ങൾ ധാതുവിൽനിന്നു വരുന്നു എന്നു വിചാരിക്കുന്നതു കാൎയ്യത്തിന്നു കൊള്ളുന്നതും നടപ്പിന്നു ഒ ക്കുന്നതും ആകുന്നു. അതിന്നു പകരം വൎത്തമാനകാല രൂപത്തിൽ നിന്നു വരുന്നു എന്നു ഭാവിച്ചാൽ വളരെച്ചുററിന്നും സംശയത്തി

ന്നും ഇടവരും: ദൃ—ന്തം; 'കറ' (പാല്ക്കറ) കറക്കുക-കറക്കുന്നു-കറന്നു, കറക്ക, (ച്ഛറ്റിക്ക) കറക്കുക-കറക്കുന്നു-കറക്കി എന്നൊരു രണ്ടു വചനങ്ങൾക്കും വൎത്തമാന കാലം രൂപത്തിൽ ഒന്നുതന്നെ ആകുന്നു. എന്നാൽ അവ അൎത്ഥത്തിലും ധാതുവിലും ശിഖരങ്ങളിലും വ്യത്യാസപ്പെട്ടിരിക്കുന്നതും ആ വ്യത്യാസം തമ്മിൽ രൂപഭേദം ഇല്ലാത്ത വൎത്തമാനകാലത്തിൽനിന്നു വരുത്തുവാൻ വഹിയാത്തതും ആകുന്നു.

൨൯൯. ധാതുവിൽനിന്നു വാച്യനാമം ഉണ്ടാകുന്നതു ക, ക്കുക, എന്ന പ്രത്യയങ്ങൾ ചേരുന്നതിനാൽ ആകുന്നു: ദൃ—ന്തം; അറി-അറിക; നെയ്യു-നെയ്ക; അടെ-അടെക; 'നട്ടു-നട്ടുക; ചരി-ചരിക്കുക; നട-നടക്കുക; അട്ടു-അട്ടുക്കുക. എന്നാൽ വാച്യനാമത്തിലെ ക്കുക, ക്ക എന്നവ ക്ക, ക എന്നവയായിട്ടു ചുരുങ്ങുക നടപ്പാകുന്നു: ദൃ—ന്തം; 'നടക്കുക=നടക്ക; നില്ക്കുക=നില്ക്ക; ആകുക=ആക.'

൩൦൦. അകാരാന്ത ധാതുക്കൾ വാച്യനാമത്തിന്നു ക്കുക എന്ന പ്രത്യയത്തെച്ചേൎക്കും: ദൃ—ന്തം; 'നട-നടക്കുക' പറ-പറക്കുക, ചുമ-ചുമക്കുക, പര-പരക്കുക.; 'എ, ഐ' എന്നവയിൽ അന്തമാം ധാതുക്കൾക്കു ക, ക്കുക, എന്നവ രണ്ടും ചേരും: ദൃ—ന്തം; 'മറൈ-മറൈക' അടൈ-അടൈക; പറൈ പറൈക; കരി-കരിക മറൈ=മറൈക്കുക; അടൈ=അടൈക്കുക; കരി= കരിക്കുക; തടി=തടിക്കുക.; എന്നാൽ എകാരം ക, ഞ്ഞു, ച്ചു, എന്നവയുടെ മുൻപിൽ അകാരമായിട്ടു മാറുക നടപ്പുണ്ടു: ദൃ—ന്തം; 'അടക, അടഞ്ഞു, അടച്ചു.'

൩൦൧. അൎദ്ധാച്ചോടു കൂടിയ ഒററ ഹല്ലിൽ അവസാനിക്കുന്നതും മുൻപിൽ ഒരു ഹ്രസ്വാക്ഷരം മാത്രം ഉള്ളതുമായ ധാതുക്കളിൽ അൎദ്ധാച്ചു ഉകാരമായിട്ടു തിരിഞ്ഞതിന്റെ ശേഷം ചിലതിന്നു ക എന്നതും ചിലതിന്നു ക്കുക എന്നതും ചേരും: ദൃ—ന്തം; 'നട്ടു-നട്ടുക; അറു-അറുക; ഉഴു-ഉഴുക; തട്ടു-തട്ടുക്കുക; അറു-അറുക്കുക, പഴു-പഴുക്കുക.'

൩൦൨. മുൻപിൻ ഒററയക്ഷരം മാത്രമായും യ ർ, ൽ, ൾ, ഴ, എന്നവയിൽ അന്തമായും വരുന്ന ധാതുക്കൾക്കു ഉക, ക്കുക എന്നു രണ്ടു പ്രത്യയങ്ങൾ കൊണ്ടും വാച്യനാമം ഉണ്ടാകും:

ദ്ര—ന്തം, 'ചായ്വ—ചായ്വുക; തിർ-തിരുക' 'വാൽ—വാലുക' 'നീൾ—നീളുക' 'താഴ-താഴുക' 'ചായ്വ-ചായ്ക്കുക' തിർ—തീർക്കുക' നിൽ-നില്ക്കുക' വേൾ—വേൾക്കുക' താഴ—താക്കുക.

൩൦൩. മേൽപ്പറഞ്ഞ സൂത്രങ്ങളിൽ ഉൾപ്പെടാത്ത ധാതുക്കൾക്കു ഒക്കയും വാച്യനാമത്തിൽ ക എന്നതെ വരു: ദ്ര—ന്തം; 'ആട്ട ആട്ടുക' മയങ്ങ-മയങ്ങുക' അകല്വ-അകല്വക' അകററ-അകററുക' എന്നാൽ 'താ-തരിക വാ-വരിക' പോ-പോകുക' എന്നവ ബാധകങ്ങൾ ആകുന്നു.

൩൦൪. പ്രതിഭാവ വാച്യനാമം ഉണ്ടാകുന്നതു സ്വഭാവത്തിലെ ഉക എന്നതിനെ ആയ്ക്ക എന്നു മാററുന്നതിനാൽ ആകുന്നു: ദ്ര—ന്തം; 'നടക്കുക-നടക്കായ്ക്ക' 'ഉണ്ണുക-ഉണ്ണായ്ക്ക.'

**൩൦൫. വചനങ്ങൾ ഉത്ഭവം നോക്കുമ്പോൾ മൂല വചനങ്ങൾ എന്നും തദ്ധിത വചനങ്ങൾ എന്നും ഇങ്ങനെ രണ്ടു വകയായിരിക്കുന്നു. മൂല വചനങ്ങൾ മൂല ധാതുക്കളിൽനിന്നു ശിഖരിക്കുന്നവയാകുന്നു: ദ്ര—ന്തം; 'വാ—വരിക' നട-നടക്കുക; തദ്ധിത വചനങ്ങൾ മൂലധാതുക്കളിൽനിന്നു എങ്കിലും നാമങ്ങളിൽനിന്നു എങ്കിലും ഉണ്ടാകുന്നധാതുക്കളുടെ ശിഖരിപ്പുകൾ ആകുന്നു: ദ്ര—ന്തം; 'നട=ന്നു: നടത്തു-നടത്തുക; അകല്വ—അകററ—അകററുക; ആട്ട—ആട്ടു—ആട്ടുക; കോപം—കോപി=കോപിക്കുക; ഭാരം-ഭരി—ഭരിക്കുക'.**

൩൦൬. നാമത്തോടു ക്കുക എന്നതു ചേരുംപോൾ വാച്യനാമം ഉണ്ടാകുന്നു: ദ്ര—ന്തം; 'പൂ-പൂക്കുക: ചിരി-ചിരിക്കുക: നന്ദി-നന്ദിക്കുക: കായ്വ-കായ്ക്കുക.' എന്നാൽ അ, അം, നം, ന, ണം, എന്നവ മുതലായ അന്തങ്ങൾ ഇ എന്നതായിട്ടു തിരികകയും ചില പദങ്ങളിൽ മുൻപിലത്തെ ദീഘം ഹ്രസ്വമാകയും ചെയ്യും: ദ്ര—ന്തം; 'കോപം-കോപി-കോപിക്കുക; മാനം-മാനി മാനിക്കുക; ഗമനം-ഗമി-ഗമിക്കുക; വായന-വായി-വായിക്കുക; മരണം-മരി-മരിക്കുക' വാസം-വസി-വസിക്കുക.' ശാപം-ശപി-ശപിക്കുക ചിലനാമങ്ങളോടു 'ചെയ്ക, പടുക, കൊള്ളുക' എന്നവമുതലായ സഹായവചനങ്ങൾ കൂടിച്ചേൎന്നു മററു വചനങ്ങൾ ഉണ്ടാകും:

ദൃ—ന്തം; 'വിവാഹം ചെയ്ക; കൊപപ്പെടുക, ഭരമേല്ക്കുക; കല്ലെറിക; മരം കേറുക; കപ്പലോട്ടുക.'

നം൭. അ, ട, ത, ഴ. എന്നവയിൽ അവസാനിക്കുന്ന ധാതുക്കളിൽ പലതിനോടും ത്തു എന്നതു ചേൎന്ന മറ്റു ധാതുക്കൾ ഉണ്ടാകും: ദൃ—ന്തം; 'നട—നടത്തു—നടത്തുക; കെട്ടു—കെട്ടുത്തു കെട്ടുത്തുക; ചോരു—ചോൎത്തു—ചോൎത്തുക; താഴ—താഴ്ത്തു—താഴ്ത്തുക. അങ്ങനെ തന്നെ 'ഇരി—ഇരുത്തു—ഇരുത്തുക: ചെല്ലു—ചെലുത്തു. ചെലുത്തുക; നില്ലു—നിറുത്തു—നിറുത്തുക, വാ—വരുത്തു—വരുത്തുക.'

നം൮. മേൽപ്പറഞ്ഞവയിൽ ഉൾപ്പെടാത്തതും വാച്യനാമം ക എന്നതിൽ വരുന്നതുമായ വചനങ്ങൾക്കു ധാതുവിന്റെ അന്തത്തിൽ വരുന്ന ഹല്ല തന്റെ വൎഗ്ഗത്തിലെ ഇരട്ട ഖരമായിട്ടു തിരിയുന്നതിനാൽ ചില തദ്ധിത വചനങ്ങൾ ഉണ്ടാകും. വിവരപ്പെട്ടത്തണമെങ്കിൽ ക, ങ്ങ എന്നവ ക്ക എന്നാകും: ദൃ—ന്തം; 'പഴകു—പഴക്കു—പഴക്കുക; മുങ്ങു—മുക്കു—മുക്കുക' പൊ—പൊക്കു പൊക്കുക ന്യ എന്നതു ച്ച എന്നു ആകും: ദൃ—ന്തം; 'കായു—കാച്ചു—കാച്ചുക; ട, ണ. ണ്ണ, ഉ എന്നവ ട്ട എന്നു തിരിയും: ദൃ—ന്തം; 'ആടു—ആട്ടു—ആട്ടുക; കാണു—കാട്ടു—കാട്ടുക; ഉണ്ണു—ഊട്ടു—ഊട്ടുക; ചുരുളു—ചുരുട്ടു—ചുരുട്ടുക; റ, ല, ന്ന എന്നവ റ്റ എന്നതായിട്ടു തിരിയും: ദൃ—ന്തം; 'മാറു—മാറ്റു—മാറ്റുക; അകലു—അകറ്റു—അകറ്റുക: തിന്നു—തീറ്റു—തീറ്റുക'

നം൯. മേൽപ്പറഞ്ഞവയിൽ ഉൾപ്പെടാത്തതും വാച്യ നാമം ക്കുക എന്നതിൽ വരുന്നതും ആയ പല വചനങ്ങളിൽനിന്നും തദ്ധിത വചനങ്ങൾ പ്പി എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നു: ദൃ—ന്തം; 'ഉടു—ഉടുപ്പി—ഉടുപ്പിക്കുക പഠി—പഠിപ്പി—പഠിപ്പിക്കുക; കേൾ—കേൾപ്പി—കേൾപ്പിക്കുക.'

നം൧൦. മൂലവചനത്തിന്റെ കൎത്താവു തദ്ധിത വചനത്തിൽ കൎമ്മമായി ഭവിക്കുന്നു: ദൃ—ന്തം; 'ചാട്ട-ഉരുളുക-ചാട്ടിനെയുരുട്ടുക; അവൻ ഉടുത്തു-അവനെ ഉടുപ്പിച്ചു.' ആകയാൽ മൂലവചനം അകൎമ്മക ക്രിയയായിരുന്നാൽ തദ്ധിതം സകൎമ്മകമായിട്ടും അതു സകൎമ്മകമായിരുന്നാൽ ഇതു ദ്വികൎമ്മകമായിട്ടും തീരുന്നു: ദൃ—ന്തം; ,വെള്ളം പൊങ്ങി; അവൻ അതിനെ പൊക്കി;

രാജാവു അവനെ ഏററു; ഇവനെ രാജാവി
നെ ഏല്പിക്കരുതു.'

൩൧൧. വചനങ്ങൾ സ്വഭാവം നോക്കും
പൊൾ ശുദ്ധവചനം, വാച്യവചനം എന്നി
ങ്ങനെ രണ്ടു തരമായിരിക്കുന്നു. വാച്യവചനം
ഭാവ വചനം എന്നും സംഭവ വചനമെന്നും
ക്രിയാവചനമെന്നും മൂന്നു വകയാകും ക്രിയാ
ചനം, അകൎമ്മകമെന്നും സകൎമ്മകമെന്നും കാ
രണി എന്നും കൎമ്മണി എന്നും ഇങ്ങനെ നാലു
കൂട്ടമായിരിക്കുന്നു.

൩൧൨. ശുദ്ധവചനങ്ങൾ 'ആകുന്നു, അല്ല' എന്നവ ത
ന്നെ. മേൽപ്പറഞ്ഞിരിക്കുന്നപ്രകാരം അവയിൽ വാച്യം അവസ്ഥ
മുതലായവ ഒന്നും ഉൾപ്പെടുന്നില്ല. വചനിപ്പിന്നു കാലഭേദവും ആ
വശ്യമില്ല എങ്കിലും നാം വചനിക്കുന്ന പദാൎത്ഥങ്ങളിൽ മിക്കതും
കാല ഭേദംകൊണ്ടു മാററം വരുന്ന പൊരുളുകളെസ്സംബന്ധി
ച്ചാകയാൽ ശുദ്ധവചനങ്ങളിൽ കാല ഭേദം അടങ്ങിയിരിക്കുന്നതു
നന്നു തന്നെ.

൩൧൩. ഭാവവചനങ്ങൾ. ഉണ്ടു 'ഇല്ല നില്ക്കുക, ഇരിക്ക,
കിടക്ക, ഉറങ്ങുക.' എന്നിങ്ങനെയുള്ളവയാകുന്നു. അവയിൽ 'ഉണ്ടു,
ഇല്ല' എന്നവ സാധാരണ ഭാവത്തോടു കൂടെ വചനിക്കയും
ശേഷം ഉള്ളവയൊക്കയും പ്രത്യേകം ഒരോ ഭാവത്തെകാണിക്ക
യും ചെയ്യുന്നു.

൩൧൪. സംഭവവചനങ്ങൾ. വചന കൎത്താവിന്നു ഒരു
പട്ടതിയിൽനിന്നു മറെറാരു പട്ടതിയിലെക്കു ഉണ്ടാകുന്ന മാററ
ത്തോടു കൂടെ വചനിക്കുന്നവയാകുന്നു. ആയ്തു 'ഉണ്ടാക, ഭവിക്ക,
സംഭവിക്ക, വരിക, പോക, നീങ്ങുക, വിഴുക, താഴുക, പൊ
ങ്ങുക' എന്നിപ്രകാരമുള്ളവ ആകുന്നു. 'ഉണ്ടു ഇല്ല, എന്നവ ഒഴി
കെ ശേഷം ഭാവവചനങ്ങൾക്കു ഒക്കയും സംഭവ വചനങ്ങളാ
യിട്ടു കൂടെ പ്രയോഗം ഉണ്ടു. എന്തെന്നാൽ 'നില്ക്ക, ഇരിക്ക,
കിടക്ക ഉറങ്ങുക, എന്നവയും മററും നില, ഇരിപ്പു, കിടപ്പു, ഉറ
ക്കം, മുതലായ അവസ്ഥയിൽ കൎത്താവു ഇരിക്കുന്നു എന്നു അൎത്ഥം
ആകുംപൊൾ ഭാവവചനങ്ങളും മേൽപ്പറഞ്ഞ അവസ്ഥയിലേക്കു
വരുന്നു എന്നു പൊരുളാകുംപോൾ സംഭവവചനങ്ങളും ആ
കുന്നു.

൩൧൫. ക്രിയാവചനം കൎത്താവു ചെയ്യുന്ന ക്രിയയോടു കൂ

ടെ വചനിക്കുന്നതാകുന്നു. 'നടക്കു, ഓടുക, പഠിക്കു' എന്നിങ്ങനെയുള്ളവ തന്നെ. ൩൦ വക വചനങ്ങൾ മൂന്നുവയിലും ഇതാണ് അധികമാകയാൽ വചനത്തിന്നു ക്രിയാപദമെന്നു പൊതുവിൽ പേരു വീണിരിക്കുന്നു. എന്നാൽ ഭാവവും സംഭവവും ക്രിയയും തമ്മിൽ വളരെ വ്യത്യാസം ഉണ്ടു. ഭാവം കർത്താവിന്നുള്ളതാകുന്നു. സംഭവം കർത്താവിന്നു വന്നു കൂടുന്നതാകുന്നു. ക്രിയ കർത്താവു വരുത്തുന്നതാകുന്നു. ഭാവവും സംഭവവും ചരാചരങ്ങൾക്കു പൊതുവിൽ ഉള്ളതാകുന്നു. ക്രിയ മുറെക്കു പറയുമ്പോൾ ജീവജന്തുക്കളെയും പ്രത്യേകം ജീവാത്മാക്കളെയും സംബന്ധിക്കുന്നതാകുന്നു. എന്നാൽ ഭാവ വചനങ്ങളിലും സംഭവവചനങ്ങളിലും പലതും ജീവജന്തുക്കളെയും ജീവാത്മാക്കളെയുംകുറിച്ചു പറയുന്നുണ്ടു. അവയെ കർത്താവു തന്റെ മനസ്സും ശക്തിയും കൊണ്ടുവരുത്തുമ്പോൾ അവ ക്രിയാവചനങ്ങളാകുന്നു. ഇങ്ങനെ 'ഇരിക്കു കിടക്കു' എന്നവ മുതലായ ഭാവവചനങ്ങൾക്കും 'വരിക പോക വീഴുക' എന്നവ മുതലായ സംഭവവചനങ്ങൾക്കും ക്രിയാവചനങ്ങളായിട്ടു പ്രയോഗമുണ്ടു. നേരെ മറിച്ചു ക്രിയാവചനങ്ങൾ സംഭവവചനങ്ങളായിട്ടും പ്രയോഗിക്കപ്പെടും : ദൃ—ന്തം ; 'ഇനിക്കു ബോധിച്ചു; ഞാൻ അറിഞ്ഞു.'

൩൧൬. ചില സംഭവ വചനങ്ങൾക്കും സംഭവ വചനങ്ങളായിട്ടു പ്രയോഗിക്കപ്പെടുന്ന ക്രിയാവചനങ്ങൾക്കും കർത്താവു ഉണ്മാനമായിരിക്കും: ദൃ—ന്തം ; 'ഇനിക്കു (മനസ്സു) ബോധിച്ചു: അവനു (തല) നരച്ചു.' ഇങ്ങനെയുള്ള വചനങ്ങൾക്കു അകർത്തൃ വചനം എന്നു പേരായിരിക്കുന്നു. കർത്താവു തെളിമാനമായിരിക്കുന്നവ സകർത്തൃവചനമെന്നും ചൊല്ലപ്പെടുന്നു. കർത്താവില്ലാതെ പ്രയോഗിക്കപ്പെടുന്നവ 'തോന്നുക, ബോധിക്കു, ലഭിക്കു, വേണ്ടുക, കിട്ടുക, വിശക്കു, ദാഹിക്കു, നരെക്കു, കുളിരുക, വിറെക്കു, എന്നവ മുതലായിട്ടു മനോവികാരങ്ങളെയും ദേഹവികാരങ്ങളെയും സംബന്ധിക്കുന്നവയാകുന്നു.

൩൧൭. മനോവികാരങ്ങളെ സംബന്ധിക്കുന്നവെക്കു വികാരപ്പെട്ട പൊരുൾ ചതുർത്ഥിയിലും ദേഹവികാരങ്ങളെക്കുറിക്കുന്നവെക്കു

വികാരപ്പെട്ട പൊരുൾ ദ്വിതീയയിലും ആകും: ദൃ—ന്തം; 'ഇനിക്കു വിശക്കുന്നു, അവന്നു ദാഹിച്ചു; അവൾക്കു കിട്ടും; എന്നെ നരെച്ചു; അവളെത്തുള്ളി.' പിന്നയും 'എന്നെത്തണക്കുന്നു' എന്നതിനു 'എന്നെത്തൊടുന്നവൾക്കു തണക്കുന്നു' എന്നു അൎത്ഥം; 'ഇനിക്കു തണുക്കുന്നു' എന്നു പറഞ്ഞാൽ 'ഞാൻ തണുപ്പു അനുഭവിക്കുന്നു' എന്നു അൎത്ഥം. എന്നാൽ ചില അകൎത്തൃവചനങ്ങളിൽ ദ്വിതീയയും ചതുൎത്ഥിയും വിശേഷാൽ അൎത്ഥഭേദം കൂടാതെ പ്രയോഗിക്കപ്പെടുന്നുണ്ടു: ദൃ—ന്തം; 'എന്നെ നരെച്ചു, ഇനിക്കു നരെച്ചു' വിശേഷിച്ചും മേൽപ്പറഞ്ഞ വികാരങ്ങൾ പുറമെയുള്ള ഹേതുക്കളാൽ വരാതെ കൎത്താവു താനെ വരുത്തുന്നവയായിരുന്നാൽ അപ്പോൾ വചനകൎത്താവു പ്രഥമയിൽ തെളിമാനമായിത്തന്നെയിരിക്കും: ദൃ—ന്തം; 'അവൻ പ്രസാദിച്ചു, അവൾ വിശന്നു, വേലൻ തുള്ളുന്നു.

൩൧൭. ക്രിയയുടെ വികാരം മറെറാന്നിങ്കൽ ഏശാതെ കൎത്താവിങ്കൽ തന്നെ നില്ക്കുന്നു എങ്കിൽ ആ ക്രിയെക്കു അകൎമ്മകമെന്നു പേരാകും: ദൃ—ന്തം ; 'കുരങ്ങു ചാടുന്നു; വേലൻ തുള്ളി.

൩൧൮. വികാരം കൎത്താവിങ്കൽ തന്നെ നില്ക്കാതെ മറെറാന്നിങ്കൽ ഏല്പിക്കുന്ന ക്രിയ സകൎമ്മകമാകുന്നു; വികാരം ഏല്ക്കുന്ന പൊരുൾ കൎമ്മമെന്നു പേരായി ദ്വിതീയയിൽ നില്ക്കും: ദൃ—ന്തം; 'ആശാൻ പൈതലിനെ അടിച്ചു; പിതാവു പുത്രനെ ശിക്ഷിക്കും.'

൩൧൯. ഒരു ധാതുവിന്നു തന്നെ ക, ക്കുക എന്നിങ്ങനെ രണ്ടു തരം ശിഖരങ്ങൾ ഉണ്ടായിരുന്നാൽ മുമ്പിലത്തതു അകൎമ്മകവും പിന്നത്തേതു സകൎമ്മകവും ആകും: ദൃ—ന്തം; 'അടെ—അടെക—അടെക്കുക, മറി—മറിക—മറിക്കുക; മേയു—മേയുക—മേയ്ക്കുക; തീരു—തീരുക—തീൎക്കുക, താഴ—താഴക—താഴ്ക്കുക.' ചില ക്രിയകൾ രൂപഭേദം കൂടാതെ അകൎമ്മകമായിട്ടും സകൎമ്മകമായിട്ടും രണ്ടു പ്രകാരത്തിലും പ്രയോഗിക്കപ്പെടും: ദൃ—ന്തം; 'എന്നോടു കല്പിച്ചു (എന്നോടു കല്പനയായിട്ടു പറഞ്ഞു) എന്നെ കല്പിച്ചു (എന്നെ കല്പനയോടു നിയമിച്ചു) അവനെ വിലക്കി' അവനോടു വിലക്കി; മുണ്ടുകീറി' അവൻ മുണ്ടുകീറി; മഴവൎഷിക്കുന്നു' വില്ലാളി അസ്ത്രം വൎഷിക്കുന്നു.'

൩൨൧. രണ്ടു കൎമ്മങ്ങളോടു കൂടിയ ചില ക്രിയകൾ ഉണ്ടു. ആയവെക്കു ദ്വികൎമ്മകമെന്നു പേരായിരിക്കുന്നു: ദൃ—ന്തം; 'ഗുരു ശിഷ്യനെ വിദ്യ പഠിപ്പിക്കെണം, 'ഗോപാലൻ പശുവെപ്പാലെ കറന്നു'. ദ്വികൎമ്മകമായിട്ടു വരുന്ന ക്രിയകൾ പ്രധാനമായിട്ടു മൂല സകൎമ്മകങ്ങളിൽനിന്നു വരുന്ന തദ്ധിതങ്ങളാകുന്നു. (൩൦൨—൩൧൧) ആയ്തു ഏല്പിക്ക, പഠിപ്പിക്ക, ഉടുപ്പിക്ക, കാട്ടുക, ഊട്ടുക, തീറ്റുക, കടത്തുക, ചുമത്തുക, എന്നവ മുതലായ്തു തന്നെ. രണ്ടു കൎമ്മങ്ങളിൽ ഒന്നാളും ഒന്നു വസ്തുവും ആയിരുന്നാൽ വസ്തുവിന്നു വിഭക്തിരൂപം വരിക ഏറ നടപ്പില്ല: ദൃ—ന്തം; 'അവൻ എന്നെ ഒരു പുസ്തകം കാട്ടി; ഞാൻ നിന്നെ പഴം തീറ്റിയതിന്നു നീ എന്നെ ചോറ്റുട്ടിയൊ, എന്നാൽ കൎമ്മം രണ്ടും ആളായിരുന്നാൽ സംബന്ധവ്യത്യാസം അറിയുന്നതു നിലഭേദം കൊണ്ടാകുന്നു: ദൃ—ന്തം, 'മുൻനിലക്കാരൻ കള്ളനെ നായിക്കനെ ഏല്പിച്ചു, ഇവിടെ മുൻപെ ദ്വിതീയയിൽ നില്ക്കുന്നതു ഏല്ക്കപ്പെട്ട പൊരുളും പിന്നെ ദ്വിതീയയിൽ നില്ക്കുന്നതു ഏററ പൊരുളും ആകുന്നു. അങ്ങനെ തന്നെ 'ഞാൻ നിന്നെ രാജാവിനെക്കാട്ടാം, എന്നതിൽ ആരു കണ്ടു എന്നും ആരെക്കണ്ടു എന്നും അറിയുന്നതു നിലഭേദം കൊണ്ടാകുന്നു. രണ്ടിൽ അധികം കൎമ്മങ്ങൾ വരുന്ന ചില ക്രിയകൾ ഉണ്ടു എന്നാൽ അങ്ങനെ കൎമ്മത്തിൽ വരുന്ന നാമം ദ്വിതീയ എന്നല്ല ക്രിയയുടെ ഒരു അംശമായിട്ടത്രെ വിചാരിക്കപ്പെടുന്നതു: ദൃ—ന്തം ; 'യജമാനൻ അക്കാൎയ്യം എന്നെ ഭരമേല്പിച്ചു, വ്യഭിചാരികളെക്കല്ലെറിഞ്ഞു കൊല്ലുക യൂദന്മാരുടെ ഇടയിൽ നടപ്പായിരുന്നു.

൩൨൨. കാരണി ക്രിയകൾ എന്നവ മൂല ക്രിയയുടെ കൎത്താവിനെ ഉത്സാഹിപ്പിക്കയൊ മനസ്സാക്കുകയൊ സമ്മതിപ്പിക്കയൊ ചെയ്യുന്നു എന്നു കാണിക്കുന്നവയാകുന്നു. ക്രിയ ചെയ്യുന്നതിന്നു ഹേതുവായിരിക്കുന്ന കാരണം കൎത്താവായിട്ടു വിചാരിക്കപ്പെട്ടു പ്രഥമയിലും ക്രിയ ചെയ്യുന്ന കൎത്താവു കാരണത്തിൻെറ തുണയായിട്ടു വിചാരിക്കപ്പെട്ടു 'കൊണ്ടു' എന്ന അവ്യയത്തോടു കൂടെ ദ്വിതീയയിലും അന്വയിക്കപ്പെടും: ദൃ—ന്തം ; 'രാജാവു ശിപായിയെക്കൊണ്ടു അടിപ്പിച്ചു എന്നതിന്നു രാജാവിൻെറ പേക്കായിട്ടും

അവന്റെ കല്പനപ്രകാരവും ശിപായി അടിച്ചു എന്ന അൎത്ഥമാകുന്നു; 'അപ്പശ്രൂകറപ്പിക്കും, എന്നു പറഞ്ഞാൽ അതു കറപ്പാൻ സമ്മതിക്കു മെന്നു പൊരുളാകും തുണെക്കാരനെത്തെ ആവശ്യം പോലെ വിവരപ്പെടുത്തിയാൽ മതി: ദൃ—ന്തം, 'രാജാവു തന്നെയും വിസ്തരിച്ചു തീൎപ്പു ചെയ്യിക്കാതെ കുടിയാന്മാരെ അടിപ്പിക്കരുതു.'

൩൨൩. കാരണിക്രിയ ഉണ്ടാകുന്നതു വാച്യനാമത്തിലെ ക എന്നതു ഇക്കുക എന്നതായിട്ടും ക്കുക എന്നതു പ്പിക്കുക എന്നതായിട്ടും മാറുന്നതിനാൽ ആകുന്നു: ദൃ—ന്തം; 'മുങ്ങുക—മുങ്ങിക്കുക, നടക്കുക—നടപ്പിക്കുക—നടത്തുക—നടത്തിക്കുക. ചില ക്രിയകൾക്കു കാരണിബന്ധം ആവൎത്തിച്ചു വരികയും ഉണ്ടു അപ്പോൾ അവ ദ്വികാരണിക്രിയകൾ ആകും: ദൃ—ന്തം; 'ഞാൻ ചാന്റിയെക്കൊണ്ടു തൊമ്മനോടു പറയിച്ചു. അച്ചനോടു അറിയിപ്പിച്ചു.

൩൨൪ കാരണി ക്രിയയും മൂല ക്രിയയിൽനിന്നുണ്ടാകുന്ന ചില തദ്ധിത ക്രിയയും തമ്മിൽ രൂപത്തിൽ ഒക്കുമെങ്കിലും അവ തമ്മിൽ നല്ലവണ്ണം വിവരപ്പെടുത്തുവാൻ ഉള്ളതാകുന്നു, എന്തെന്നാൽ തദ്ധിതത്തിൽ മൂലത്തിന്റെ സ്വഭാവം മാറുന്നു കാരണിയിൽ മൂലത്തിന്റെ കൎത്താവു മാറുന്നു. തദ്ധിതത്തിൽ മൂലത്തിലെകൎത്താവു കൎമ്മമായി ഭവിക്കയും കാരണിയിൽ മൂലത്തിലെകൎത്താവു തുണെകാരണമായിട്ടു തീരുകയും ചെയ്യുന്നു. തദ്ധിതക്രിയയുടെ പ്രഥമ ക്രിയ ചെയ്യുന്ന കൎത്താവാകുന്നു. കാരണിക്രിയയുടെ പ്രഥമ മൂലക്രിയ ചെയ്യുന്നതിന്നു തുണക്കാരണത്തെ ഹേമിക്ക ഉത്സാഹിപ്പിക്ക, മനസ്സാക്കുക, സമ്മതിപ്പിക്ക മുതലായ്തു ചെയ്യുന്ന കൎത്താവാകുന്നു. മൂലത്തിൽ കൎത്താവായിരുന്ന തദ്ധിതത്തിൻ കൎമ്മം ആളുകളും വസ്തുക്കളും ആയി വരും. കാരണിയിൽ തുണാകാരണമായി ഭവിക്കുന്ന മൂലത്തിൻ കൎത്താവു ആളുകൾ മാത്രമെ ഉള്ളു: ദൃ—ന്തം ; അരയൻ മുങ്ങുന്നു എന്നുപറയുന്നതു മുങ്ങുക അരയൻ ചെയ്യുംപോൾ ആകുന്നു. അരയൻ മുക്കുന്നു എന്നു പറയുന്നതു അരയൻ മറ്റൊരു വസ്തുവിനെ മുങ്ങു

വാൻ ഇടവരുത്തുംപോൾ ആകുന്നു. അരയൻ മുങ്ങിക്കുന്നു എന്നു പറയുന്നതു അരയൻ മറ്റൊരുത്തനെ പറഞ്ഞു മനസ്സുവരുത്തീട്ടു ആയവൻ മുങ്ങുംപോൾ ആകുന്നു.

൩൨൮. കൎമ്മണിക്രിയ എന്നതു മൂല ക്രിയയിലെകൎമ്മം കൎത്താവായി ഭവിപ്പിക്കുന്നതാകുന്നു. മൂല ക്രിയയിലെ ദ്വിതീയ ഇതിൽ പ്രഥമയായും അതിലെ പ്രഥമ ഇതിൽ പഞ്ചമിയായും തീരുന്നു. ആകയാൽ സകൎമ്മക ക്രിയയിൽ നിന്നേ കൎമ്മണി ക്രിയ ഉണ്ടാകു. അതുണ്ടാകുന്നതു സകൎമ്മകത്തിന്റെ അന്തത്തോടു 'ഏല്ക്കുക, കൊള്ളുക, അനുഭവിക്കുക എന്നിങ്ങനെ അൎത്ഥമാകുന്ന 'പടുക' എന്നതു ചേരുന്നതിനാലാകുന്നു: ദൃ—ന്തം; 'സലൊമ്മോൻ ദേവാലയത്തെപ്പണിയിച്ചു' എന്നതിന്നു സലോമ്മോനാൽ ദേവാലയം പണിയിക്കപ്പെട്ടു എന്നു വരുംപോൾ ക്രിയെക്കു കൎമ്മണി എന്നു പേരാകും. ക്രിയ ചെയ്യുന്ന കൎത്താവു ആവശ്യം പോലെ പറയപ്പെട്ടാൽ മതി: ദൃ—ന്തം; 'കുലപാതകം ചെയ്യുവൻ കൊല്ലപ്പെടെണം,' മററു സംബന്ധങ്ങളെക്കാണിക്കുന്ന ആധേയങ്ങൾക്കൊക്കെയും മൂല ക്രിയയോടു സംബന്ധിക്കുന്ന വിഭക്തികൾ മുതലായു തന്നെ വേണം: ദൃ—ന്തം; 'അവൻ എന്നോടു ഒരു കാൎയ്യത്തെ ഉപദേശിച്ചു; അവനാൽ എന്നോടു ഒരു കാൎയ്യം ഉപദേശിക്കപ്പെട്ടു. ഗുരു ശിഷ്യനെ വിദ്യ പഠിപ്പിച്ചു=ഗുരുവിനാൽശിഷ്യൻ വിദ്യ പഠിപ്പിക്കപ്പെട്ടു. പൈതലിനെ ആശാനെ ഏല്പിക്കണം=പൈതൽ ആശാനെ ഏല്പിക്കപ്പെടെണം.'

൩൨൯. വാചകത്തിൽ പ്രധാനമായുള്ള സംഗതി വാചക ഭേ

ഗിക്കു പ്രഥമയിൽ നില്പാനുള്ളതും ക്രിയയുടെ കൎമ്മമായതു ചില പ്പോൾ ആസംഗതിയായിട്ടു വരുന്നതും ആകകൊണ്ടു കൎമ്മണിക്രിയ ൟ സാദ്ധ്യത്തിന്നു ആവശ്യമാകുന്നു: ദൃ—ന്തം, കേമൻ മോക്ഷ ണം ചെയ്യുകകൊണ്ടു ശിക്ഷിക്കപ്പെടെണം എന്നുള്ളതിന്നു കൎമ്മണി ക്രിയ ഇല്ലാഞ്ഞാൽ കേമൻ മോക്ഷണം ചെയ്യുകകൊണ്ടു അവ നെ ശിക്ഷിക്കണം എന്നു വിഭക്തി മാറിപ്പറയപ്പെടെണ്ടി വരും. എന്നാൽ സംസാര ഭാഷയിൽ കൎമ്മണി ക്രിയ നടപ്പായിട്ടില്ല. അതിന്നു പകരം മൂലക്രിയ തന്നെ പ്രയോഗിക്കപ്പെട്ടു വരുന്നു: ദൃ—ന്തം, കൊല്ലുന്നവനെക്കൊല്ലെണം' ഇവിടെ കൎത്താവിനെ വിവരപ്പെടുത്തീട്ടു ആവശ്യം ഇല്ലായ്കയാൽ വിട്ടിരിക്കുന്നു. പി ന്നയും മൂലക്രിയയോടു അൎത്ഥത്തിൽ ഒക്കുന്ന ചില നാമങ്ങളോടു കൂടെ 'പടുക', 'ഏല്ക്കുക', 'കൊള്ളുക', എന്നിങ്ങനെയുള്ളവ ക ൎമ്മണിക്രിയയുടെ അൎത്ഥത്തിൽ പ്രയോഗിക്കപ്പെടുക നടപ്പാകുന്നു: ദൃ—ന്തം, 'രക്ഷപടുക', എഴുത്തുപടുക', 'മുറിവേല്ക്കുക', 'അടി കൊള്ളുക'. ക്രിയയുടെ കൎമ്മവും കാരണവും ഒരു പൊരുൾ തന്നെ ആയിരുന്നാൽ കാരണി ക്രിയയും കൎമ്മണി ക്രിയക്കു പകരം പ്ര യോഗിക്കപ്പെടുകയുണ്ടു: ദൃ—ന്തം; ശുശ്രൂഷ ചെയ്യുന്നവനും ശു ശ്രൂഷ ചെയ്യിക്കുന്നവനും.'

# രണ്ടാം സൎഗ്ഗം. വചനത്തിന്റെ നിരാധാര നില.

൩൨൭. വചനത്തിന്നു ഭാവഭേദങ്ങളും നില വ്യത്യാസങ്ങളും അവസ്ഥ ഭേദങ്ങളും കാലഭേ ദങ്ങളും ഉണ്ടു. ഭാവഭേദം എന്നതു കൎത്താവും വാച്യവും തമ്മിൽ യോജിക്കുന്നു എന്നൊ ഭി ന്നിക്കുന്നു എന്നൊ കാണിക്കുന്നതാകുന്നു. അവ തമ്മിലുള്ള യോജിപ്പിനെക്കാണിക്കുന്ന തു സ്വയഭാവമാകുന്നു: ദൃ—ന്തം; 'രാജാവു ന്യാ യം നടത്തുവാൻ വിചാരിക്കുന്നു' അവ തമ്മി ലുള്ള ഭിന്നിപ്പിനെ കാണിക്കുന്നതു പ്രതിഭാ വമാകുന്നു: ദൃ—ന്തം; 'മന്ത്രി അതു സമ്മതി ക്കുന്നില്ല'.

൩൭൨. വചനത്തിന്റെ നിരാധാര നില എന്നും പരാധാര നില എന്നും രണ്ടു നിലകൾ ഉള്ളതിൽ വെറവിട്ടു ആധാരം കൂടാതെ വചനം താനെ നില്ക്കുംപോൾ നിരാധാര നിലയും അതിന്റെ മറ്റൊരാധാരം വേണ്ടുന്ന ആധെയമായി വരുംപോൾ പരാധാര നിലയും ആകുന്നു നിരാധാരനിലെക്കു ജ്ഞാപകയവസ്ഥ എന്നും ആശകയവസ്ഥ എന്നും രണ്ടു അവസ്ഥകൾ ഉണ്ടു.

## ജ്ഞാപകയവസ്ഥ.

൩൭൩. ജ്ഞാപകയവസ്ഥ ഒരു കാൎയ്യം ഇന്ന പ്രകാരമാകുന്നു എന്നുള്ളതിനെ അറിയിക്കുന്നതാകുന്നു: ദൃ—ന്തം; അവൻ സ്നേഹിക്കുന്നു; അവൾ സ്നേഹിക്കപ്പെടുന്നു; ജ്ഞാപകയവസ്ഥെക്കു ഭൂതം, വൎത്തമാനം, ഭവിഷ്യം എന്നിങ്ങനെ മൂന്നു കാലങ്ങൾ ഉണ്ടു.

൩൭൪. ഭൂതകാലം, വചനം ഒക്കുന്നതു കഴിഞ്ഞ കാലത്തിൽ ആയിരുന്നു എന്നു കാണിക്കുന്നു. അതിന്നു പൂൎവ്വകാലമെന്നും പേരുണ്ടു: ദൃ—ന്തം; ‘ഞാൻ എഴുതി, അവർ വായിച്ചില്ല. വൎത്തമാന കാലം, വചനം ഒക്കുന്നതു പറയുന്ന സമയമായ തല്കാലത്തിൽ ആകുന്നു എന്നു കാണിക്കുന്നു: ദൃ—ന്തം; ‘ഞങ്ങൾ എഴുതുന്നു; നിങ്ങൾ വായിക്കുന്നില്ല’. ഭവിഷ്യകാലം, വരുവാനിരിക്കുന്ന കാലത്തിൽ വചനം ഒക്കുന്നു എന്നു കാണിക്കുന്നതാകുന്നു. അതു ഭാവികാ

ലമെന്നും ചൊല്ലപ്പെടുന്നു: ദ്ര—ന്തം ; നീ എഴു തും, അവൻ വായിക്കയില്ല.

൩൩൧. മുറെക്കു പറയുമ്പോൾ വൎത്തമാന കാലം എന്നു ഒന്നു ള്ളതല്ല. എന്തെന്നാൽ കാലത്തെക്കുറിച്ചു സൂക്ഷ്മമായിട്ടു വിചാരി ക്കുമ്പോൾ അതിൽ ഏതാനും കഴിഞ്ഞതും ശേഷമുള്ളതു വരുവാ നിരിക്കുന്നതും ആകുന്നു എന്നും, നില്ക്കുന്നതായിട്ടു ഒരു സമയ മില്ല എന്നും അറിവാൻ ഇട വരും. എങ്കിലും നില്ക്കുന്നതായിട്ടു ഒരു സമയം ഉണ്ടെന്നും അതു കുറഞ്ഞൊരിടയെന്നു മാത്രമല്ല ഏറനേരമെന്നും കൂടെ നാം വിചാരിക്കയും ഇങ്ങനെ ഒരു വിനാഴിക എന്നു തന്നെ അല്ല, ഒരു ദിവസമെന്നും ഒരു മാ സമെന്നും ഒരു ആണ്ടെന്നും ഒരു വൃൎക്ഷാന്തരമെന്നും ഒരു യുഗ മെന്നും കൂടെ പറകയും ചെയ്തു വരുന്നു.

## ഭൂതകാലം.

൩൩൨. സ്വയഭാവ ഭൂതകാലം, തു, ത്തു, ട്ടു, റ്റു, ച്ചു, ണ്ടു, ന്നു, ഞ്ഞു, ണു, ഇ, എന്നവയിൽ ഒന്നിൽ അന്തമായിരിക്കും: ദ്ര- ന്തം; തൊഴ—തൊഴുതു; കൊടു—കൊടുത്തു; താഴ— താഴ്ത്തു; ഇടു—ഇട്ടു; വേൾ-വേട്ടു; അറു-അററു; വിൽ—വിററു; പറി—പറിച്ചു; മറെ - മറെച്ചു; ചായു—ചാച്ചു; ഉരുളു-ഉരുണ്ടു; നടു—നടന്നു; അകലു - അകന്നു; ചേരു-ചേൎന്നു; പറെ-പറ ഞ്ഞു; അറി-അറിഞ്ഞു; മേയു-മേഞ്ഞു; താഴ— താണു; ഓടു-ഓടി; മയങ്ങു-മയങ്ങി.

൩൩൩. സ്വയഭാവ ഭൂതകാലത്തിന്റെ മൂലയന്തം തു എന്നാ കുന്നു അതു അച്ചിന്റെയും ര, ല, ള, ഴ, യ, എന്ന സാ ദ്ധ്യസ്വരങ്ങളുടെയും പിന്നാലെ ഇരട്ടിച്ചു ത്തു എന്നാകും ട, റ, ള, ല എന്നവയോടു സമാനപ്പെട്ടു ട്ടു, റ്റു എന്നവയായി ട്ടു തിരിയുന്നു. ത്തു എന്നതു താലവ്യങ്ങളോടു ചേൎച്ചയുള്ള ഇ, എ, യ എന്നവയുടെ പിന്നാലെ സമാന താലവ്യമായ ച്ചു, എന്നതായിട്ടു തിരിയുന്നു. ണ്ടു, എന്നതു ഉണ്ടാകുന്നതു മൂൎദ്ധന്യാ ക്ഷരമായ ള, എന്നതു തന്റെ വൎഗ്ഗത്തിൽ ചേൎന്ന ണ്ണ എന്ന തായിട്ടു മാറുന്നതിനാലും, തു, എന്നതു മൂൎദ്ധന്യ ഖരമായ ട്ടു

എന്നതായിട്ട തിരിയുന്നതിനാലും ആകുന്നു. ന്റ എന്നതു വരു ന്നതു ത്തു എന്നയക്ഷരം ന്തു എന്നു മാറീട്ട പിന്നെ അപ്രകാരം തിരിയുന്നതിനാലാകുന്നു: ദ്ര — ന്തം ; പനത്തണ്ടു—പനം തണ്ടു, വിരുന്തു—വിരുന്നു; മുൻപിൽ നില്ക്കുന്ന എ, ഇ, യ, എന്നവ യോടു സമാന വൎഗ്ഗമാകെണ്ടുന്നതിനു ന്റ എന്നതു മേൽപ്പറഞ്ഞ അന്തങ്ങളുള്ള ധാതുകളിൽ ഞ്ഞു എന്നതായിട്ട തിരിയുന്നു മൂൎദ്ധ ന്യാക്ഷരമായിരിക്കുന്ന ഴകാരാന്ത ധാതുകളിൽ ഴകാരം ലയിക്ക യും ന്റ എന്നതു തന്റെ വൎഗ്ഗത്തിലെ അനുനാസികമാം ണ്ണ എന്നതായിട്ട മാറുകയും ചെയ്യുന്നു.

ഇങ്ങനെയുള്ള മാററങ്ങൾ സന്ധിമുറെക്കുള്ളതാകുന്നു എന്നു സന്ധിയിൽ ൬൧, ൭൨, ൨൭, ൩൦, മുതലായ ലക്കങ്ങളിൽനിന്നു അറിഞ്ഞുകൊള്ളാം; ഇന്നഇന്ന അന്തങ്ങൾ വരുന്നതു ഇന്നഇന്ന പദ്ധതികളിലാകുന്നു എന്നു താഴ വരുന്ന സൂത്രങ്ങളാലെ വിവര പ്പെടും.

(൧) അകാരാന്തധാതുക്കളിൽ ക്കുക എന്നതു ന്റ എന്നു മാ റും : ദ്ര—ന്തം ; നട—നടക്കുക നടന്നു; പറ—പറക്കുക പറന്നു; ചുമ—ചുമക്കുക ചുമന്നു; പര—പരക്കുക പരന്നു; വിശ—വിശ ക്കുക വിശന്നു; അമ—അമക്കുക അമന്നു; ഭയ—ഭയക്കുക ഭ യന്നു'.

(൨) എ, ഇ യ എന്നവയിൽ അന്തമാകും ധാതുകൾക്കു വാച്യനാമത്തിലെ ക എന്നതു ഞ്ഞു എന്നതായിട്ടും ക്കുക എ ന്നതു ച്ചു എന്നതായിട്ടും മാറും: ദ്ര—ന്തം; മറെ—മറെക മറെഞ്ഞു അടി—അടിക—അടിഞ്ഞു: മേയ്യ—മേയ്ക്ക—മേഞ്ഞു ഉറെ—ഉറെ ക്കുക—ഉറെച്ചു പതി—പതിക്കുക—പതിച്ചു; ചായ്യ—ചായ്ക്കുക— ചാച്ചു'.

(൩) അൎദ്ധാച്ചിൽ അവസാനിക്കുന്ന ധാതുക്കളുടെ വാച്യനാ മത്തിൽ വരുന്ന ക്കുക എന്നതു ത്തു ഏതായിട്ട തിരിയും: ദ്ര—ന്തം; 'അടു—അടുക്കുക—അടുത്തു; അറു—അറുക്കുക—അറുത്തു; തിരു—തിക്കുക—തിൎത്തു; കുരു—കുരുക്കുക—കുരുത്തു; തണു—തണു ക്കുക—തണുത്തു; പഴു—പഴുക്കുക—പഴുത്തു; താഴു താഴ്ക്കുക—താഴ്ത്തു: മുറുമുറു—മുറുമുറുക്കുക—മുറുമുറുത്തു.'

(൪) എന്നാൽ ല, ള, എന്നവ ക്കുക എന്നതിനു മുൻ നി ന്നാൽ അവ പിന്നാലെ വരുന്നയക്ഷരത്തോടു കൂടി കലൎന്നിട്ട ൽത്തു എന്നതുററു എന്നും ൾത്തു എന്നതു ട്ടു എന്നുമായിത്തി രിയും: ദ്ര—ന്തം; 'വിൽ—വില്ക്കുക—വിററു; നോൽ—നോല്ക്കുക— നോററു; കേൾ—കേൾക്കുക—കേട്ടു ; വേൾ—വേൾക്കുക—വേട്ടു; കൾ— കൾക്കുക—കട്ടു'.

(൫) അൎദ്ധാച്ചിൽ അവസാനിക്കുന്ന ധാതുക്കൾക്കു ഉള്ള വ്യാച്യ നാമത്തിന്റെ ഉകയെന്നതു ഇ എന്നതായിട്ട തിരിയും: ദ്ര—ന്തം; ഉരുകു—ഉരുകുക—ഉരുകി; അടകു—അടകുക—അടകി; വികു—

വിക്കക—വിക്കി, ചിക്കു—ചിക്കുക—ചിക്കി; തല്ലു—തല്ലുക—തല്ലി ചൊല്ലു—ചൊല്ലുക—ചൊല്ലി.'

(ന്തു) എന്നാൽ അഖ്യാഖ്യോട്ടു കൂടിയ ററ ഹല്ലിൽ അവസാനിക്കുന്നതും മുമ്പിൽ ഒരു ഹ്രസ്വാക്ഷരം മാത്രം ഉള്ളതുമായ ധാതുക്കളുടെ വാച്യനാമത്തിൽ വരുന്ന ക എന്നതു ത്തു എന്നതായിട്ടു മാറും: ദൃ—ന്തം; 'തൊഴു—തൊഴുക—തൊഴുതു; പൊരു—പൊരുക—പൊരുതു; ചെയ്യു—ചെയ്യുക—ചെയ്തു'.

(൭) പിന്നയും മേൽപ്പറഞ്ഞ പട്ടതിയിൽ വരുന്ന ഹല്ലു ട, റ എന്നവയിൽ ഒന്നായിരുന്നാൽ ത്തു എന്നതു അവയോടു സാമാനമായി മാററപ്പെടും: ദൃ—ന്തം ; തൊടു — തൊടുക—തൊട്ടു; പടു—പടുക—പട്ടു; അറു—അറുക,— അററു, പെറു — പെറുക— പെററു.

(ഌ) വിശേഷിച്ചും അവസാന ഹല്ലിന്നു മുമ്പെ ഒരു ദീർഘാക്ഷരമെങ്കിലും ഒന്നിൽ അധികം പൂർണ്ണാക്ഷരമെങ്കിലും ഉണ്ടായിരുന്നാൽ ലുക, ഴുക, രുക, ളുക എന്നവ ക്രമത്തിനു ന്നു, ണു, ന്റു, ണ്ടു എന്നവയായിട്ടു തിരിയും; ദൃ—ന്തം; 'അകലു—അകലുക—അകന്നു, വാലു—വാലുക—വാന്നു; വീഴു—വീഴുക—വീണു; താഴു—താഴുക—താണു; പകരു—പകരുക—പകന്നു; നേരു—നേരുക—നേന്നു; ഉരിൾ—ഉരുളുക ഉരുണ്ടു; എന്നാൽ രുക, ളുക എന്നവയിൽ ചിലതിന്നു ഭൂതകാലം ൩ാം സൂത്രപ്രകാരം മുറെക്കു ഇ എന്നതിൽ വരും: വിവരം; 'ഊരു—ഊരുക—ഊരി; കോരു—കോരുക—കോരി; ചാരു—ചാരുക—ചാരി; വാരു—വാരുക—വാരി; കാളു—കാളുക—കാളി; ത്തുളു—ത്തുളുക—ത്തുളി; പാളു — പാളുക — പാളി; പൂളു — പൂളുക—പൂളി; മുളു—മുളുക—മുളി.'

(ൻ) ബാധകങ്ങൾ: 'ആകു—ആകുക—ആയി; ഉണ്ണു—ഉണ്ണുക—ഉണ്ടു, കാണു—കാണുക—കണ്ടു; 'പൂണു—പൂണുക—പൂണ്ടു; കൊള്ളു-കൊള്ളുക - കൊണ്ടു ; 'താകു—താക്കുക—തക്കു; പൂകു—പൂകുക—പുക്കു; പൂ—പൂക്കുക—പൂത്തു ; ചാകു—ചാകുക—ചത്തു ; പോ—പോകുക—പോയി; വാ—വരിക—വന്നു ; താ—തരിക—തന്നു ; പോരു - പോരിക—പോന്നു; ഇരി—ഇരിക്കുക—ഇരുന്നു; കൊല്ലു—കൊല്ലുക കൊന്നു; ചെല്ലു—ചെല്ലുക—ചെന്നു; നില്ലു—നില്ലുക—നിന്നു; വേവു—വേവുക—വെന്തു; നോവു—നോവുക—നൊന്തു ; പണി-പണിക—പണുതു ; നുല്ലു—നുല്ലുക—നുത്തു , മൂ—മൂക്കുക—മൂത്തു; കന—കനക്കുക—കനത്തു; മണ—മണക്കുക—മണത്തു; തിന്നു—തിന്നുക—തിന്നു; ഒക്കുക—ഒത്തു; നൊക്കുക—നൊത്തു.

൱൱൮ പ്രതിഭാവ ഭൂതകാലം വാച്യനാമത്തിന്റെ ക എന്നതിനെ ആ ഞ്ഞു എന്നു

മാററുന്നതിനാലും സ്വായഭാവത്തോടു 'ഇല്ല' എന്നതിനെ ചേൎക്കുന്നതിനാലും ഉണ്ടാകുന്നു: ദൃ—ന്തം: 'നടക്കാഞ്ഞു' 'നടന്നില്ല'.

൩൩൭. മുൻപിലത്തെ രൂപം ക്രിയകളുടെ തടങ്ങൽ പുറമെനിന്നു ആയിരിക്കയും 'എന്തുകൊണ്ടു, എല്ലോ' എന്നവയിൽ ഒന്നിനോടു സംബന്ധിച്ചു വരികയും ചെയ്യുമ്പോൾ മാത്രമെ പ്രയോഗിക്കപ്പെടുന്നുള്ളു: ദൃ—ന്തം; 'അവൻ എന്തുകൊണ്ടു വരാഞ്ഞു' ഞാൻ പറഞ്ഞാറെ നീ കേൾക്കാഞ്ഞതല്ലോ.' 'എന്നാൽ ഇല്ല, അല്ല' എന്നവെക്കു 'ഇല്ലാഞ്ഞു, അല്ലാഞ്ഞു' എന്നും 'ഇല്ലായിരുന്നു, അല്ലായിരുന്നു' എന്നുമുള്ള രണ്ടുപ്രകാര രൂപങ്ങളും ഒരുപോലെ നടപ്പായിരിക്കുന്നു.

൩൩൮. ഭൂതകാലം ഠരം താഴ വരുന്ന പടുതികളിൽ പ്രയോഗിക്കപ്പെടും'

(൧) പറയുന്ന സമയത്തു നടന്നു കഴിഞ്ഞ സംഗതികളെ പററി പറയുമ്പോൾ: ദൃ—ന്തം; ഞാൻ ഇന്നലെ ഒരു സ്വപ്നം കണ്ടു; പോയാണ്ടിൽ ഒരു സൂൎയ്യഗ്രഹണം ഉണ്ടായി' ഇന്നൊരു വലിയ മഴ പെയ്തു; ഞാൻ വരുന്നതിനു മുമ്പിൽ അവൻ പോയി.'

(൨) ചിലപ്പോൾ നിമിഷത കാണിക്കുന്നതിനു ഭവിഷ്യകാലത്തിന്റെ അൎത്ഥത്തിൽ: ദൃ—ന്തം; 'ഇതാ വന്നു'. എന്നതിന്നു ഇപ്പോൾ തന്നെ വന്നു' എന്നൎത്ഥമായിരിക്കുന്നു.

(൩) ചിലപ്പോൾ നിശ്ചയം കാണിക്കുന്നതിന്നും ഭവിഷ്യകാലത്തിന്റെ അൎത്ഥത്തിൽ: ദൃ—ന്തം; അവൻ ഒരു വാക്കു പറഞ്ഞാൽ 'തീൎന്നു' അയ്യോ കാൎയ്യം പോയെല്ലൊ'

## വൎത്തമാന കാലം.

൩൩൯. സ്വായഭാവ വൎത്തമാനകാലം ഉണ്ടാകുന്നതു വാചിനാമത്തിന്റെ ക എന്നതു ഉന്നു എന്നു മാറുന്നതിനാലാകുന്നു: ദൃ-ന്തം; 'അറിക-അറിയുന്നു; പറെക-പറെയുന്നു; നടക്കുക-നടക്കുന്നു; ആടുക-ആടുന്നു'. എന്നാൽ 'വരിക-തരിക' എന്നവ, 'വരുന്നു, തരുന്നു' എന്നാകും. പ്രതിഭാവത്തിന്നു സ്വായഭാവത്തോടു

ഇല്ല' എന്നതു ചേരുന്നു: ദൃ-ന്തം; 'നടക്കുന്നു നടക്കുന്നില്ല; വരുന്നു-വരുന്നില്ല'.

൩൩൯. വൎത്തമാനകാലം പ്രയോഗിക്കപ്പെടുന്നതു ഇതാഴെ പ്പറെയുന്ന പദ്ധതികളിലാകുന്നു.

(൧) പറയുന്ന രാശിയിൽ സൂക്ഷ്മമായിട്ടു നടക്കുന്ന സംഗതികളെപ്പറ്റി സംസാരിക്കുമ്പോൾ: ദൃ—ന്തം, 'ഞാൻ ഉടുക്കുന്നു; അവൾ ഉറങ്ങുന്നില്ല; അവർ വായിക്കയാകുന്നു; അവർ കളിച്ചുകൊണ്ടിരിക്കുന്നില്ല.'

(൨) കാലഭേദംകൊണ്ടു മാററം വരാതെ മുമ്പിലും ഇപ്പോഴും പിന്നയും ഒരുപോലെ ഒക്കുന്ന കാൎയ്യങ്ങളെക്കുറിച്ചു പറയുംപോൾ: ദൃ—ന്തം; 'അഞ്ചും നാലും ഒൻപതാകുന്നു, ഭൂമി ആദിത്യനെ ച്ചുററുന്നു; രാജാവു നല്ലവനാകുന്നു'.

(൩) പറയുന്ന ഠരം രാശിയിൽ സംഭവിക്കുന്നില്ല എങ്കിലും ഠരം രാശി ഉൾപ്പെട്ടിരിക്കുന്ന കാലസംഖ്യയിൽ മുൻപെ നടന്നതും ഇനിയും നടക്കുന്നതുമായ കാൎയ്യങ്ങളെ സംബന്ധിച്ചു പറയും പോൾ: ദൃ—ന്തം; അവൻ ഒരു പുസ്തകം എഴുതി ഉണ്ടാക്കുന്നു; മലയാളികൾ വ്യാകരണം പഠിക്കുന്നില്ല'.

(൪) ഠരം നേരം വരയും ഇടെക്കിട ക്രമത്തിന്നു നടക്കുന്ന സംഗതികൾ ഇടപട്ടു സംസാരിക്കുമ്പോൾ : ദൃ—ന്തം; 'അവൻ ഞായറാഴ്ചതോറും പള്ളിയിൽ വരുന്നു; വ്യാപാരികൾ ആവശ്യം പോലെ കടം കൊടുക്കയും വാങ്ങിക്കയും ചെയ്യുന്നു.'

(൫) നിമിഷത കാണിക്കുന്നതിന്നു ഭൂതകാലത്തിന്റെ അൎത്ഥത്തിലും ചിലപ്പോൾ പ്രയോഗമുണ്ടു : ദൃ—ന്തം ; ഓണം വരുന്നു, ['അതിന്നിനിയും മൂന്നു ദിവസമേഉള്ളു.'] ഞാൻ ഒന്നു ചോദിക്കുന്നു' കേൾക്കേണം.'

## ഭവിഷ്യകാലം.

൩൪൦. സ്വയഭാവ ഭവിഷ്യകാലം ഉണ്ടാകുന്നതു വൎത്തമാന കാലത്തിന്റെ ഉന്നു എന്നതിനെ ഉം എന്നു മാററുന്നതിനാൽ ആകുന്നു: 'ദൃ-ന്തം; 'പറയുന്നു-പറയും; അടിക്കുന്നു—അടിക്കും; പ്രതിഭാവത്തിന്നു ഉം എന്നതു ആ, ആതു എന്നു മാറുകയും മകാരം വകരമായിട്ടു തിരിഞ്ഞതിന്റെ ശേഷം ഇല്ല എ

ന്നു കൂടുകയും ചെയ്യും: ദൃ—ന്തം; 'ഒക്കും—ഒക്കാ, ഒക്കാതു-ഒക്കുവില്ല.' എന്നാൽ ൟ രൂപങ്ങൾ പ്രത്യേക മൊഴികളിലും ദേശ്യങ്ങളായിട്ടുമെ അധികം വരുന്നുള്ളു 'വേണ്ടാ, കൂടാ, വഹിയാ, പോരാ, മേലാ, ആകാ, കിട്ടാ' എന്നവയും മറ്റും ഭവിഷ്യകാലത്തിന്റെ പ്രതിഭാവ രൂപങ്ങളാകുന്നു. എന്നാൽ സ്വയഭാവ വാച്യനാമത്തോടു ഉം എന്നതു അത്തു എന്നു മാറി ഉണ്ടാകുന്നതിനോടും ഇല്ല എന്നതു ചേൎന്നാകുന്നു പ്രതിഭാവം സാധാരണമായിട്ടു വരുന്നതു: ദൃ-ന്തം; 'വരികയില്ല-വരത്തില്ല' നടക്കുകയില്ല, നടക്കത്തില്ല.' വരത്തു' എന്നിങ്ങനെ ഉള്ള പദങ്ങൾ ഭവിഷ്യകാല സ്വവാച്യനാമത്തിന്റെ നില്ലിംഗമായ 'വരുവതു' എന്നതിന്റെയും മറ്റും ചുരുക്കമാകുന്നു. അതു ഇല്ല എന്നതിനോടു കൂടെ ഭവിഷ്യ കാലത്തിന്നായിട്ടു പ്രയോഗിക്കപ്പെടുന്നതു ക്രിയെക്കുള്ള തടങ്ങൽ കൎത്താവിന്റെ മനസ്സിങ്കലല്ലാതെ വേർവിട്ടു ആയിരിക്കുംപോൾ ആകുന്നു: ദൃ—ന്തം; 'രാജാവു വരികയില്ല' എന്നു പറയുന്നതു തനിക്കു മനസ്സില്ലാഞ്ഞിട്ടു എങ്കിലും കഴിയാഞ്ഞിട്ടു എങ്കിലും വരാതിരിക്കുമെങ്കിൽ ആകുന്നു. രാജാവു വരത്തില്ല എന്നു തന്റെ പാങ്ങുകെടു കൊണ്ടു വരാതിരിക്കുന്നതിനെ കുറിച്ചു പറയാവു.

൩൪൦ ഭവിഷ്യകാലം പ്രയോഗിക്കപ്പെടുന്നതു.

(ക) പറയുന്ന സമയത്തിന്നു പിൻപു നടപ്പാനിരിക്കുന്ന സംഗതികളെ സംബന്ധിച്ചു പറയുന്നതിൽ: ദൃ—ന്തം; 'നാളെ മഴ

പെയ്യും'; ദുഷ്ടന്മാർ സ്വൎഗ്ഗരാജ്യത്തിലേക്കു പ്രവേശിക്കയില്ല, അഴുകുന്നതിനു മുൻപെ വളം ചേരത്തില്ല'.

(൨) വരും കാൎയ്യങ്ങളെക്കുറിച്ചു വചനകൎത്താവിന്റെ സന്ദേഹ പക്ഷത്തെ മാത്രം കാണിക്കുന്നതിന്നു: ദൃ—ന്തം; 'അതിന്നു വില അഞ്ചു പണമായിരിക്കും'; വെള്ളം അധികമായിട്ടു പൊങ്ങിയേക്കും.' വരും കാൎയ്യങ്ങളിൽ പലതിനെക്കുറിച്ചും മനുഷ്യൎക്കു അഭിപ്രായമല്ലാതെ നിശ്ചയമില്ലായ്കകൊണ്ടു ഇങ്ങനെയുള്ള പ്രയോഗത്തിന്നു ഇട വന്നിരിക്കുന്നു.

(൩) വരും കാൎയ്യത്തെക്കുറിച്ചു ക്രിയാകൎത്താവിന്റെ മനോഭാവത്തെക്കാണിക്കുന്നതിനു: ദൃ—ന്തം; ഞാൻ അവന്നു ഒരു സമ്മാനം കൊടുക്കും' എന്നതും കൊടുപ്പാൻ ഭാവിച്ചിരിക്കുന്നു 'എന്നതും തമ്മിൽ അൎത്ഥം ഒക്കും; എന്തെന്നാൽ മനുഷ്യരുടെ ക്രിയകളെ സംബന്ധിച്ചു ഭവിഷ്യവും ഭാവവും ഒന്നു തന്നെ ആകുന്നു.

(൪) ക്രിയാകൎത്താവിന്റെ വശതയെയും ക്രിയയുടെ സംഭവ്യതയെയും കാണിക്കുന്നതിനു: ദൃ—ന്തം; അവൻ നല്ലവണ്ണം സംസ്കൃതം സംസാരിക്കും; തെങ്ങു എട്ടാം വൎഷത്തിൽ കായിക്കും; വാളു വളഞ്ഞു അരിവാളാകത്തില്ല'

(൫) ക്രിയാകൎത്താവിന്റെ സ്വഭാവത്തെക്കാണിക്കുന്നതിനു: ദൃ—ന്തം; 'കൎക്കടക മാസത്തിൽ ദിവസം തോറും മഴ പെയ്യും. നാടുനീങ്ങിയ രാജാവു ആഴ്ചതോറും കുടികളുടെ സങ്കടം കേൾക്കും; നിന്റെ ചത്തുപോയ പേരപ്പനെ ഞാൻ അറിയും.'

(൬) 'പോൾ 'എന്നതിനോടു സംബന്ധിച്ചു ആധേയമായി വരുമ്പോൾ ആധാരത്തോടുള്ള കാല സംയോജ്യതയെ കാണിക്കുന്നതിന്നു; ദൃ—ന്തം; ചോറുണ്ണുംപോൾ അവന്നു വിയൎക്കും; ഞാൻ അവിടനിന്നും പോരുമ്പോൾ വൎത്തമാനങ്ങൾ ഒക്കയും കണ്ടു പറഞ്ഞിട്ടു ഉണ്ടല്ലൊ'

## ആശകസ്യസ്ഥ.

൩൪൧. ആശകസ്യസ്ഥ കേൾപ്പിക്കാരൻ ക്രിയ ചെയ്യുന്നതിനു പറച്ചിൽക്കാരൻ ആഗ്രഹിക്കുന്നു എന്നു കാണിക്കുന്നതാകുന്നു. ആശകസ്യസ്ഥ കല്പിക്കുന്നതിന്നും യാചിക്കുന്നതിന്നും ബുദ്ധി ചൊല്ലുന്നതിന്നും അനുവദിക്കുന്നതിന്നും പ്രയോഗിക്കപ്പെടുന്നു ദൃ-ന്തം; "നന്മ

ചെയ്യാൻ പഠിപ്പിൻ; ശപിക്കപ്പെട്ടവരെ എന്നെ വിട്ടു പോകുവിൻ.'

൩൬൨. ആശകവസ്ഥക്കു കാലഭേദം ഇല്ല എങ്കിലും അഭിസ്ഥാന നാമങ്ങളിൽ ഓരോന്നിനോടു ചേരുന്നതിനും ചില പ്രത്യേക രൂപങ്ങൾ ഉണ്ടു, എന്തെന്നാൽ പറച്ചിൽക്കാരന്റെ ആഗ്രഹം സാധിക്കുന്നതിന്നു അവസ്ഥഭേദം പോലെ കല്പിക്കയും അപേക്ഷിക്കയും ചെയ്യാൻ ഇട വരുന്നതാകയാൽ ആ വ്യത്യാസം കാണിക്കുന്ന രൂപഭേദങ്ങൾ ആവശ്യമാകുന്നു എന്നാൽ ശുദ്ധ വചനത്തിന്നും ഭാവ വചനങ്ങൾക്കും സംഭവ വചനങ്ങൾക്കും ആശകയവസ്ഥയിൽ പ്രയോഗം നടപ്പില്ല. എന്തെന്നാൽ അവ കർത്താവു തന്റെ ശക്തികൊണ്ടു വരുത്തുന്നതല്ല. കർത്താവിന്നുള്ളതും വന്നു കൂടുന്നതും മാത്രം ആകയാൽ ഇങ്ങനെയുള്ള വചനങ്ങളിൽ നാം അപേക്ഷിച്ചാൽ ക്രിയാകർത്താവിനാൽ സാധിക്കുന്നതല്ല.

൩൬൩. സ്വയഭാവത്തിൽ നീ എന്നതിനോടും അതിനു പകരം പ്രയോഗിക്കപ്പെടുന്ന നാമങ്ങളോടും ചേരുന്ന രൂപം വചനത്തിന്റെ ധാതു തന്നെ ആകുന്നു: ദൃ—ന്തം: 'നീ പോ; മാത്തൻ നട' എന്നാൽ ധാതുവിലെ എകാരം അകാരമായിട്ടു (വ്യ൭ാം ലെക്കപ്രകാരം) മാറപ്പെടും, ദൃ-ന്തം; പറെ-പറ. അടെ-അടക. പ്രതിഭാവത്തിൽ ആതു, അല്ല, അരുതു എന്നവ വാച്യനാമത്തിലെ ക എന്നതിനു പകരം ചേരും: ദൃ—ന്തം; എഴുതാതു-എഴുതല്ല എഴുതരുതു.

൩൬൬. ഇകാരാന്ത ധാതുക്കൾക്കു അന്തത്തിന്നു മുൻപിൽ ഒരു ദീർഘാക്ഷരമെങ്കിലും ഒന്നിലധികം ഹ്രസ്വാക്ഷരങ്ങൾ എങ്കിലും ഉണ്ടായിരുന്നാൽ ഈർ എന്നതു ചേർന്നുവരും. ഈർ എന്നതു 'ഇരിക്ക' എന്നതിന്റെ ആശകയവസ്ഥ ആയ 'ഇരി' എന്നതിനു പകരം പ്രയോഗിക്കപ്പെടുന്നതാകുന്നു. ദൃ—ന്തം; 'കോപി— കോപീരു വിശ്വസി — വിശ്വസീരു വാച്യനാമത്തിൽ ല്ക്കുക

എന്നുള്ള വരുന്ന ലകാരാന്തധാതുക്കൾക്കു മുൻപിലത്തെ അക്ഷരം ദീർഘമായിരുന്നാൽ ലകാരത്തിന്നു പകരം രകാരം വരികയും ഹ്രസ്വമായിരുന്നാൽ ലകാരം ഇരട്ടിക്കയും ചെയ്യും: ദൃ—ന്തം; 'നോല്ക്കുക—നോരു ഏല്ക്കുക—ഏരു നില്ക്കുക നില്ലു.

൩൪൫ **താൻ** എന്നതിനോടു ചേരുന്ന രൂപം ഭവിഷ്യകാലത്തിന്റെ മകാരം നീങ്ങി ശേഷിക്കുന്നതാകുന്നു: ദൃ—ന്തം; 'പോകും-പോകു; ഇരിക്കും-ഇരിക്കു'. പ്രതിഭാവത്തിന്നു **ആയ്ക** ആയ്ക്കു എന്നവ ചേരും: ദൃ-ന്തം; എഴുതായ്ക. എഴുതായ്ക്കു.

൩൪൬. **നിങ്ങൾ** എന്നതിനോടു ചേരുന്ന സ്വയഭാവ രൂപം ഭൂതകാലത്തിന്റെ മകാരം നീങ്ങി **ഇൻ ഈൻ** എന്നവ ചേർന്നുണ്ടാകുന്നവയാകുന്നു: ദൃ—ന്തം; 'നടക്കും-നടക്കുവിൻ-നടക്കുവീൻ. വരും-വരുവിൻ-വരുവീൻ'. വകാരം കൂടിയിരിക്കുന്നതു സന്ധിക്കായിട്ടു ആകുന്നു. ചുരുക്കത്തിന്നായിട്ടു ഉകാരം ലോപിക്കയും ഉണ്ടു: ദൃ-ന്തം; നടക്കുവിൻ-നടക്കിൻ. വരുവിൻ-വരീൻ. പിന്നയും **ക്കുവീൻ** എന്നതു **പ്പീൻ** എന്നും ചുരുങ്ങും: ദൃ-ന്തം; നടക്കുവീൻ-നടപ്പിൻ; പഠിക്കുവീൻ പഠിപ്പീൻ; എന്നാൽ ക്ക എന്നതു ധാതുവിൽ ഉൾപ്പെട്ടതായിരുന്നാൽ ഈ മാററം വരികയില്ല: ദൃ-ന്തം; അടക്ക എന്നതിന്നു അടക്കുവീൻ അടക്കീൻ എന്നല്ലാതെ അടപ്പീൻ എന്നു വരികയില്ല. പ്രതിഭാവത്തിന്നു **ആതു** എന്നതിന്നു പകരം ആയ്പീൻ എന്നു വരും: ദൃ-ന്തം; നടക്കാതു നടക്കായ്പീൻ എഴുതാതു-എഴുതായ്പീൻ.

൩൪൭. **തങ്ങൾ** എന്നതിനോടു ചേരുന്ന രൂപം ഭൂതകാലത്തിന്റെ ഉകാരം നീങ്ങീട്ടു **ആലും** എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നു: ദൃ-ന്തം; 'വന്നു-വന്നാലും; ചൊല്ലി-ചൊല്ലിയാലും; വരാഞ്ഞു-വരാഞ്ഞാലും; ചെല്ലാഞ്ഞു ചെല്ലാഞ്ഞാലും.'

൩൪൮. വാച്യനാമം **നീ, താൻ, നാം,** എന്നവയോടു ചേരും: ദൃ—ന്തം; 'നീ പോക, താൻ വരിക, നാം ഇരിക്ക; നീ എഴുതായ്ക, നാം മിണ്ടായ്ക;

൩൪൯. ആന്തത്തോടു **വിട്ടുവെയ്ക** എന്നതിന്റെ ചുരുക്കമാകുന്ന **വിട്ടെ** എന്നതു ചേൎന്നുണ്ടാകുന്ന രൂപം ആത്മസ്ഥാന പരസ്ഥാന നാമങ്ങളോടു സംബന്ധിക്കുന്നു: ദൃ-ന്തം; ഞാൻ പോകട്ടെ, അവൻ നില്ക്കട്ടെ, ഞങ്ങൾ എഴുതട്ടെ. അവർ വായിക്കട്ടെ'.

ജ്ഞാപനം. ആഗ്രഹം അറിയിക്കുന്നതു സാദ്ധ്യത്തിനാകയാൽ അഭിസ്ഥാനമായിരിക്കുന്ന കേൾവിക്കാരനല്ലാതെ വേർവിട്ടുള്ളവർ ചെയ്യാനുള്ളതിനെ അവനോടു അറിയിക്കുന്നതിനിടയില്ല. ആകയാൽ ഈ രൂപത്തിലും സാക്ഷാലുള്ള അപേക്ഷ കേൾവിക്കാരനോടാകയാൽ 'ഞാൻ പോകട്ടെ' എന്നതിനു ഞാൻ പോകുന്നതിനു നീ അനുവദിക്ക എന്നു അൎത്ഥമാകുന്നു; എന്തെന്നാൽ അതു മുഴുവനായിട്ടു പറയുമ്പോൾ 'ഞാൻ പോക, നീ വിട്ടുവെയ്ക, എന്നാകും.

൩൫൦. വന്തത്തോടു എ, ഏൻ എന്നവ ചേൎന്നു ചില രൂപങ്ങൾ ഉണ്ടാകുന്നു. ആയവ നീ എന്നതിനോടു സംബന്ധിക്കും: ദൃ—ന്തം; നീ പോയെ, നീ എഴുതിയേൻ. എ എന്നതു വെയ്ക്കുക എന്നതിന്റെ ആശകയവസ്ഥയായ വെയ്ക എന്നതിന്റെ ചുരുക്കമാകുന്നു. ആയ്തു കല്പനകളെ മാത്രമല്ല ഒരു കഠിനഭാവമുള്ളതിനെ ശൈത്ഥ്യപ്പെടുത്തി അതിനെ ഒരപേക്ഷ പോലെ ആക്കി തീൎക്കുന്നു: ദൃ—ന്തം; നീ എഴുതിയെ, നീ പോയെ, നീ പഠിച്ചെ, നീ വിട്ടെ. എന്നാൽ ഏൻ എന്നതു ഏല്ക്കുക

എന്നതിന്റെ ആശംസയവസ്ഥയാകുന്നു. ആയതിൽ ക്രിയചെയ്യുന്നു പറയുന്നവന്റെയും കേൾക്കുന്നവന്റെയും ഉപകാരത്തിന്നായിട്ടല്ല മറ്റുള്ളവൎക്ക വേണ്ടി എന്ന ഒരാന്തരം വരുന്നു: ദൃ—ന്തം; നീ പോയേൎ, നീ എഴുതിയേൎ'.

ന൯ഫ. വന്തത്തോട്ടു ആട്ടെ, കാട്ടെക്കെ, എന്നവ ചേൎന്നുണ്ടാകുന്ന രൂപങ്ങൾ നീ, താൻ, നിങ്ങൾ, തങ്ങൾ എന്നവയോടു സംബന്ധിക്കും. കല്പനെക്കുള്ള കഠിന ഭാവം അവയിൽ തീരുമാനമില്ല: ദൃ—ന്തം; എഴുതിയാട്ടെ, എഴുതിക്കാട്ടെ, എഴുതിക്കെ; വന്നാട്ടെ, വരാഞ്ഞാട്ടെ'. എന്നാൽ ആകട്ടെ എന്നതു 'ആക വിട്ടുവെയ്യു' എന്നതിന്റെയും കാട്ടെ എന്നതു കാണവിട്ടുവെയ്യു എന്നതിന്റെയും ചുരുക്കങ്ങളാകുന്നു. അതിൽ കാട്ടെക്കെ എന്നവ ഇകാരാന്ത വന്തങ്ങളോടു മാത്രമെ ചേരു.

## മൂന്നാം സൎഗ്ഗം—പരാധാര നില.

നൂ൦ഫ. ഒരു വചനത്തിന്നു വാക്യത്തിൽ താനേ നില്പാൻ കഴിയാതെ അതിന്നാധാരമായിട്ടു മറ്റൊരു വചനം വേണ്ടിയിരിക്കുംപോൾ ആ വചനം പരാധാര നിലയിൽ ആകുന്നു. ഈ നിലയിൽ വരുന്ന മൊഴികൾ വചനാധേയങ്ങൾ എന്നും നാമധേയങ്ങൾ എന്നും രണ്ടുവകയായിരിക്കുന്നു.

## വചനാധേയങ്ങൾ.

നൂ൧ഫ. വചനാധേയങ്ങൾ തങ്ങൾക്കാധാരമായിട്ടു മറ്റൊരു വചനം വേണ്ടിയിരിക്കുന്നവയാകുന്നു, അവ അന്തത്തിൽവരുന്ന അക്ഷരങ്ങളായ അ, ഉ, ന, ല, എന്നവയിൻ പ്രകാരം ആന്തം, വന്തം, നന്തം, ലന്തം, എന്നു പേൎപട്ടു എണ്ണത്തിൽ നാലുവകയായിരിക്കുന്നു. വചനാധേയത്തിന്നു ക്രിയാന്യനം എന്നും പേരുണ്ടു.

൩൫൪. സ്വയഭാവ ആന്തം ഉണ്ടാകുന്നതു വൎത്തമാന കാലത്തിലെ ഉന്നു എന്നതു അ കാരമായിട്ടു മാറുന്നതിനാൽ ആകുന്നു. പ്രതി ഭാവത്തിൽ ഉന്നു എന്നതു ആത എന്നതാ യിട്ടു തിരിയും. എന്നാൽ അന്തത്തിലെ അ കാരം ൨൭൦ം ലക്ഷപ്രകാരം എകാരമായിട്ടു മാറുക നടപ്പാകുന്നു: ദൃ-ന്തം; നടക്കുന്നു-നടക്ക നടക്കാത-നടക്കെ-നടക്കാതെ വരുന്നു-വര, നി റയുന്നു-നിറയ, കാണുന്നു - കാണ-കാണ്ക.

൩൫൫. സ്വയഭാവത്തിൽ ൦ര൦ ന്റെ രൂപം പ്ര ത്യേകം ചില വചനങ്ങൾക്കെ നടപ്പുള്ളു. ആ യവ ‘ഇരിക്ക, നില്ക്ക, കേൾക്ക, പോക, വര, മുറുക്ക, തിരുന്ത, തുട്ടമ്പ, എന്നിങ്ങനെ യുള്ളവ തന്നെ. പടുക എന്നതു ചേരുന്നതും ൦ര൦ രൂപത്തോടു ആകുന്നു: ദൃ-ന്തം; കോപ പ്പടുക – കൊല്ലപ്പെടുക’. പ്രതിഭാവത്തിൽ വൎത്ത മാന കാലത്തിലെ, ക്ക എന്നതും ചിലപ്പോൾ പൊയ്പോകും: ദൃ—ന്തം; താമസിക്കാതെ-താമ സിയാതെ’ അങ്ങനെ തന്നെ, ‘ചോദിരാതെ നിനച്ചിരിയാതെ’ എന്നിങ്ങനെയുള്ളവയും ആന്ത ങ്ങൾ ആകുന്നു. കൂടെ, വളരെ, കുറെ, ഏറെ, എന്നിങ്ങനെയുള്ള അവ്യയങ്ങളും സാക്ഷാൽ ആന്തങ്ങൾ ആകുന്നു. ആന്തത്തിന്റെ പിന്നാ ലെ അച്ചുവരികയും മുമ്പിലത്തെ അക്ഷരം ദീൎഘമായിരിക്കയും ചെയ്താൽ അകാരം ചില പ്പോൾ മാഞ്ഞുപോകും ദൃ—ന്തം; ‘കൂടെ + ഇരു ന്നു=കൂടെയിരുന്നു=കൂടിരുന്നു; വരാതെ+ഇരുന്നു വരാതെയിരുന്നു=വരാതിരുന്നു.

൩൫൬. രണ്ടു മൂന്നു വചനങ്ങൾക്കു വെ

വ്വേറെ കൎത്താവുണ്ടായ്യും അവ തമ്മിൽ സംബന്ധപ്പെട്ടുമിരിക്കുംപോൾ അവയിൽ ആധേയവചനങ്ങൾ ആന്തത്തിൽ ആകും: ദൃ—ന്തം; അവൻ വയറു നിറയ ചോറുണ്ടു തലയിരിക്കവാലോട്ടുകയില്ല; അവൻ വരാതെ കാൎയ്യം നടന്നു; നീ പറയാതെ അവൻ വരികയില്ല.

൩൫൭. പ്രതിഭാവത്തിന്റെ കൎത്താവു ചിലപ്പോൾ ആധാരത്തിന്റെ തന്നെ ആയിട്ടും ചിലപ്പോൾ വേൎവ്വിട്ടായിട്ടും വരും: ദൃ—ന്തം; 'അവൻ എഴുതാതെ ഇരിക്കുന്നു, ഞാൻ പറയാതെ നീ പോകരുതു' 'കാണുക' എന്നതിന്റെ വന്തമാകുന്ന 'കണ്ടു' എന്നതു ഇതിനോടു അൎത്ഥഭേദം കൂടാതെ ചേരും: ദൃ—ന്തം; അവൻ അറിയാതകണ്ടു പറഞ്ഞു.'

൩൫൮. ആന്തം ചിലപ്പോൾ കാലസംയോഗത്തെയും ചിലപ്പോൾ കാലക്രമത്തെയും പ്രതിഭാവത്തിൽ ചിലപ്പോൾ സാധനത്തെയും കാണിക്കും: ദൃ—ന്തം; ജ്യേഷ്ഠൻ ഇരിക്കെ അനുജൻ വാഴുന്നു' ആറു നിറയ വെള്ളം പൊങ്ങി; അഞ്ചിൽനിന്നു മൂന്നു പോകെ രണ്ടു; വില കൂടാതെ വാങ്ങിച്ചു സ്വയഭാവ ആന്തം ആവൎത്തിക്കപ്പെടാകുന്നതാകുന്നു: ദൃ—ന്തം; കൾക്കുകൾക്കു മുടികമുടിയമുടിയ കൾക്കു; കൂടക്കൂടെ വരിക; വളര വളരെ പറകെ.'

൩൫൯. വന്തം ഉണ്ടാകുന്നതു ഭൂതകാലത്തിന്റെ ഉകാരത്തെ അദ്ധ്യാച്ഛായിട്ടു മാററുന്നതിനാലാകുന്നു: ദൃ—ന്തം; 'നടന്നു-നടന്ന, വരാഞ്ഞു—വരാഞ്ഞ' ഭൂതകാലം ഇകാരാന്തമായിരുന്നാൽ അതു തന്നെ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; അവൻ ഓടിപ്പോകുന്നു, ഇവൻ ചാടി നടക്കുന്നു.

മൂന്നാം. ക്രിയകൾ തമ്മിൽ സാധനസാ ധ്യമായിട്ടു സംബന്ധപ്പെട്ടിരുന്നാൽ സാധനം സ്വയഭാവ വന്തത്തിലായിരിക്കും: ദൃ—ന്തം; 'അവൻ വിഷം തിന്നു മരിച്ചു' എന്നതിന്നു വിഷം തിന്നതു മരിപ്പാനായിട്ടു എന്നു അൎത്ഥമാകും. ആധാരമായി വരുന്നതു ഭാവ വചനങ്ങളും ചില സംഭവ വചനങ്ങളും ആയിരുന്നാൽ വന്തം പ്രകാരത്തെക്കാണിക്കും: ദൃ—ന്തം; 'അവൻ കളിച്ചു നടക്കുന്നു' ആധേയത്തിന്റെയും ആധാരത്തിന്റെയും കൎത്താവു ചിലപ്പോൾ വെവ്വേറായും വരും: ദൃ—ന്തം; 'അവൻ ഒരു വാഴ വെച്ചു കുല ഉണ്ടായതിന്റെ ശേഷം' ആന്തം എന്നതു പോലെ വന്തവും ആവൎത്തിക്കപ്പെടാകുന്നതാകുന്നു: ദൃ—ന്തം; 'ചാടിച്ചാടി നടക്കുന്നു, മഴ ഏറി ഏറി വരുന്നു'. പ്രതിഭാവവന്തം കാരണത്തെക്കാണിക്കും, അതിനോടു ഇട്ടു എന്നതു പൊരുൾഭേദം കൂടാതെ ചേരുകയും ചെയ്യും: ദൃ—ന്തം; അവൻ വരാഞ്ഞു കാൎയ്യം നടന്നില്ല, ഞാൻ അറിയാഞ്ഞിട്ടു ചെയ്തു'.

൪ാം. ക്രിയകൾ തമ്മിൽ സംബന്ധമില്ലാതെയിരുന്നാൽ നിരാധാര വചനങ്ങൾ എങ്കിലും വാച്യ നാമങ്ങൾ എങ്കിലും മററു സമുച്ചയങ്ങൾ എങ്കിലും പ്രയോഗിക്കപ്പെടേണം; ദൃ—ന്തം; 'എല്ലാവരെയും ബഹുമാനിപ്പിൻ; സഹോദരത്വത്തെ സ്നേഹിപ്പിൻ' എന്നെങ്കിലും 'എല്ലാവരെയും ബഹുമാനിക്കയും സഹോദരത്വത്തെ സ്നേഹിക്കയും, ചെയ്വിൻ' എന്നെങ്കിലും പറയുന്നതിന്നു പകരം 'എല്ലാവരെയും ബഹുമാനിച്ചു സഹോദരത്വത്തെ സ്നേഹിപ്പിൻ എന്നു പറഞ്ഞാൽ എല്ലാവരെയും ബഹുമാനിക്കുന്നതു സഹോദരത്വത്തെ സ്നേഹിക്കുന്നതിന്നാകുന്നു എന്നൎത്ഥം വരും. 'ഞാൻ എജമാനനെക്കണ്ടു ഒരു കാൎയ്യം പറയുന്നതിന്നു പോയി' എന്നതിൽ കണ്ടതുപറയുന്നതിന്നു ഒരു വഴി മാത്രമാകുന്നു. 'കാണുന്നതിന്നും

ഒരു കാൎയ്യം പറയുന്നതിന്നും' എന്നായിരുന്നാൽ കാണുകയും കാൎയ്യം പറകയും ഒരുപോലെ സാധ്യങ്ങളാകും.

൩൭൮. വന്തത്തോടു കൊണ്ടു, വെച്ചു, ഇട്ടു എന്നുള്ള സഹായ വന്തങ്ങൾ ചില പൊരുളുകൾ സാധിക്കുന്നതിന്നായിട്ടു കൂട്ടും. അവയിൽ 'കൊള്ളുക' എന്നതിന്റെ വന്തമാകുന്ന കൊണ്ടു എന്നതു ആധേയവും ആധാരവും തമ്മിൽ കാലത്തിൽ സംയോഗമായിരിക്കുന്നു എന്നു കാണിക്കുന്നു: ദൃ—ന്തം; 'നീ പറഞ്ഞുകൊണ്ടു നടക്കരുതു' ആധേയ ക്രിയ കഴിഞ്ഞതായിരുന്നാലും അതിന്റെ ഫലം നില്ക്കുന്നുണ്ടായിരുന്നാൽ അപ്പോഴും കൊണ്ടു എന്നതു ചേരും: ദൃ—ന്തം; 'ഞാൻ ചോറു ഉണ്ടു കൊണ്ടുവരാം.' ഠരം പ്രയോഗത്തിൽ പ്രധാന വന്തം തനിച്ചു വരുന്നതും ഇതു കൂടി വരുന്നതുമായിട്ടു പൊരുൾ ഭേദമില്ലാ എങ്കിലും ഭാവഭേദമുണ്ടു. ദൃ—ന്തം; 'അറിഞ്ഞു ദോഷം ചെയ്തു' എന്നു പറഞ്ഞാൽ അറിഞ്ഞു ദോഷം ചെയ്യുന്നതിന്നായിട്ടു ആകുന്നു എന്നൎത്ഥമാകും, 'അറിഞ്ഞുകൊണ്ടു ദോഷം ചെയ്തു' എന്നതിൽ അറിവു ദോഷം ചെയ്യുംപോൾ ഉണ്ടായിരുന്നു എന്നു മാത്രമേ അൎത്ഥമുള്ളു.

൩൭൯. വെക്കുക എന്നതിന്റെ വന്തമാകുന്ന വെച്ചു എന്നതു ആധേയവും ആധാരവും തമ്മിൽ കാലത്തെ സംബന്ധിച്ചു മുമ്പും പിമ്പുമാകുന്നു എന്നു കാണിക്കുന്നു: ദൃ—ന്തം: 'എഴുതിവെച്ചു കുളിക്ക' എന്നതിൽ കുളിക്ക മുമ്പിൽ എഴുത്തു കഴിച്ചു എന്നൎത്ഥം ആകും. കൊണ്ടു, വെച്ചു എന്നവയുടെ മുമ്പിലത്തെ ഹല്ലു അൎദ്ധാച്ചിന്റെ പിന്നാലെ ചുരുക്കത്തിന്നായിട്ടു ലോപിക്കയും അവെക്കു മുൻപിൽ ഉം എന്നതു തികവിന്നായിട്ടു ചേരുകയും ഉണ്ടു:' ദൃ—ന്തം; 'നടന്നോണ്ടു, പറഞ്ഞേച്ചു, നടന്നും കൊണ്ടു, പറഞ്ഞും വെച്ചു.'

൩൮൦. ഇടുക എന്നതിന്റെ വന്തമാകുന്ന ഇട്ടു എന്നതു ആധേയത്തിന്നു ആധാരത്തോടു അകന്ന സംബന്ധമേയുള്ളു എന്നു കാണിക്കുന്നതാകുന്നു: ദൃ—ന്തം; 'അവൻ എഴുതീട്ടു വായിച്ചു എന്നതിൽ എഴുതുക വായിക്കുന്നതിന്നു മുൻപു നടന്നു എന്നു മാത്രം അൎത്ഥമിരിക്കുന്നു; 'അവൻ എഴുതിയേച്ചു വായിച്ചു' എന്നു പറഞ്ഞാൽ ക്രിയാകൎത്താവു എഴുത്തു വായിക്കുന്നതിന്നു മുൻപേ കഴിച്ചു എന്നു അൎത്ഥമാകും ഇട്ടു എന്നതു ആധാരത്തിന്റെയും ആധേയത്തിന്റെയും കൎത്താവു വെവ്വേറായിരിക്കുമ്പോഴും പ്രയോഗിക്കപ്പെടും: ദൃ—ന്തം; 'ഞാൻ പറഞ്ഞിട്ടു അവൻ കേൾക്കുന്നില്ല,' പിന്നെയും ഇതു ചിലപ്പോൾ കാരണത്തെക്കാണിക്കും: ദൃ—ന്തം; 'അവൻ പറഞ്ഞിട്ടു ഞാൻ പോയി,' 'അവൻ വിഷം തിന്നിട്ടു മരിച്ചു' എന്നതിന്നു വിഷം തിന്നുക അവന്റെ മരണത്തിന്നു കാരണമാകുന്നു എന്നു മാത്രം അൎത്ഥം വരും.' അവൻ വിഷം തിന്നു മരിച്ചു' എന്നു പറഞ്ഞാൽ വിഷം തിന്നുക അവന്റെ മരണത്തിന്നു

കാരണമായിരുന്നു എന്നു തന്നെ അല്ല, അവൻ മരിക്കുന്നതിനായിട്ടു നിശ്ചയിച്ചു വിഷം തിന്നു എന്നു കൂടെ പൊരുളാകും.

൩൱൮. ഇട്ടു എന്നതിന്നു പകരം ഭൂതകാലനാമധേയത്തോടു ആറെ എന്നതു ചേൎത്തു പറയും. എന്നാൽ അതു ഭൂതകാല ക്രിയകളെ സംബന്ധിച്ചു മാത്രം പ്രയോഗിക്കപ്പെടുന്നതാകകൊണ്ടു ആധാരം ഭൂതത്തിലെങ്കിലും വൎത്തമാനത്തിലെങ്കിലുമായിരിക്കേണം: ദൃ—ന്തം; 'ഞാൻ പറഞ്ഞാറെ അവൻ കേട്ടു, അവൻ വന്നാറെ പോകുന്നില്ല.' ആധാരം ചിലപ്പോൾ ഭവിഷ്യകാലരൂപമായിരിക്കുമെങ്കിലും പൊരുൾ വൎത്തമാനകാലം തന്നെ ആയിരിക്കും: ദൃ—ന്തം; 'ചോദിച്ചാറെ തരികയില്ല' എന്നതിൽ തരുവാൻ മനസ്സില്ല എന്നു അൎത്ഥമാകുന്നു. ആറെ എന്നതു വാറു എന്നതിനോടു ഏ എന്ന അവ്യയം ചേൎന്നുണ്ടാകുന്ന വാറെ എന്നതിന്റെ ലോപമാകുന്നു. വാറെ എന്നതിനു പകരം വാറു എന്നതിന്റെ സപ്തമിയാകുന്ന വാക്കൽ എന്നതും, കണെക്കു എന്നതിന്റെ സപ്തമിയാകുന്ന കണെക്കൽ എന്നതും ആദ്യത്തിലെ ഹല്ലു നീക്കീട്ടു രണ്ടു ഭാവത്തിലും പ്രയോഗിക്കപ്പെടും: ദൃ—ന്തം; വന്നാക്കൽ, വരാഞ്ഞാക്കൽ, വന്നണാക്കൽ, വരാഞ്ഞണാക്കൽ, എന്നാൽ ൟ രൂപങ്ങളിൽ ആദ്യം പറഞ്ഞ വന്നാറേ എന്നതു മാത്രം സാധാരണ സമ്മതമായിരിക്കുന്നു.

൩൱൯. നന്തംആശംകയവസ്ഥയിലെ ൟൻ എന്നതിനെ ആൻ എന്നു മാറുന്നതിനാലുണ്ടാകുന്നു: ദൃ—ന്തം; 'നടക്കുവീൻ-നടക്കുവാൻ-നടക്കാശ്ശീൻ-നടക്കാശ്ശാൻ-നടക്കീൻ-നടക്കാൻ-നടപ്പീൻ-നടപ്പാൻ.' നന്തം ആധാരത്തിന്റെ സംഗതിയേയും സാധ്യത്തെയും കാണിക്കുന്നതിനായിട്ടു പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'അവൻ വരുവാൻ പറക; നീ കളിപ്പാൻ പോകരുതു; പാപത്തിൽ വീഴാശ്ശാൻ പ്രയാസമാകുന്നു: രോഗം വരാതിരിപ്പാനുപായമില്ല.'

൩൱൰. നന്തത്തിന്റെ പിന്നാലെ 'ആയി, ആയിട്ടു, ആയികൊണ്ടു' എന്നവ ചേരുമ്പോൾ ആധാരക്രിയയുടെ കൎത്താവു അതിനെ സാധ്യമായിട്ടു ഭാവിച്ചു എന്നു കാണിക്കുന്നു: ദൃ—ന്തം

'മരിപ്പാനായിട്ടു പോകരുതു' എന്നതിനു മരിപ്പാൻ നിശ്ചയിച്ചുംകൊണ്ടു പോകരുതെന്നൎത്ഥമാകുന്നു. നന്തത്തിന്നു പകരം ചതുൎത്ഥി വിഭക്തിയിൽ നിൎല്ലിംഗസവാച്യ നാമവും പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം: 'മരിക്കുന്നതിനു പോകരുതു.'

മൂന്നാവ്യ ലന്തത്തിന്നു വൎത്തമാന ലന്തമെന്നും ഭൂത ലന്തമെന്നും രണ്ടു രൂപമുള്ളതിൽ വൎത്തമാന ലന്തം വാച്യ നാമത്തിന്റെ അന്തത്തിൽ വരുന്ന അ എന്നതിനെ ഇൽ എന്നതായിട്ടു മാറുന്നതിനാൽ ഉണ്ടാകുന്നു: ദൃ—ന്തം; 'വരിക-വരികിൽ; വരായ്ക-വരായ്കിൽ; നടക്ക-നടക്കിൽ; നടക്കായ്ക-നടക്കായ്കിൽ; ഈ രൂപം എല്ലാ മൊഴികളിലും നടപ്പായിട്ടു വരുന്നില്ല. അതിന്നു പകരം ഭവിഷ്യകാലത്തോടു 'എങ്കിൽ, എന്നുവരികിൽ,' എന്നിങ്ങനെ ഉള്ളവ ചേരും: ദൃ—ന്തം; 'വരുമെങ്കിൽ; വരികയില്ലെങ്കിൽ; പോകത്തില്ലെന്നുവരികിൽ.' ഭൂതലന്തം വന്തത്തോടു ആൽ എന്ന പ്രത്യയം ചേരുന്നതിനാൽ ഉണ്ടാകുന്നു: ദൃ—ന്തം ; 'നടന്നു—നടന്നാൽ ; നടക്കാഞ്ഞു; നടക്കാഞ്ഞാൽ; ഓടി, ഓടിയാൽ, എന്നു, എന്നാൽ.'

മൂന്നാൻ ലന്തം സംഭാവനയെ കാണിക്കുന്നതിനായിട്ടു പ്രയോഗിക്കപ്പെടുന്നു. അതിനോടു സംബന്ധിക്കുന്ന ആധാരം ഭവിഷ്യകാലമെങ്കിലും മറെറാരു ലന്തമെങ്കിലുമായിരിക്കും: ദൃ—ന്തം; 'മഴപെയ്യാൽ വെള്ളം പൊങ്ങും; അവൻ പറഞ്ഞാൽ കാൎയ്യം നടക്കത്തില്ലായിരിക്കും; ഞാൻ പറഞ്ഞാൽ കേട്ടില്ലെങ്കിൽ നീ അടികൊള്ളും ; നീ വരികിൽ ഞാൻ പോകാം.' ആധാരം ചിലപ്പോൾ രൂപത്തിൽ ഭൂതകാലവും വൎത്തമാന

കാലവുമായിട്ടു വരുമെങ്കിലും എല്ലായ്പോഴും അൎത്ഥത്തിൽ ഭവിഷ്യകാലം തന്നെ ആയിരിക്കും: ദൃ—ന്തം; 'അവൻ ഉണ്ടെന്നു പറഞ്ഞാലുണ്ടു, ഇല്ലെന്നു പറഞ്ഞാലില്ല; രാജാവു കല്പിച്ചാൽ കാൎയ്യം തീൎന്നു; പ്രയാസപ്പെട്ടു നോക്കിയാൽ ഒക്കമായിരുന്നു.'

൩൭൦. ലന്തങ്ങൾ തമ്മിൽ അല്ല വ്യത്യാസമുണ്ടു. ഭൂതലന്തം ആധാരവും ആധേയവുമായിട്ടുള്ള സംബന്ധത്തെ മാത്രം കാണിക്കുന്നു: ദൃ—ന്തം: 'മഴ പെയ്യാൽ വെള്ളം പൊങ്ങും,' എന്നതിൽ മഴ പെയ്യുന്നതിനെ കുറിച്ചു അതു ഭവിക്കുമൊ ഇല്ലയൊ എന്നു പറച്ചിൽക്കാരൻ ഒന്നും തന്നെ നിശ്ചയിക്കാതെ മഴ പെയ്യുകയും വെള്ളം പൊങ്ങുകയും തമ്മിൽ കാരണ കാൎയ്യ വഴിയായി സംബന്ധപ്പെട്ടിരിക്കുന്നു എന്നു മാത്രം കാണിക്കുന്നു. എന്നാൽ വൎത്തമാനലന്തം ഭവിക്കുമെന്നു പറച്ചിൽക്കാരന്നു സംശയമെങ്കിലും നിശ്ചയമെങ്കിലും ഉള്ള സംഗതികളെപ്പററി പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'മഴ പെയ്കിൽ വെള്ളം പൊങ്ങും.' എന്നാൽ മഴ പെയ്യുന്ന കാൎയ്യം സംശയമാകകൊണ്ടു, വെള്ളം പൊങ്ങുന്നതും സംശയമാകുന്നു. 'അവൻ വരികിൽ ഞാൻ പോകും' എന്നാൽ അവൻ വരുന്നതു നിശ്ചയമാകുന്നു, ആകയാൽ ഞാൻ പോകുന്നതും നിശ്ചയം തന്നെ

൩൭൧. ഭൂതലന്തം സ്വഭാവ സംശയത്തെയും വൎത്തമാനലന്തം മനോസംശയത്തെയും കാണിക്കും: ദൃ—ന്തം; 'അവൻ വന്നാൽ ഞാൻ പോകാം' എന്നതിൽ അവൻ വരുന്നതു സംശയമാകുന്നു; 'അവൻ വരികിൽ ഞാൻ പോകാം' എന്നതിൽ അവൻ വരുന്നതു ഒരുവേള നിശ്ചയമായിരിക്കും എങ്കിലും എനിക്കു തിട്ടം വന്നിട്ടില്ല എന്നു ഭാവം, പിന്നെയും ഭൂതലന്തം ആധേയവും ആധാരവും തമ്മിൽ സ്വഭാവ സംബന്ധം ഉള്ളപ്പോഴെ പ്രയോഗിക്കപ്പെടാവു; വൎത്തമാനലന്തം അവ തമ്മിൽ ആഗന്തുക സംബന്ധം മാത്രം ഉണ്ടായിരുന്നാലും പ്രയോഗിക്കപ്പെടാം: ദൃ—ന്തം; മഴ പെയ്താൽ വെള്ളം പൊങ്ങും എന്നു പറഞ്ഞാൽ വെള്ളം പൊങ്ങുന്നതിനു കാരണം മഴ പെയ്ക, ആകുന്നു എന്നു അൎത്ഥമാകും; അവൻ വരുമെങ്കിൽ കാൎയ്യം നടക്കും എന്നതിന്നു അവൻ വരുന്നതുകൊണ്ടു കാൎയ്യം നടക്കുമെന്നൎത്ഥമുള്ളതു കൂടാതെ കാൎയ്യം നടക്കുമെന്നു അവൻ വരുന്നതുകൊണ്ടു പറച്ചിൽക്കാരൻ അറിഞ്ഞു എന്നും കൂടെ അൎത്ഥം ഉണ്ടാകും; പിന്നെയും 'അവൻ വന്നാൽ ഞാൻ പോകാം' എന്നു പറെയണമെങ്കിൽ അവൻ വരുന്നതു ഞാൻ പോകുന്നതിന്നു

മുമ്പായിരിക്കണം; എന്നാൽ 'അവൻ വരുമെങ്കിൽ ഞാൻ പോകാം എന്നു വരവു പോക്കിന്നു മുമ്പായിരുന്നാലും പറയാം.

൩൭൨. എങ്കിൽ, എന്നുവരികിൽ, എന്നാകിൽ; എന്നിങ്ങനെ ഉള്ളവ ഭവിഷ്യകാലത്തോടു തന്നെ അല്ല; വൎത്തമാനകാലത്തോടും ഭൂതകാലത്തോടും കൂടെ സംബന്ധിച്ചു വരും. ഭവിഷ്യത്തോടു സംബന്ധിക്കുമ്പോൾ വൎത്തമാനലന്തം പോലെ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'ചെയ്കിൽ; ചെയ്യുമെങ്കിൽ; ചെയ്യുമെന്നുവരികിൽ, ചെയ്യുമെന്നാകിൽ' എന്നവെക്കെല്ലാം പൊരുൾ ഒക്കുന്നു. ഭൂതകാലത്തോടും വൎത്തമാനകാലത്തോടും സംബന്ധപ്പെട്ടുവരുമ്പോൾ ഈ മൊഴികൾ പറച്ചിൽക്കാരന്റെ അഭിപ്രായത്തോടു കൂടെ സംഭാവനയെ കാണിക്കും: ദൃ—ന്തം; 'ഞാൻ ആണാകുന്നു എങ്കിൽ മാറുകയില്ല.' ഭൂതകാലത്തിന്റെ പിന്നാലെ വരുന്ന ആധാരം അൎത്ഥ ഭേദം പോലെ കാലഭേദം വരുത്തപ്പെടും: ദൃ—ന്തം; 'അവൻ വിദ്വാനായിരുന്നു എങ്കിൽ ആ ദോഷതപം ചെയ്ക ഇല്ലായിരുന്നു, ചെയ്യാഞ്ഞേനെ'; അവൻ പറഞ്ഞെങ്കിൽ പോയിരിക്കും; കാൎയ്യംകേട്ടതു രാജാവാകുന്നു എങ്കിൽ മുറപ്രകാരം തീൎന്നിട്ടുണ്ടു.

൩൭൩ വചനാധേയങ്ങൾക്കു നിരാധാരവചനങ്ങൾ തന്നെ അല്ല, പരാധാരവചനങ്ങളും ആധാരമാകും; എന്നാലവയും വേറിട്ടു ആധാരം വേണ്ടിയ്ക്കു ആകയാൽ തീൎച്ചയിൽ വരുന്ന ആധാരം നിരാധാര വചനം തന്നെ ആയിരിക്കും: ദൃ—ന്തം; 'പറഞ്ഞാൽ കേൾക്കാതെ നടക്കുന്ന ദുഷ്ടന്മാൎക്കു ശുഭമാകയില്ല;' എന്ന വാക്യത്തിൽ പറഞ്ഞാൽ' എന്ന ലന്തത്തിനു, 'കേൾക്കാതു' എന്ന ആന്തവും അതിന്നു 'നടക്കുന്നു' എന്ന നാമാധേയവും അതിന്നു 'ആകയില്ല' എന്ന നിരാധാര വചനവും ആധാരമായിരിക്കുന്നു.

൩൭൪ വചനാധേയങ്ങളും തങ്ങളുടെ ആധാരങ്ങളുമായിട്ടു ചിലപ്പോൾ ഇടവിട്ടു നില്ക്കും: ദൃ—ന്തം; നീ ചെന്നു ഓടിപോകുന്ന കുതിരയെ പിടിച്ചു കൊണ്ടു വന്നാൽ ഉണ്മാൻ നിറയച്ചോ

റു തരാം,' എന്നതിൽ 'ചെന്നു' എന്നതിന്നു 'വന്നാൽ' എന്നതും 'ഓടി' എന്നതിന്നു 'പോകുന്നു' എന്നതും 'വന്നാൽ' എന്നതിന്നും 'ഉണ്മാൻ' എന്നതിന്നും 'നിറയ' എന്നതിന്നും 'തരാം' എന്നതും ആധാരം ആകുന്നു; ആകയാൽ ആധാരങ്ങളും ആധേയങ്ങളും തമ്മിൽ ചേരുവാനുള്ള പ്രകാരത്തിൽ ചേൎക്കപ്പെടേണം. അല്ലാഞ്ഞാൽ അൎത്ഥം തെളിവാകയില്ല: ദൃ—ന്തം; 'യജമാനൻ പറഞ്ഞാൽ അനുസരണമില്ലാത്തവരെ ഞാനടിക്കാം' എന്നതിൽ 'പറഞ്ഞാൽ' എന്നതിന്നു 'അനുസരണമില്ലാത്തവർ' എന്നതിനെ ആധാരമായിട്ടു വിചാരിക്കുമ്പോൾ 'യജമാനന്റെ വാക്കു അനുസരിക്കാത്തവരെ ഞാൻ അടിക്കും' എന്നും, 'അടിക്കും' എന്ന നിരാധാര വചനത്തെ ആധാരമായിട്ടു വെക്കുമ്പോൾ അനുസരണമില്ലാത്തവരെ യജമാനൻ പറഞ്ഞാൽ അടിക്കുമെന്നും ഇങ്ങനെ രണ്ടൎത്ഥം വരുന്നു.

൩൭൫ ഒരു വാക്യത്തിൽ ആധേയത്തിന്നു പ്രതിഭാവ വചനം ആധാരമായിട്ടു വരുമ്പോൾ ആ വാക്യത്തിന്നു തമ്മിൽ തമ്മിൽ വ്യത്യാസമായിരിക്കുന്ന രണ്ടു പൊരുൾ പല പട്ടതിയിലും ഉണ്ടാകും: ദൃ—ന്തം; 'രാജാവും മന്ത്രിയും വന്നില്ല, പശുക്കളെ രണ്ടിനെയും വാങ്ങിക്കരുതു; അവൻ ഭയപ്പെട്ടു ചെയ്തില്ല.'

൩൭൬ പല നാമങ്ങൾ ഉം എന്ന അവ്യയത്തോടു കൂടി വരികയും വചനം പ്രതിഭാവമായിരിക്കയും ചെയ്യുമ്പോൾ രണ്ടൎത്ഥം ഉണ്ടാകും: ദൃ—ന്തം; 'ജ്യേഷ്ഠനും അനുജനും പോയില്ല' എന്നതിൽ 'ജ്യേഷ്ഠനും പോയില്ല അനുജനും പോയില്ല' എന്നും

അവരിൽ ഒരുത്തൻ പോയി മററവൻ പോയില്ല എന്നും വ്യത്യാസമായിട്ടു അൎത്ഥം വരുന്നു; അങ്ങനെ തന്നെ 'രാജാവിനോടും കുടികളോടും വിരോധം ചെയ്യാത്തവർ' എന്നു പറഞ്ഞാൽ ഇരുപാട്ടുകാരോടും അനുകൂലം ചെയ്യുവർ എന്നും ഒരു കൂട്ടക്കാരോടു മാത്രം വിരോധം ചെയ്യാത്തവർ എന്നും പൊരുൾ വരുന്നതാകുന്നു.

൩൭൭. ഉം എന്ന അവ്യയം ചേരുന്ന സാംഖ്യ നാമങ്ങളോടു എങ്കിലും ചില സൎവ്വാൎത്ഥ നാമങ്ങളോടു എങ്കിലും സംബന്ധിച്ചു നിരാധാര വചനം വരുമ്പോൾ അൎത്ഥം സംശയമായിരിക്കും: ദൃ—ന്തം; 'ആയിരം ചക്രവും കിട്ടിയില്ല' എന്നതിന്നു അതിൽ ഒട്ടും കിട്ടിയില്ലെന്നും ഏതാനുമെ കിട്ടിഉള്ളെന്നും രണ്ടുപ്രകാരത്തിൽ പൊരുളുതിരിയും, അങ്ങനെ തന്നെ എല്ലാവരും നല്ലവരല്ല എന്ന വാക്യത്തിൽ ആരും നല്ലവരല്ല എന്നും ചിലരേ നല്ലവരുള്ളുഎന്നും അൎത്ഥം തോന്നും.

൩൭൮. ലന്തങ്ങൾ ഒഴികെയുള്ള സ്വയഭാവ പരാധാര വചനങ്ങൾ ആധേയമായിട്ടും വരുമ്പോഴും പൊരുൾ രണ്ടുവിധമായിരിക്കും: ദൃ—ന്തം; 'രാജാവറികെ ചെയ്യില്ല' എന്നതിനു രാജാവു അറിഞ്ഞുമില്ല ചെയ്യുമില്ല എന്നും ചെയ്യാഞ്ഞതു രാജാവറിഞ്ഞാകുന്നു എന്നും പൊരുളിരിക്കും "അവൻ ഭയപ്പട്ടു വന്നില്ല" എന്നു പറഞ്ഞാൽ അവൻ ഭയപ്പെട്ടുമില്ല വന്നുമില്ല' എന്നും അവൻ ഭയപ്പട്ടു അതിനാൽ വന്നില്ലെന്നും അൎത്ഥമിരിക്കും; 'ഞാൻ മരിപ്പാൻ പോകുന്നില്ല' എന്നതിനു പോകുന്നില്ല പോയാൽ മരിക്കുമെന്നും പോകാത്തതു മരിപ്പാനാകുന്നു എന്നും രണ്ടു ഭാവവും ഉണ്ടു. 'ഗുണത്തിന്നായിട്ടു ദോഷം ചെയ്യരുതു' എന്നതിന്നു ദോഷം ചെയ്യാതിരുന്നാൽ ഗുണം വരുമെന്നും ദോഷം ചെയ്തു ഗുണം വരുത്തരുതെന്നും ഇങ്ങനെ രണ്ടു പൊരുളും ഉൾപ്പെടും.

൩൭൯. അവ്യയങ്ങളായി പ്രയോഗിക്കപ്പെടുന്ന ചില വചനാധേയങ്ങള സംബന്ധിച്ചും മേൽപ്പറഞ്ഞ പ്രമാണമൊക്കും: ദൃ—ന്തം; 'ആൎയ്യഭട്ടർ പറയുന്ന പ്രകാരം ആദിത്യൻ ഭൂമിയെച്ചുററുന്നില്ല' എന്നതിൽ ആൎയ്യഭട്ടർ പറയുന്നതു ആദിത്യൻ ഭൂമിയെച്ചുററുന്നു എന്നൊ ചുററുന്നില്ല എന്നൊ രണ്ടിലേതെന്നു സംശയമാകുന്നു. എന്നാൽ വന്തത്തോടു ഇട്ടു എന്നതു കൂടുകയും അതിന്നു ആധാരമായിരിക്കുന്ന പ്രതിഭാവ വചനം ഭൂതകാലമോ വൎത്തമാനകാലമോ ആയിരിക്കയും ചെയ്യുമ്പോൾ ആയതു സ്വയഭാവം മാത്രമേ ആകു; അങ്ങനെ തന്നെ അതിനു പകരം പ്രയോഗിക്കപ്പെടുന്ന ആറെ എന്നതു മുതലായവ കൂടി ഉണ്ടാകുന്ന ആധേയങ്ങൾക്കും ഒരൎത്ഥമേവരു: ദൃ—ന്തം; 'അവൻ പോയിട്ടു വന്നില്ല;' 'ഞാൻ പറഞ്ഞാറെ അവൻ കേൾക്കുന്നില്ല.'

ജ്ഞാപനം. ഇപ്രകാരം പ്രതിഭാവ വചനം ആധാരമായി

വരുന്ന വാക്യങ്ങൾക്കു തമ്മിൽ തമ്മിൽ ഭിന്നിപ്പായ ൦രം രണ്ടൎത്ഥം വരുന്നതിനാൽ പൊരുൾ പലപ്പോഴം സംശയമായിട്ടു തീരും. എന്നാൽ ഇങ്ങനെ പ്രതിഭാവ വാക്യത്തിൽ രണ്ടൎത്ഥം വരിക എല്ലാ ഭാഷയിലും നടപ്പുള്ളതാകയാൽ അതു ഭാഷയുടെ ഒരു സാധാരണലക്ഷണമാകുന്നു എന്നു തന്നെ പറയാം; അങ്ങനെ വരുന്നതു പ്രതിഭാവം രൂപത്തിൽ എങ്കിലും അൎത്ഥത്തിൽ എങ്കിലും സ്വയഭാവവും ഇല്ല എന്നതും കൂടി ഉണ്ടാകുന്നതാകയാലാകുന്നു. എന്തെന്നാൽ ആധേയവും സ്വയഭാവവും തമ്മിൽ ഒന്നിച്ചു ഒരു പദമായിട്ടും ഇല്ല എന്നതു മറെറാരു പദമായിട്ടും വിചാരിക്കുമ്പോൾ ഒരൎത്ഥവും ആധേയത്തെ തനിച്ചു ഒരു പദമായിട്ടും പ്രതിഭാവ വചനം അടെച്ചു മറെറാരു പദമായിട്ടും വിചാരിക്കുമ്പോൾ വേറിട്ടു ഒരൎത്ഥവുംവരുന്നതാകുന്നു, ദൃ—ന്തം; 'അവൻ മരിപ്പാൻ പോകുന്നില്ല' എന്നതിൽ 'മരിപ്പാൻ പോകുന്നു' എന്ന ഒരു മൊഴിയും 'ഇല്ല' എന്നു മറെറാരുമൊഴിയുമായിട്ടു അന്വയിക്കപ്പെടുംപോൾ 'പോകുന്നില്ല പോയാൽ മരിക്കും' എന്നും 'മരിപ്പാൻ' എന്നൊരു മൊഴിയും പോകുന്നില്ല എന്നു വേറിട്ടു ഒരു മൊഴിയും ആയിട്ടു സംബന്ധിക്കുമ്പോൾ പോകാത്തതു മരിപ്പാൻ ആകുന്നു എന്നും അൎത്ഥം വരുന്നു, എന്നാൽ നിശ്ചയിക്കപ്പെട്ടപൊരുൾ ഇന്നതാകുന്നു എന്നു ഔചിത്യം കൊണ്ടും സാഹചൎയ്യം കൊണ്ടും മററും മിക്കവാറും അറിഞ്ഞുകൊള്ളാം: ദൃ—ന്തം ; 'നീതിയെ സ്നേഹിച്ചു കുററം ചെയ്യരുതു' എന്നതിന്നു നീതിയോടുള്ള സ്നേഹം കുററം ചെയ്യുന്നതിനു കാരണമാകുന്നതല്ലായ്ക്കകൊണ്ടു അൎത്ഥം കുററം ചെയ്യാതിരിക്കുന്നതിന്നു നീതിയോടുള്ള സ്നേഹം കാരണമാകെണമെന്നും ആകുന്നു എന്നു നാം ഔചിത്യംകൊണ്ടു അറിയുന്നു. 'വേദവാക്യം പറയുന്നപ്രകാരം ദുഷ്ടന്മാർ ബുദ്ധിമാന്മാരല്ല' എന്നതിന്നു പൊരുൾ വേദവാക്യം പറയുന്നതു ദുഷ്ടന്മാർ ബുദ്ധിമാന്മാരല്ല എന്നാകുന്നു എന്നും. 'നാസ്തികർ പറയുന്ന പ്രകാരം പ്രപഞ്ചം നിത്യമല്ല' എന്നതിന്നൎത്ഥം, നാസ്തികർ പറയുന്നതു പ്രപഞ്ചം നിത്യമാകുന്നു എന്നാകുന്നു എന്നും അങ്ങനെ തന്നെ നാം അറിയുന്നു. 'നന്മ ചെയ്യുന്നതു നമ്മുടെ മുറ ആകുന്നു എങ്കിലും പ്രതിഫലത്തെവിചാരിച്ചുനാം നന്മചെയ്യരുതു' എന്ന വാക്യത്തിൽ നന്മ ചെയ്യാതിരിക്കുന്നതിന്നു പ്രതിഫലം കാരണമാകെണമെന്നല്ല നന്മ ചെയ്യുന്നതിന്നു പ്രതിഫലം കാരണമാകരുതെന്നാകുന്നു അൎത്ഥമെന്നു നാം സാഹചൎയ്യംകൊണ്ടു അറിയുന്നു. ഔചിത്യം സാഹചൎയ്യം മുതലായ സംഗതികളെക്കൊണ്ടും അൎത്ഥം തിട്ടപ്പെടുത്തുന്നതിന്നു പാങ്ങില്ലാത്ത പട്ടതികളിൽ വാചകത്തിന്റെ ആകൃതി മാററുവാനുള്ളതാകുന്നു.'

---

## നാമാധേയങ്ങൾ.

നൂവ്യം. ശബ്ദന്യൂനങ്ങൾ എന്നു സാമാന്യമായി പേർ പറയുന്ന നാമാധേയങ്ങൾ ജ്ഞാപകാവസ്ഥയിലെപ്പോലെ ത്രികാലങ്ങൾക്കു ഒപ്പിച്ചു മൂന്നു വകയായിരിക്കുന്നു അവയിൽ ഭൂതത്തിലെയും വൎത്തമാനത്തിലെയും നാമാധേയങ്ങൾ ഉണ്ടാകുന്നതു നിരാധാരങ്ങളോടു അകാരം ചേരുന്നതിനാലാകുന്നു; ഭവിഷ്യ കാലനാമാധേയവും നിരാധാരവും തമ്മിൽ രൂപഭേദമില്ല: ദൃ—ന്തം; 'പറഞ്ഞു—പറഞ്ഞ; ഓടി—ഓടിയ; നടക്കുന്നു—നടക്കുന്ന; വരും-വരും; പഠിക്കാഞ്ഞു-പഠിക്കാഞ്ഞ; നില്ക്കാതു—നില്ക്കാത്ത; വീടാ—വീടാ.'

ജ്ഞാപകം. അകാരം ചേരുന്നതിനു മുമ്പെ ഉകാരം നീങ്ങുന്നതും ഇകാരാന്തത്തിനു പിൻപു യകാരം ഏറ്റുന്നതും ൩൭൦ാവതും ൩൭൧ാവതും ലക്കങ്ങളിൽ പറയുന്ന പ്രകാരം ശബ്ദച്ഛേദ്യത്തിൽ തകാരം ഇരട്ടിക്കുന്നതു ആന്തത്തിൽനിന്നു വ്യത്യാസപ്പെടുന്നതിനുമാകുന്നു.

നൂവ്യഫ. ശുദ്ധവചനത്തിൻെറ നാമധേയങ്ങളാകുന്ന 'ആയ' 'ആകുന്നു' 'ആകും' എന്നവ കാലഭേദം കാണിക്കാതെ പ്രയോഗിക്കപ്പെട്ടും. 'ആയ' എന്നതു ഭൂതകാലത്തു തുടങ്ങിയുള്ള വൎത്തമാന കാല സംഗതികളെപ്പററിപ്പറയപ്പെടുന്നു; ദൃ—ന്തം; 'ധനവാനായ ഗോവിന്ദൻ' എന്നു പറയുന്നതിൽ ഗോവിന്ദൻ മുൻപിൽ ധനവാനായിരുന്നു ഇപ്പോൾ അല്ല എന്നു അൎത്ഥം വരുന്നില്ല. മുൻപിൽ ധനവാനായിരുന്നു എന്നതിട്ടപ്പെടുത്തുകയും ഇപ്പോഴത്തെയും പിന്നീടത്തെയും അവസ്ഥ വിവരപ്പെടുത്താതിരിക്കയും ചെയ്യുന്നു' ആകയാൽ മുൻപിലും ഇപ്പോഴും പിന്നീടും ഒരു പോലെ ഒക്കുന്ന സംഗതികളെക്കുറിച്ചു 'ആയ' എന്നതു പ്രയോഗിക്കപ്പെടുന്നുണ്ടു: ദൃ—ന്തം' 'സൎവ്വശക്തനായ ദൈവം'' ചില മൊഴികളോടു കൂടെ 'ആന' എന്ന തമിഴ രൂപം നടപ്പായിരിക്കുന്നു: ദൃ—ന്തം; 'ശുദ്ധമാന പുസ്തകം' ഭവിഷ്യകാല നാമാധേയമാകുന്ന 'ആകും' എന്നതിന്നു മൂന്നു കാലത്തിലും ഒക്കുന്ന സംഗതികളെപ്പററി പ്രയോഗമുണ്ടു അതു പതിവായിട്ടു 'ആം' എന്നു ചുരുങ്ങുന്നു: ദൃ—ന്തം; 'നാലാകുന്നാളു, അഞ്ചാം തീയതി, കിഴാമാണ്ടു, പരിശു

ഝാത്മാവാം ദൈവം,' 'ആകുന്നു' എന്നതു വൎത്തമാനകാലത്തെ വിശേഷപ്പെടുത്തികാണിക്കുന്നതിന്നു മാത്രമേ പതിവായിട്ടു പ്രയോഗിക്കപ്പെടുന്നുള്ളു: ദൃ—ന്തം; ധനവാനാകുന്ന ധന്മി; ഭാവവചനങ്ങളിൽ 'ഉണ്ടു' എന്നതിന്റെ നാമധേയം 'ഉള്ള' എന്നാകുന്നു.

൩൱൮൮ 'വലിയ, ചെറിയ നല്ല' എന്നു മുതലായിട്ടു ചില നാമധേയങ്ങളുള്ളതു അവയോടു സംബന്ധമായിരിക്കുന്ന ചില ഗുണനാമങ്ങളുടെ മകാരാന്തത്തെയും മുൻപിൽ ഇകാരം ഉണ്ടായിരുന്നാൽഅതിനെയും നീക്കിട്ടു ഇയ എന്നതിനെ ചേക്കുന്നതിനാൽ ഉണ്ടാകും പോലെ തോന്നുന്നു: ദൃ—ന്തം; 'കടുമ—കടിയ; തിന്മ—തീയ. കൊടുമ—കൊടിയ, നന്മ—നല്ല; വലിമ—വലിയ; ചെറുമ—ചെറിയ; കുറുമ—കുറിയ, പെരുമ—പെരിയ അരുമ—അരിയ; എന്നാൽ സൂക്ഷ്മം വരുത്തി പറയുംപോൾ അവ ലോപിച്ചെട്ടുത്ത ചില ഭൂതകാലനാമധേയങ്ങളാകുന്നു എന്നു വിചാരിക്കുന്നതിനിടയാകും: ദൃ—ന്തം; നെടുകിയ — നെടിയ; പെരുകിയ—പെരിയ; ചെറുകിയ—ചെറിയ, എങ്കിലും ഇങ്ങനെ ഉള്ള മൊഴികളിൽ ഭൂതകാലത്തിന്റെ ഭാവം തീരുമാനം മറവായിരിക്കുന്നു.

൩൱൮൯. നാമധേയങ്ങളുടെ കാലം നിരാധാരമായും പരാധാരമായും വരും. ആതായതു ചിലപ്പോൾ പറയുന്ന സമയത്തോടും ചിലപ്പോൾ നിരാധാര വചനത്തിന്റെ കാലത്തോടും സംബന്ധമായിരിക്കും: ദൃ—ന്തം; 'ആ വള്ളത്തേൽ വരുന്നവനെ ഞാനിന്നലക്കണ്ടു; നാളക്കാണുകയും ചെയ്യും' എന്ന വാക്യത്തിൽ 'വരുന്ന' എന്നതിന്റെ കാലം നിരാധാരമായിപ്പറയുന്ന കാലത്തോടല്ലാതെ കണ്ട സമയത്തോടെങ്കിലും കാണ്മാനിരിക്കുന്ന സമയത്തോടു എങ്കിലും ചേരുന്നില്ല; 'തിരുവനന്തപുരത്തിനു പോകുന്ന ഒരുത്തനെ ഞാൻ വഴിയിൽ വെച്ചു കണ്ടു' എന്നതിൽ കാലം പരാധാരമാകയാൽ പോയ സമയവും കണ്ട സമയവും തമ്മിൽ സംയോഗമായിരിക്കുന്നു, 'രാമേശ്വരത്തിന്നു

പോയ തിരുവുപ്പാടിനെ അവൻ കണ്ടിട്ടുണ്ടു', എന്നു പറയുന്നതിൽ തിരുവുപ്പാടു രാമേശ്വരത്തിനു പോയതു കണ്ട സമയത്തിനു മുൻപോ പിമ്പോ കണ്ടപ്പോഴൊ ആയിരിക്കും;' മരിച്ചവർ ഒക്കയും ഒടുക്കത്തെ ദിവസത്തിൽ ഉയിൎത്തെഴുന്നേല്ക്കും', എന്നതിൽ പറയുന്ന ൦രം സമയത്തിനു മുൻപു മരിച്ചവരും ഇപ്പോൾ മരിക്കുന്നവരും ഇനിയും ഉയിൎത്തെഴുന്നെല്പിനു മുൻപിൽ മരിപ്പാനിരിക്കുന്നവരും ഉൾപ്പെട്ടിരിക്കുന്നു.

൩൭൪. നാമാധേയങ്ങൾക്കു ആധാരമായിട്ടു ക്രിയയുടെ കൎത്താവു തന്നെ അല്ല അതിൻെറ കൎമ്മവും കാരണവും ഫലവും മററും പല സംഗതികളും വരും; വിവരപ്പെടുത്തേണമെങ്കിൽ,

(൧) കൎത്താവ: ദൃ—ന്തം; 'ചത്ത സിംഹം; ഉണ്ണുന്ന മനുഷ്യൻ വരുങ്കാലം.'

(൨) കൎമ്മം: ദൃ—ന്തം; ഉണ്ണുന്ന ചോറ; ഉണ്ണാവിരുത്തി; പറയാത്തകാൎയ്യം.'

(൩) സാഹിത്യം: ദൃ—ന്തം; ഞാൻ തൎക്കിച്ച വിദ്വാൻ; അവൻ പൊന്നു വാങ്ങിച്ച വ്യാപാരി; രാജാവു ക്ഷമിക്കാത്ത കുററക്കാരൻ:

(൪) ഫലം; ദൃ—ന്തം; 'യജമാനൻ ശമ്പളം കൊടുക്കുന്ന ഭൃത്യൻ: ഞാൻ പോകുന്ന രാജ്യം; നീ വന്ന സമയം.'

(൫) കാരണം: ദൃ—ന്തം; 'ഉണ്ണുന്ന കൈ, എഴുതിയ നാരായം.'

(൬) സ്ഥലം: ദൃ—ന്തം; 'ഉണ്ണുന്ന കിണ്ണൻ പാൎക്കുന്ന വീട.'

(൭) മററും സംഗതികൾ; ദൃ—ന്തം; 'അവൻ

പറഞ്ഞ മനുഷ്യൻ' ഞാൻ കേറിയ കുതിര: ആലപ്പുഴെക്കു പോകുന്ന തോട്ട.'

൩൱൭. ആധാരവും ആധേയവും തമ്മിലുള്ള സംബന്ധം പല വകയായി വരുന്നതാകയാൽ നിശ്ചയിക്കപ്പെട്ട സംബന്ധമിന്നതെന്നു പലപ്പോഴും സംശയമായിത്തിരുന്നതിന്നിടയുണ്ടു: ദൃ—ന്തം; 'വെട്ടിയ കൈ' എന്നു തനിച്ചു നിന്നാൽ 'കൈ' എന്നതു വെട്ടുന്നതിനുള്ള കൎത്താവോ, കൎമ്മമോ, ആയുധമോ, എന്നു നിശ്ചയപ്പെട്ടതാകുന്നതല്ല. എന്നാൽ അങ്ങിനെയുള്ള സംശയങ്ങളെ ഒഴിക്കുന്നതിനുള്ള പ്രധാന വഴികൾ ൦രം താഴെ വരുന്നവയാകുന്നു.

(൧) ക്രിയയോടു സംബന്ധിക്കുന്ന മറ്റും ചില സംഗതികളെ കൂട്ടി പറയുന്നതു: ദൃ—ന്തം; 'ഞാൻ പിച്ചാത്തികൊണ്ടു വെട്ടിയ കൈ;' അവൻ ചരക്കുകൊടുത്ത അടവുകാരൻ.'

(൨) ആധാരത്തോടു കൎത്താവിന്റെ സംബന്ധത്തിൽ ചേരുന്ന ക്രിയകളെ മറുപകരം പ്രയോഗിക്കുന്നതു: ദൃ—ന്തം; വെട്ടിയ കൈ. കൊടുത്ത അടവുകാരൻ എന്നവെക്കു പകരം; വെട്ടുകൊണ്ട കൈ; വാങ്ങിച്ച, അടവുകാരൻ എന്നിങ്ങനെ പറയുംപോൾ സംബന്ധം തെളിവാകും,

(൩) അവ്യയങ്ങളെക്കൊണ്ടു കുറിക്കപ്പെടുന്ന സംബന്ധങ്ങൾക്കു ആ അവ്യയങ്ങളിൽ പലതിനെയും ക്രിയെക്കു മുൻപു വെച്ചു പറയുന്നതു: ദൃ—ന്തം; 'ഞാൻ കൂടെ പൊയ മനുഷ്യൻ; അവൻ പുറത്തു കേറിയ കുതിര' എന്നാൽ ൦രം പ്രയോഗം ചില അവ്യയങ്ങളെ സംബന്ധിച്ചേകൊള്ളു: ദൃ—ന്തം; 'ഞാൻ കുറിച്ചു പറഞ്ഞ മനുഷ്യൻ എന്നതിൽ 'കുറിച്ചു' എന്നതു പറയുന്നതിനോടു മനുഷ്യനുള്ള സംബന്ധത്തെയല്ല പറയുന്നതിന്റെ വിശേഷണത്തെ തന്നെ കാണിക്കുന്നു.

(൪) മുറെക്കു വേണ്ടുന്ന വിഭക്തിയോടും അവ്യയത്തോടും കൂടെ പ്രഥമകങ്ങളേയും ജ്ഞാപകയവസ്ഥയോടു കൂടെ ഓകാരത്തെയും ആധേയത്തിന്നു പകരം പ്രയോഗിക്കയും ആധാരത്തിങ്കൽ നിശ്ചയകരത്തെ നിറുത്തുകയും ചെയ്യുന്നതു: ദൃ—ന്തം; 'ഞാൻ ആരെക്കുറിച്ചു പറഞ്ഞുവോ അവൻ വന്നിരിക്കുന്നു; നിന്നോടു ആരു തൎക്കിച്ചുവോ ആ വിദ്വാൻ ഇവിടെയുണ്ടു; ഞാൻ ഏതുകുതിരയുടെ പുറത്തുകേറിയോ അതു ചത്തുപോയി; എന്നോടു ഏതു പുസ്തകത്തെ അവൻ വാങ്ങിച്ചുവോ, ആ പുസ്തകം ഇതുവരെയും ഇനിക്കു കിട്ടിയില്ല.

൩൱൮. നാമധേയങ്ങളുടെ നില അവെക്കാധാരമായിരിക്കുന്ന നാമങ്ങളോടു ചേൎന്ന

മുൻപിൽ ആയിരിക്കെണം, ഇടയിൽ നാമങ്ങളുടെ ആധേയ രൂപമോ ലോപഷഷ്ഠിയൊ, സപ്തമിയൊ, മററു നാമാധേയങ്ങളൊ അല്ലാതെ വേറവിട്ടു മൊഴികൾ വന്നു കൂടാ: ദൃ—ന്തം; 'ഞാൻ ദ്രവ്യം കൊടുത്ത വീട്ടുകാരൻ,' പറഞ്ഞാൽ കേൾക്കാത്ത ജനങ്ങൾ; ആ വരുന്ന നല്ല മനുഷ്യൻ; പാപം ചെയ്യുന്ന ൟ ദുഷ്ടന്മാർ; രാവണനെ ജയിച്ച ദശരഥപുത്രൻ; അവൻ വിലെക്കു വാങ്ങിച്ച ആട്ടിൻ കുട്ടി; ഞാൻ കണ്ട ദേശത്തു ജനങ്ങൾ; രോഗി ആയി കിടക്കുന്ന മഠത്തിൽ കേരുളൻ; എന്നാൽ ദശരഥന്റെ; ആട്ടിന്റെ, ദേശത്തെ, മഠത്തിലേ, എന്നിങ്ങനെ പറഞ്ഞാൽ ജയിച്ചതും വാങ്ങിക്കപ്പെട്ടതും കണ്ടതും കിടക്കുന്നതും, പുത്രൻ കുട്ടി, ജനങ്ങൾ, കേരുളൻ, എന്നിങ്ങനെ ക്രമത്തിനു അൎത്ഥം വരുന്നതിനു പകരം; 'ദശരഥൻ, ആടു, ദേശം, മഠം എന്നു ൟ മുറെക്കു അൎത്ഥമായിത്തീരും.

൩൮൭ ആധാരത്തിന്നു മററും വല്ല ആധേയങ്ങൾ ഉണ്ടായിരുന്നാൽ അപ്പോൾ വാചകത്തിന്നു ചില ഭാഷഭേദം വരുത്തുവാൻ ഉള്ളതാകുന്നു വിവരപ്പെടുത്തേണമെങ്കിൽ.

(൧) ഷഷ്ഠി വിഭക്തിയെ ആധേയരൂപത്തിൽ എങ്കിലും ലോപഷഷ്ഠിയിലെങ്കിലും ആക്കുകയും സപ്തമിയോടു ചേൎന്നിരിക്കുന്ന നാമാധേയത്തെക്കുളകയും ചെയ്യുന്നതു: ദൃ—ന്തം; പാഞ്ചാലത്തിന്റെ രാജാവിന്നു വിശേഷണമായിട്ടു കേൾവിപ്പെട്ട എന്നു വരുമ്പോൾ പാഞ്ചാല ദേശരാജാവു' അല്ലെങ്കിൽ 'ദേശത്തിൻ രാജാവു' എന്നും കനാൻ നാട്ടിലെ ജനങ്ങൾക്കു വിശേഷണമായിട്ടു 'ദുഷ്ടന്മാരായ' എന്നതിനെ കൂട്ടെണമെങ്കിൽ 'ദുഷ്ടന്മാരായ കനാൻ നാട്ടു ജനങ്ങൾ' എന്നും പറയെണം.

(൨) നാമാധേയത്തെ വചനാധേയമായിട്ടു മാററിപ്പിന്നാലെ സവാച്യനാമത്തെ പ്രയോഗിക്കുന്നതു: ദൃ—ന്തം; 'ഭയത്താൽ ഉണ്ടായ' എന്നതിനെ 'ഒരു രാജാവിന്റെ മരണം' എന്നതിനോടു ചേൎക്കുന്നതിനു' ഒരു രാജാവു ഭയത്താൽ മരിക്കുന്നതു എന്നും

ഭാസ്കരൻ എഴുതിയ' എന്നതിനെ 'ഗണിതത്തെക്കുറിച്ചുള്ള പ്രമാണങ്ങൾ' എന്നതിനോടു ചേൎക്കണമെങ്കിൽ 'ഭാസ്കരൻ ഗണിതത്തെക്കുറിച്ചു എഴുതിയപ്രമാണങ്ങൾ; എന്നും ആകെണം.

(൩) ആധേയങ്ങളിൽ മുൻപിലത്തതിനെ വന്തമായിട്ടു മാറ്റുകയും രണ്ടാധേയങ്ങളെയും ഉം എന്ന അവ്യയം മുഖാന്തരം സംബന്ധിപ്പിക്കയും ചെയ്തു മറ്റു നാമാധേയം കൊണ്ടു ആധാരത്തോടു ചേൎക്കുന്നു: ദൃ—ന്തം; 'ഞങ്ങളുടെ പിതാവായ' എന്നതും 'നിന്റെ ദാസൻ' എന്നതും തമ്മിൽ ചേരുമ്പോൾ 'ഞങ്ങളുടെ പിതാവായി നിന്റെ ദാസനായുള്ളവൻ' എന്നെങ്കിലും 'ഞങ്ങളുടെ പിതാവും നിന്റെ ദാസനുമായുള്ളവൻ' എന്നെങ്കിലും ആകും; സംബന്ധങ്ങളിൽ മുൻപിലത്തേതു സാധനവും പിന്നത്തേതു സാധ്യവും ആയിരുന്നാൽ ഉം എന്ന അവ്യയം കൂട്ടി ഒന്നിക്കുന്നതിനെക്കാൾ മുൻപിലത്തതു വന്തമായിട്ടു മാറ്റുന്നതു ഉത്തമം: ദൃ—ന്തം; 'പാകത വന്നവനായ മനുഷ്യൻ' എന്നതിനു ആധേയമായിട്ടു 'വയസ്സൻ' എന്നതു ചേരുമ്പോൾ 'വയസ്സനായി പാകത വന്ന മനുഷ്യൻ' എന്നു പറയാം; എന്തെന്നാൽ പാകതവരുന്നതിനു വയസ്സുചെല്ലുക അനുകൂലമാകുന്നു; എന്നാൽ അതിന്നു 'ധനവാൻ' എന്നുള്ള വിശേഷണം ചെല്ലുമ്പോൾ 'ധനവാനും പാകത വന്നവനുമായ മനുഷ്യൻ' എന്നെങ്കിലും 'ധനവാനായും പാകത വന്നവനായും ഉള്ള മനുഷ്യൻ' എന്നെങ്കിലും വേണം. അല്ലാതെ ധനവാനായി പാകത വന്നവനായ മനുഷ്യൻ' എന്നായിരുന്നാൽ ധനവാനാകുന്നതു പാകത വരുന്നതിനു കാരണമാകുന്നു എന്നു അൎത്ഥംവരും.

ജ്ഞാപനം. ചില പരിഭാഷകളിൽ മൂലഭാഷയിലെ രീതിപ്രകാരം ആധേയവും ആധാരവും തമ്മിൽ ഇടവിട്ടു നില്ക്ക നടപ്പായിട്ടുണ്ടു എന്നാൽ അതു പൊരുൾ പിണങ്ങി തിരിയുന്നതിനു മിക്കപ്പോഴും ഇട വരുത്തുന്നതാകയാൽ വാചകത്തിന്റെ ആകൃതി മാറ്റീട്ടു എങ്കിലും ഇങ്ങനെയുള്ള പ്രയോഗങ്ങളെ ഒഴിപ്പാനുള്ളതാകുന്നു. എന്നാൽ നാമാധേയവും ഇടയിൽ കേറിനില്ക്കുന്ന നാമവും തമ്മിൽ ചേരാത്തവണ്ണം ലിംഗഭേദവും സംഖ്യാഭേദവും മറ്റും ഉണ്ടായിരുന്നാൽ പിണക്കത്തിന്നിടയില്ല: ദൃ—ന്തം; 'സുന്ദരിയായ ഭീമന്റെ മകൾ. കേഴ്പിപട്ടവരായ ദശരഥന്റെ പുത്രന്മാർ 'എങ്കിലും ഒരം പ്രയോഗം മലയാം ഭാഷയുടെ സ്വഭാവത്തിന്നു വിരോധമാകയാൽ ഇങ്ങനെ ഉള്ള പടുതികളിലും അതു കൊള്ളിപ്പാനുള്ളതല്ല.

൩൨൨. നാമങ്ങളുടെ വിഭക്തികളും വചനാധേയങ്ങളും നാമത്തോടു സംബന്ധപ്പെട്ടു വരു

മ്പോൾ അവയുടെ പിന്നാലെ ഉള്ള ആയ അത്തെ, എന്നവ മുതലായിട്ടു ചില നാമാധെയങ്ങൾ ചെരും. ദൃ—ന്തം; 'ഗുണമുള്ള ശീലം രാജാവായ ദാവീദ, മുൻപിലത്തെ പുസ്തകം.

൩൨൫. ഉള്ള എന്നതു എല്ലാ വിഭക്തികളോടും ഒരു പോലെ ചെരുന്നതാകുന്നു: ദൃ—ന്തം; ദ്രവ്യമുള്ള മനുഷ്യൻ, രാജാവിനെ ഉള്ള ഭയം, ദൈവത്തൊടുള്ള വഴക്കു, ഞങ്ങൾക്കുള്ള ആട്ടിൻകുട്ടി, കല്ലാലുള്ള ബിംബം; നാട്ടുപുറത്തിലുള്ള ജനങ്ങൾ' എന്നാൽ 'ആയ' എന്നതു പ്രഥമയോടും സപ്തമിയോടുമെ നടപ്പായിട്ടു ചെരുന്നുള്ളു: ദൃ—ന്തം: 'ഗുണവാനായ രാജാവു; അന്യദെശത്തെ ജനങ്ങൾ' പിന്നെയും പ്രഥമയുടെ പിന്നാലെ 'ഉള്ള' എന്നതു ഗുണവും ഗുണിയും തമ്മിലുള്ള സംബന്ധത്തെയും; 'ആയ' എന്നതു ഗുണികൾ തമ്മിലുള്ള സംബന്ധത്തെയുംകാണിക്കുന്നു; എന്നാൽ ഗുണം അധികമായിട്ടു ശൊഭിക്കുന്നതു ഗുണികൾ തമ്മിൽ 'ആയ' എന്നതു മുഖാന്തരം സംബന്ധിക്കുംപോൾ ആകുന്നു; എന്തെന്നാൽ 'ഗുണമുള്ള മനുഷ്യൻ' എന്ന ചില ഗുണങ്ങൾ ഉള്ളവനെ കുറിച്ചുപറയാം 'ഗുണവാനായ മനുഷ്യൻ' എന്നതിന്നു 'ഗുണം തികഞ്ഞവൻ എന്നു അൎത്ഥമാകുന്നു; അങ്ങിനെ തന്നെ 'തെളിവുള്ള കാൎയ്യം എന്നു അതിൽ ചില തെളിവുകൾ ഉണ്ടായിരുന്നാലും പറയാം; 'തെളിവായ കാൎയ്യം എന്നു പറയെണമെങ്കിൽ കാൎയ്യം മുഴുവനും തെളിവായിരിക്കെണം.സപ്തമിയോടു ചെരുംപോൾ ഉള്ള എന്നതു ആധാരത്തിന്റെ ഇരിപ്പടത്തെയും 'ആയ'എന്നതു എ; എന്നു ചുരുങ്ങി ആധാരത്തിന്നു സ്ഥലത്തൊടുള്ള സംബന്ധത്തെയും കാണിക്കുന്നു: ദൃ—ന്തം; 'ചീനത്തുള്ള ജനങ്ങൾ എന്നു ആ ദിക്കിൽ പാൎക്കുന്ന എല്ലാ ജാതിക്കാരെയും പറയാം, 'ചീനത്തെ ജനങ്ങൾ' എന്നു ആ ദിക്കിലെ ജാത്യ കുടികളായ ചീനന്മാരെ സംബന്ധിച്ചെ പറയാവു; പിന്നെയും 'ചീനത്തുള്ള ജനങ്ങൾ' എന്നു ആ സ്ഥലത്തു പാൎക്കുന്നവരെത്തന്നെ പറഞ്ഞുകൂടു; 'ചീനത്തെ ജനം എന്നു അവിടം വിട്ടു മറുദിക്കിൽപ്പോയിപ്പാൎക്കുന്നവരെയും പറയാം. 'അത്തെ' എന്നതു 'അതായ' എന്നതിന്റെ ചുരുക്കമെന്ന പോലെ തോന്നുന്നു, അതു ചെരുന്നതു സപ്തമിയുടെയും ലന്തങ്ങളുടെയും പിന്നാലെ ആകുന്നു: ദൃ—ന്തം; 'മുൻപിലത്തെച്ചുമടു ഇന്നലത്തെ മഴ; അപ്പോഴത്തെ പട്ടതി; അവൻ വന്നാലത്തെ ഉപകാരം;' 'ആയ' എന്നതിന്റെ ചുരുക്കമായ എകാരത്തിന്റെയും പ്രതിഭാവ നാമാധെയത്തിന്റെ അന്തത്തിൽ വരുന്ന ആകാരത്തിന്റെയും പിന്നാലെ വരുന്ന ഹല്ലു ഖരങ്ങൾ മുതലായിട്ടുള്ളവ

ആയിരുന്നാൽ ഇരട്ടിക്കും: ദൃ—ന്തം; 'കിണററിലെപ്പന്നി: വീടാകൂടം.'

൩൮൦. പ്രയോഗത്തെ സംബന്ധിച്ചു നാമധേയത്തിന്നു വിശേഷണമെന്നും, അതിന്റെ ആധാരത്തിന്നു വിശേഷ്യമെന്നും പേരായിരിക്കുന്നു; എന്നാൽ വിശേഷണം ആവശ്യവിശേഷണം അലങ്കാര വിശേഷണം, കാരണ വിശേഷണം എന്നിങ്ങനെ മൂന്നു തരമായിരിക്കുന്നു: ദൃ—ന്തം; 'അവിവേകികളായ മനുഷ്യൎക്കു അബദ്ധം വരും' എന്നതിൽ 'അവിവേകികളായ' എന്നുള്ള വിശേഷണം കൊണ്ടു വിശേഷ്യത്തിന്റെ അൎത്ഥം ഖണ്ഡിക്കപ്പെട്ടില്ലെങ്കിൽ കാൎയ്യം സത്യമായിരിക്കയില്ല. ആകയാൽ വിശേഷണം ആവശ്യമാകുന്നു; എന്നാൽ 'അറിവില്ലാത്ത മൃഗങ്ങൾ' എന്നതിൽ വിശേഷണം അലങ്കാരത്തിന്നു മാത്രമാകയാൽ അതുവിട്ടു പറഞ്ഞാലും പൊരുളൊക്കും പിന്നെയും 'മുക്തിയെത്തരുന്നവൻ ഭുക്തിയെയും തരും' എന്നതിൽ വിശേഷണം വിശേഷ്യത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതിന്റെ കാരണത്തെക്കാണിക്കുന്നു.

൩൮൧ ആധേയ വചനത്തിന്നു പകരം ആധേയ നാമത്തെ പ്രയോഗിച്ചാൽ പൊരുൾ ഒക്കുമെങ്കിലും ആധേയം സമാസ നാമത്തിന്റെ ഒരമിശകമായിരിക്കുന്നതല്ലാതെ വിശേഷ്യത്തിന്നു വിശേഷണമാകയില്ല: ദൃ—ന്തം; 'പഴനെല്ലു; പുതുവീഞ്ഞു, കുറുങ്കാട്ടു, ദുഷ്ടമനുഷ്യൻ', എന്നവെക്കു പല വകയുള്ളതിൽ ഒരു വക നെല്ലു. വീഞ്ഞു, കാട്ടു, മനുഷ്യൻ എന്നൎത്ഥമാകുന്നു, പഴയ നെല്ലു, പുതിയ വീഞ്ഞു, കുറിയകാട്ടു, ദുഷ്ടനായ മനുഷ്യൻ എന്നു പറയും പോലെ വിശേഷണത്തെക്കാണിക്കുന്നില്ല.

൩൯൨. നാമാധേയത്തിന്റെ പിൻപു ഒന്നിൽ അധികം നാമങ്ങൾ ഉണ്ടായിരുന്നാൽ ആധാരം മുൻപിലത്തേതു തനിച്ചോ എല്ലാം കൂടെ അടെച്ചോ എന്നു ഔചിത്യംകൊണ്ടു അറികേയുള്ളു: ദൃ—ന്തം; 'കൊച്ചീലെ ദിവാനും സായ്പും തമ്മിൽ ബഹു പക്ഷമായിരിക്കുന്നു', എന്നതിൽ 'കൊച്ചിയിലേ' എന്ന വിശേഷണം ദിവാനോടു മാത്രം ചേരുന്നു; എന്നാൽ ആലപ്പുഴെ ഇരിക്കുന്ന സായ്പും മദാമ്മയും കൊള്ളാകുന്നവരാകുന്നു.' എന്നതിൽ വിശേഷ്യം സായ്പും മദാമ്മയും കൂടെ ആകുന്നു; നില ഭേദമോ, ലിംഗഭേദമോ, സംഖ്യഭേദമോ ഉള്ള സവാച്യനാമങ്ങളെ നാമാധേയങ്ങളായിട്ടു പ്രയോഗിച്ചാൽ ഖണ്ഡിതം വരുന്നതാകുന്നു: ദൃ—ന്തം; 'സായ്പും കൊച്ചിയിലെ ദിവാനും, നല്ലവനായ യോസെപ്പും സഹോദരിയും; ആലപ്പുഴെ ഇരിക്കുന്നവരായ സായ്പും മദാമ്മയും'; സർവ്വനാമങ്ങളെ ആധേയമായിട്ടു പ്രയോഗിക്കുംപോഴും ഠരം സംശയമുണ്ടു: ദൃ—ന്തം; 'ആ വള്ളക്കാരനും കൂട്ടുകാരും' ചില വൈദ്യന്മാരും, ആശാന്മാരും; എന്നാൽ പിന്നാലേ വരുന്ന നാമത്തിന്നു എന്തെങ്കിലും ഒരു വിശേഷണം ഉണ്ടായിരുന്നാൽ മുൻപിലത്തെ വിശേഷണം അതിനോടു സംബന്ധിക്കയില്ല: ദൃ—ന്തം; 'ആ നല്ല യജമാനനും, അവന്റെ ബാല്യക്കാരനും.'

൩൯൩. ഉം എന്ന അവ്യയംകൊണ്ടു സംബന്ധിക്കപ്പെട്ടിരിക്കുന്ന രണ്ടാധേയങ്ങൾക്കു ഒരു മൊഴി തന്നെ ആധാരമായിട്ടു ബഹു സംഖ്യയിൽ വരുമ്പോൾ ആധേയങ്ങൾ സംബന്ധി

ക്കുന്നതു ആധാരത്തിൽപ്പെട്ടപൊരുളുകളോടു അ ടെച്ചോ വെവ്വേറെയൊ എന്നും ഔചിത്യം കൊണ്ടുതന്നേ അറിയെണം: ദൃ—ന്തം; 'നല്ലതും വലിയതുമായ കാൎയ്യങ്ങൾ' എന്നതിന്നു 'നന്മ യും വലിപ്പവും ഒരു പോലെ സംബന്ധിക്കു ന്ന കാൎയ്യങ്ങൾ' എന്നും, 'നല്ല കാൎയ്യങ്ങളും വലി യ കാൎയ്യങ്ങളും' എന്നും പൊരുൾ വരും. എന്നാ ൽ വിശേഷണങ്ങൾ തമ്മിൽ സ്വഭാവേന ചേ രാത്തതായിരുന്നാൽ ആധാരത്തിൽപ്പെട്ട പൊരു ളുകളെ വെവ്വേറായിത്തിരിച്ചെടുക്ക തന്നെ വേ ണം: ദൃ—ന്തം; 'കൈച്ചും, എരിച്ചും, പുളിച്ചും, ഉള്ള വസ്തുക്കൾ.'

## നാലാം സൎഗ്ഗം—വചനീയ നാമങ്ങൾ.

൩൯൪. വചനത്തിൽനിന്നു വരുന്ന നാമങ്ങ ൾ വചനീയനാമങ്ങൾ എന്നു പേർപെടുന്നു. അവ വാച്യനാമം എന്നും സവാച്യനാമങ്ങൾ എന്നും വചനോത്ഭവ നാമങ്ങൾ എന്നും ഇ ങ്ങനെ മൂന്നു വകയായിരിക്കുന്നു. അവയിൽ വാച്യനാമത്തിന്നും സവാച്യനാമങ്ങൾക്കും മ റ്റുള്ള നാമങ്ങളെപ്പോലെ വിഭക്തി രൂപങ്ങൾ ഉള്ളതു കൂടാതെ ക്രിയകൾക്കുള്ള സംബന്ധങ്ങൾ ചേരുന്നതു ആകുന്നു.

൩൯൫. വാച്യനാമം ഉണ്ടാകുന്നതിന്റെ വി വരം ൩൬—൩൭ ലക്കങ്ങളിൽ പറഞ്ഞിട്ടുണ്ടു. അതിന്നു പ്രഥമ, ദ്വിതീയ, പഞ്ചമി മുതലായ വിഭക്തികൾ ഉണ്ടാകും: ദൃ—ന്തം; അവൻ പറ

കയാകുന്നു എന്നതിൽ 'അവൻ' എന്നതു കൎത്താവും, 'പറക' എന്നതു വാച്യവും ആയിരിക്കുന്നു. 'അവൾ എഴുതുകയും വായിക്കയുംചെയ്തു' എന്നതിൽ 'അവൾ' എന്നതു 'ചെയ്തു' എന്നതിന്റെ കൎത്താവും 'എഴുതുകയും വായിക്കയും എന്നവ അതിന്റെ കൎമ്മങ്ങളും ആകുന്നു. 'നീ വരായ്കയാൽ ഞാൻ പോയില്ല' എന്നതിൽ 'നീ' എന്നതു 'വരായ്ക' എന്നതിന്റെ കൎത്താവാകുന്നു അതു പഞ്ചമിയിൽ ആകയാൽ വരാഞ്ഞതിനുള്ള കാരണത്തെക്കാണിക്കുന്നു. വീണ്ടു 'അവൻ നടക്കയിൽഎന്നതിന്നു നടക്കുമ്പോൾ വീണു എന്നൎത്ഥമാകുന്നു, (൨൧൪) ചിലപ്പോൾ മററുള്ള വിഭക്തി രൂപങ്ങളും വരും: ദൃ—ന്തം; അനുതപിക്കയെക്കുറിച്ചു ഉദാരത അരുതു; വാങ്ങിക്ക കൊടുക്കയോടു ശരിയല്ല; പറകകൊണ്ടു ചെയ്കയുടെ ഗുണം അറിയത്തില്ല.'

ആവാപനം. വാച്യനാമത്തോടു രൂപത്തിൽ ഒക്കുന്ന ചില വചനോത്ഭവ നാമങ്ങൾ ഉണ്ടു; അവെക്കു വാച്യനാമത്തിന്റെ ലക്ഷണമില്ല അവ മററു സാധാരണ നാമങ്ങളെപ്പോലെ അന്വയിക്കപ്പെടുന്നു: ദൃ—ന്തം; 'രോഗി തന്റെ കിടക്കയെ (കട്ടിലിനെ) എടുത്തുംകൊണ്ടു നടന്നു.'

൩൪൩. സവാച്യനാമങ്ങൾ നാമധേയങ്ങളോടു '**വൻ**' എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നു: ദൃ—ന്തം; 'നടന്നു-നടന്നവൻ, നടക്കാഞ്ഞ—നടക്കാഞ്ഞവൻ; നടക്കുന്ന-നടക്കുന്നവൻ-നടക്കാത്ത—നടക്കാത്തവൻ. ഭവിഷ്യ കാല സവാച്യ നാമത്തിന്നു നന്തത്തിന്റെ '**വാൻ**' എന്നതിനെ '**വവൻ**' എന്നും '**പ്പാൻ**' എന്ന

തിനെ 'പ്പവൻ' എന്നും മാററുന്നതിനാൽ ഉ ണ്ടാകുന്നു: ദൃ—ന്തം; 'വരുവാൻ=വരുവവൻ; കേൾപ്പാൻ– കേൾപ്പവൻ; ഇവെക്കു ശേഷം നാമങ്ങളെപ്പോലെ ലിംഗഭേദങ്ങളും സംഖ്യവ്യ ത്യാസങ്ങളും വിഭക്തിരൂപങ്ങളും ഉണ്ടു: ദൃ—ന്തം; 'നടന്നവൻ=നടന്നവൾ; നടന്നതു—നടന്നവ ർ—നടന്നവ—നടന്നവനെ – നടന്നവരോടു-ന ടന്നതിന്നു' പിന്നയും 'അവൻ, അവൾ, അവർ' എന്നവ 'ഓൽ-ഓൾ-ഓർ എന്നും ചുരുങ്ങുകനടപ്പുണ്ടു: ദൃ——ന്തം; 'കണ്ടവൻ—ക ണ്ടോൻ—കേൾപ്പവൾ—കേൾപ്പോൾ, വലിയവ ർ—വലിയോർ' എന്നാൽ ഉവതു എന്നതു ചി ലപ്പോൾ അത്തു എന്നു ചുരുങ്ങും: ദൃ—ന്തം; 'വരുവതു—വരത്തു; കേൾക്കുവതു— കേൾക്കത്തു'

൩൯൭. സവാച്യനാമങ്ങൾക്കു മററുള്ള നാ മങ്ങളെപ്പോലെ വിഭക്തി രൂപങ്ങൾ ഉള്ളതു കൂ ടാതെ അവയുടെ മൂലവചനങ്ങളെപ്പോലുള്ള അന്വയങ്ങളും ഉണ്ടു: ദൃ—ന്തം; 'എന്നെതല്ലിയ വൻ, രാജാവിനോടു മത്സരിച്ചവർ' നാമധേ യങ്ങളെപ്പോലെ കർത്താവു, കർമ്മം, കാരണം മുതലായിട്ടു പലതര സംബന്ധത്തിലും അവ അന്വയിക്കപ്പെടും: ദൃ—ന്തം; 'പോകുന്നവൻ (ഗമനം ചെയ്യുന്ന ക്രിയാകർത്താവു') തിന്നതു- തിന്നപ്പെട്ട വസ്തു' (പറഞ്ഞതു) പറച്ചിലിൻെറ കാൎയ്യം, സവാച്യ നാമങ്ങളുടെ കാലം നിരാ ധാരമായിട്ടും പരാധാരമായിട്ടും വരും: ദൃ—ന്തം; ആലുവാക്കു പോയവനെ ഞാനറിയും, തിരുവ ല്ലാക്കു പോകുന്നവരൊക്കയും അവന്നു ഒരു ചക്രം വീതം കൊടുത്തു.

ജ്ഞാപനം സവാച്യനാമങ്ങൾ നാമാധേയങ്ങളോടു 'അവ ൻ' എന്ന സർവ്വനാമം ചേൎന്നുണ്ടാകുന്നവയാകുന്നു എന്നു ഒരു പക്ഷം ചിലൎക്കുണ്ടു എങ്കിലും സൂക്ഷ്മം വിചാരിക്കുമ്പോൾ അവ വറ്റു നാമങ്ങൾ തന്നെ ആകുന്നു എന്നു കാണുന്നതിന്നിട വരും. എന്തെന്നാൽ അവ വചനത്തോടു സംബന്ധമുള്ള ഏതുപൊരുളി ന്നും കൊള്ളുന്നു. മററവ നിശ്ചയകരങ്ങളാകയാൽ ആവൎത്തിച്ചു പറയുന്ന പ്രത്യേക പൊരുളുകളോടു ചേരുന്നതിന്നേ ഇടയുള്ളു. പിന്നെയും നാമാധേയവും നിശ്ചയകരവും തമ്മിൽ സന്ധിമുറെക്കു ഒന്നിക്കുമ്പോൾ ഇടയിൽ യകാരം വരുന്നതാകയാൽ 'നടന്നയവ ൻ—നടന്നയവൾ' എന്നിങ്ങനെ വരുന്നതല്ലാതെ 'നടന്നവൻ നടന്നവൾ' എന്നു വരുന്നതിന്നിടയില്ല. ഇതു കൂടാതെയും ഈ വക നാമങ്ങൾ നിശ്ചയകരങ്ങൾ ചേൎന്നുണ്ടാകുന്നവയായിരുന്നാ ൽ, അവെക്കു മുൻപിൽ നിശ്ചയകരങ്ങളാകുന്ന അ, ഇ, എന്ന വ ചേരുന്നതിന്നിടയില്ല. എന്നാൽ ഇവയോടു മേൽപ്പറഞ്ഞ അ ക്ഷരങ്ങൾ ചേൎന്നു വരിക നടപ്പാകുന്നു: ദൃ—ന്തം; 'അപ്പോകുന്ന വൻ' ഈ മുക്കപോയവൻ; എന്നാൽ 'ഞാൻ ഒരു പുസ്തകം വാ ങ്ങിച്ചതു പുത്തനാകുന്നു' എന്നുള്ളതിൽ 'വാങ്ങിച്ചതു' എന്നുള്ള പ ദം സവാച്യമല്ല; വാങ്ങിച്ച അതു എന്നവയുടെ ഒന്നിപ്പാകുന്നു. അങ്ങനെ തന്നെ 'ഇനിക്കൊരു ഭൃത്യനുണ്ടായിരുന്നവൻ ഭോഷ നാകുന്നു' എന്നതു 'ഇനിക്കൊരു ഭൃത്യനുണ്ടായിരുന്ന അവൻഭോ ഷനാകുന്നു' എന്നവയെ കൂട്ടിപ്പറയുന്നതല്ലാതെ മറെറാന്നുമല്ല.

നൻവ്വ. സവാച്യനിൎല്ലിംഗം വാച്യനാമത്തി ന്നായിട്ടു പ്രയോഗിക്കപ്പെടുന്നുണ്ടു: ദൃ-ന്തം; 'അവൻ പറഞ്ഞതുകൊണ്ടു' എന്നതിന്നു 'അ വൻ പറകകൊണ്ടു' എന്നുതന്നേ അൎത്ഥമാകു ന്നു; എന്നാൽ അതു ക്രിയെക്കും പൊരുളിന്നും ഒരുപോലെ കൊള്ളുന്നതാകയാൽ ചിലപ്പോൾ വാക്യത്തിന്റെ അൎത്ഥം സംശയമായിരിക്കും: ദൃ—ന്തം; 'അവൻ പറയുന്നതിൽ നല്ലസാരമു ണ്ടു' എന്നതിന്നു അവന്റെ പാച്ചിലിൽ നല്ല സാരമുണ്ടെന്നും അവൻ പറയുന്ന സംഗതി യിൽ നല്ല സാരമുണ്ടെന്നും രണ്ടു വിധേനയും പൊരുളാകും. സവാച്യനാമങ്ങളുടെ നിൎല്ലിം ഗം, ലിംഗ സംഖ്യഭേദങ്ങളെക്കാണിച്ചിട്ടആവ

ശ്യമില്ലാത്ത പട്ടതികളിൽ ഏതുലിംഗത്തിനും സംഖ്യയ്ക്കും കൊള്ളുന്നതായിട്ട പ്രയോഗിക്കപ്പെടും: ദൃ—ന്തം; രാമായണം എഴുതിയതു, വാല്മീകി ആകുന്നു എന്നു പറയുമ്പോൾ രാമായണം ഒരാൾ എഴുതീട്ടുണ്ടെന്നു മാത്രം കേൾപ്പിക്കാരൻ മുൻപെ തന്നെ അറിഞ്ഞിരിക്കുന്നു എന്നു ഭാവം, എന്നാൽരാമായണം എഴുതിയവൻ വാല്മീകി ആകുന്നു എന്നു, ഒരാൾ രാമായണം എഴുതീട്ടുണ്ട എന്നു തന്നെ അല്ല എഴുതിയതു ഒരു പുരുഷനാകുന്നു എന്നും കൂടെ കേൾപ്പിക്കാരൻ അറിഞ്ഞിരിക്കുമ്പോഴെ പറയാവു.

ചേൻന്ന പുരുഷാൎത്ഥങ്ങളോട്ട കൂടി ചില വചനങ്ങൾ കവിതയിലും പഴയ വാചകങ്ങളിലും വരുന്നുണ്ട: ദൃ—ന്തം; 'വന്നെൻ (ഞാൻ വന്നു); വന്നാൻ (അവൻ വന്നു); വന്നൾ (അവൾ വന്നു); വന്നാർ (അവരുവന്നു); വരുന്നേൻ (ഞാൻ വരുന്നു); വരുവേൻ ('ഞാൻ വരും'.)

൪൦൦. വചനോത്ഭവ നാമങ്ങൾ ധാതുവചനങ്ങളിൽനിന്നു ഉണ്ടാകുന്ന നാമങ്ങൾ ആകുന്നു. എന്നാൽ അവെക്കു വചനത്തിന്റെ ലക്ഷണങ്ങൾ ഒന്നുമില്ല; നാമങ്ങൾക്കുള്ള രൂപഭേദങ്ങളും അന്വയങ്ങളും മാത്രമെയുള്ളു.

൪൦൧. വചനത്തിന്റെ ധാതുക്കളിൽ പലതും നാമങ്ങളായിട്ട യാതൊരു മാററവും കൂടാതെ വരും: ദൃ—ന്തം; 'അടി, തടി, നട, ഉരുൾ, പടൽ, മലർ, തല്ല, ചൊല്ല.'

ജ്ഞാപനം. (൧) ധാതുവിന്റെ എകാരം വ്യഞ്ജന ലക്ഷ പ്രകാരം അകാരമാകും: ദൃ—ന്തം; 'തറെ—തറ, മറെ—മറ.'

(൨) വാച്യനാമം കകാരത്തിലായും ധാതു അൎദ്ധാച്ചിൽ അവസാനിച്ചുംമുൻപിൽ ഒരു ഹ്രസ്വാക്ഷരം മാത്രം ഉണ്ടായും വരുന്ന

ധാതുക്കളിലെ ഹ്രസ്വം ദീൎഘമാകും: ദൃ—ന്തം; 'പാട്ടക—പട്ട' പെറുക—പെറ്റ, തൊട്ടക—തൊട്ട, നട്ടക—നട്ട, പോരുക—പൊരു,' അന്ത്യാക്ഷരം ണ്ണു, ന്ന. ല്ല. ള്ള, എന്ന ഇരട്ടയക്ഷരങ്ങളിൽ ഒന്നായിരുന്നാൽ അതു ഒററയായിട്ട മാറും: ദൃ—ന്തം; 'ഉണ്ണുക—ഊണ, തിന്നുക—തീന, ചെല്ലുക—ചെല, കൊള്ളുക—കൊള്ള.' എന്നാൽ ചിലപ്പോൾ ധാതുവിന്നു യാതൊരു മാററവും കൂടാതെ നാമമായിട്ട വരികയും ഉണ്ടു: ദൃ—ന്തം 'ചൊല്ലുക—ചൊല്ല, തല്ലുക—തല്ല, തള്ളുക—തള്ള,'

൪൦൨. അജന്തധാതുക്കളിൽ പലതിന്നും ച്ചിൽ എന്നതും വു എന്നതും ധാതുവിനോട്ട ചേൎന്ന ചില നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; മുറി—മുറിച്ചിൽ—മുറിവു, അരെ—അരെച്ചിൽ അരെവു, മറി—മറിച്ചിൽ മറിവു, ഇടി—ഇടിച്ചിൽ ഇടിവു, പറെ-പറെച്ചിൽ, അറി-അറിവു.

൪൦൩. വാച്യനാമത്തിൽ ക്കുക എന്നതു ചേരുന്ന ധാതുക്കൾക്കു പ്പു എന്നതു ചേൎന്ന ചില നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'നടക്കുക-നടപ്പു അറെക്കുക—അറെപ്പു, തടിക്കുക-തടിപ്പു, ഉടുക്കുക-ഉടുപ്പു, നോല്ക്കുക—നോല്പു, തീക്കുക—തീപ്പു, വാക്കുക—വാപ്പു മൂക്കുക മൂപ്പു'

൪൦൪. ധാതുവിന്റെ അന്തത്തിൽ അധ്യാച്ചോട്ട കൂടി വരുന്ന ഹല്ലിന്നു പകരം വൎഗ്ഗത്തിലെ ഖരം ഇരട്ടിച്ചു വരുന്നതിനാൽ ചില നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'പോകുക—പോക്കു ഉണ്ണുക-ഊട്ടു, എഴുതുക—എഴുത്തു. ഇരിട്ടുക—ഇരിട്ടു, ഓടുക—ഓട്ടം, ചാടുക—ചാട്ടം, മാറുക-മാററം പഴകുക,—പഴക്കം, അനങ്ങുക—അനക്കം, പൊങ്ങുക-പൊക്കം, നീങ്ങുക—നീക്കം'

൪൦൫. വാച്യനാമത്തിൽ കകാരമുള്ള ധാതുക്കളിൽ പലതിന്നും അൽ എന്നതു ചേൎന്ന ചി

ല നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'പാടുക-പാടൽ, പാട്ടുക—പാടൽ, വാരുക—വാരൽ, തള്ളുക-തള്ളൽ.

൪൬൧. ധാതുക്കളിൽനിന്നു അ, അം, വി, തി, ച്ച, മ എന്നവ മുതലായിട്ടു ചില പ്രത്യയങ്ങൾ ധാതുവിനോടു ചേൎന്നു പല തര നാമങ്ങളും ഉണ്ടാകും: ദൃ—ന്തം; 'തടുക്കുക— തട, ഉടുക്കുക-ഉട, കൊടുക്കുക—കുട, കൊല്ലുക-കുല; നീളുക—നീളം, അകലുക—അകലം, മറക്കുക—മറവി, കേൾക്കുക- കേൾവി, തോല്ക്കുക-തോലി, കെടുക്കുക-കെടുതി, അറുക-അറുതി, പൊറുക്കുക-പൊറുതി, പടുക-പടുതി; താക്കു—താഴ്ച, വീഴുക-വീഴ്ച വളെരുക. -വളെച്ച, കാണുക-കാഴ്ച, ഉരുളുക-ഉരുൾച്ച, അകലുക-അകലച്ച; കുളിരുക-കുളിൎമ്മ, താഴുക-താഴ്മ, ആടുക-ആട്ടതൽ, കെടുക-കെടുതൽ, ചുമക്കുക-ചുമതല, പറക്കുക-പറവ, നോക്കുക-നോട്ടം.

൪൬൭. പ്രതിഭാവ വാച്യനാമത്തിന്റെ അന്തത്തിലെ കകാരം മകാരമായിട്ടു മാറി ചില പ്രതിഭാവ നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; 'വരായ്ക-വരായ്മ, നടക്കായ്ക-നടക്കായ്മ,' യ്ക്ക, യ്മ എന്നവയെ ഴ്ക, ഴ്മ, എന്നാക്കി 'വരാഴ്ക-വരാഴ്മ' എന്നിങ്ങനെ പറയുന്നതു അപശബ്ദമാകുന്നു.

൪൬൮. ധാതുക്കളും വചനാധേയങ്ങളും ആധേയമായിനിന്നു ചില നാമങ്ങൾ ഉണ്ടാകും: ദൃ—ന്തം; ഉടുപുടവ, കെടുകാൎയ്യം, നടുതല, പടുകാലം, നീക്കുപോക്കു, ഓടിവരവു, ചാടിനടപ്പു, കൂടപ്പോക്കു, വളരെപ്പറച്ചിൽ, എങ്കിൽ ശബ്ദം.'

൪൦൯ സംസ്കൃത ധാതുക്കളിൽനിന്ന അനേകം നാമങ്ങൾ ഉണ്ടാകുന്നുണ്ട: ദൃ—ന്തം ; കൃ എന്ന ധാതുവിൽനിന്നു' കൃതം കൃതി കൃത്യം, 'ക്രിയ' കരൻ, കരം കരണൻ—കരണം, കൎത്തൻ, കൎത്താവു, കൎത്രി—കൎത്തൃത്വം, കൎത്തവ്യം, കൎമ്മം—കൎമ്മണി, കൎമ്മി, കാരൻ—കാരണി, കാരിക—കാൎയ്യം.' എന്നവ മുതലായിട്ട മലയാഴ്മയിൽ നടപ്പുള്ള മൊഴികൾ കൂടാതെ അനേകം തദ്ധിതങ്ങളും സമാസങ്ങളും വരുന്നുണ്ട.

# അഞ്ചാം സൎഗ്ഗം—സഹായ വചനങ്ങൾ.

൪൱൦. വചനമായതു ഒററ മൊഴിയിൽ പല സംഗതികളെ ഉൾപ്പെടുത്തുന്നതാകയാൽ ആ സംഗതികളിൽ ഓരോന്നിനെ ആവശ്യം പോലെ താല്പൎയ്യമായിട്ട കാണിക്കുന്നതിന്നും വചനത്തോട സംബന്ധമുള്ള മററ ചില കാൎയ്യങ്ങളെ കൂടെ വരുത്തിപ്പറയുന്നതിന്നുമായിട്ട പ്രധാന വചനത്തോട ഏതാനും വചനങ്ങളെ ചേൎത്തു പറകയുണ്ട. ആ വചനങ്ങൾക്ക സഹായ വചനങ്ങൾ എന്ന പേരായിരിക്കുന്നു. ആയവ വചനത്തിന്റെ ഭാവത്തെയും സ്വഭാവത്തെയും വിശേഷിപ്പിക്കുന്നതായിട്ട രണ്ട തരമായിരിക്കുന്നു. ഭാവ വ്യത്യാസത്തെക്കാണിക്കുന്നവ ആകുന്നു, ഉണ്ട, ഇരിക്ക, ആക, എങ്കുക, വെണ്ടുക, കഴിക, കൂടുക, മേലുക, വഹിക്ക എന്നവയും മററും ആകുന്നു.

൪൱൧ 'ആകുന്നു' എന്നതു ശുദ്ധവചനമാകയാൽ മററു വചനങ്ങളോട സംബന്ധിച്ചു മാത്രം വചനിക്കുന്നതാകുന്നു. അതിന്റെ പ്രതിഭാവം 'അല്ലാ' എന്നാകുന്നു: ദൃ—ന്തം. 'മനുഷ്യൻ ആകുന്നു' എന്നും 'മൃഗം അല്ലാ' എന്നും പറഞ്ഞാൽ അൎത്ഥം ഇല്ല. മനുഷ്യൻ പാപി ആകുന്നു' എന്നും 'മൃഗം ബോധമുള്ളതല്ല

എന്നും പറയേണം. 'ഉണ്ടു, ഇരിക്ക' എന്നവ സവാച്യവചനങ്ങളായിരിക്കയാൽ തനിച്ചു വചനിക്കാകുന്നവയാകുന്നു: ദൃ—ന്തം; 'ദൈവം ഉണ്ടു.' പൂൎവ്വ ജന്മം ഇല്ല.' 'ഇരിക്ക' എന്നതു പ്രത്യേകം ഒരു ഭാവത്തെക്കാണിക്കുന്നതാകുന്നു എങ്കിലും അതിന്നു 'ഉണ്ടു' എന്നതിൻെറ അൎത്ഥത്തിൽ സാമാന്യമായിട്ടു പ്രയോഗമുണ്ടു. എന്നാൽ 'ഉണ്ടു' എന്നതു ഉള്ള ഭാവത്തെ സാമാംശം ആയിട്ടും കാലഭേദത്തെയും മറ്റും സാമാന്യമായിട്ടും കാണിക്കുന്നു. 'ഇരിക്ക' എന്നതു കാലഭേദത്തെ താല്പൎയ്യ സംഗതിയായിട്ടു കാണിക്കയും പദാൎത്ഥത്തിൽനിന്നു ഒരു സാദ്ധ്യമുണ്ടെന്നു ഓൎമ്മപ്പെടുത്തുകയും ചെയ്യുന്നു: ദൃ—ന്തം; 'അവൻെറ കൈയിൽ ഒരു നല്ല മരുന്നുണ്ടു' എന്നു പറഞ്ഞാൽ ഒരു വിവരം അറിയിക്ക മാത്രം ചെയ്യുന്നു. 'അവൻെറ കൈയിൽ ഒരു നല്ല മരുന്നിരിക്കുന്നു' എന്നു പറഞ്ഞാൽ ആ മരുന്നുകൊണ്ടു ഉപകാരം വരുത്തിക്കൊള്ളാമെന്നും മറ്റും ചില ഉള്ളൎത്ഥങ്ങളുണ്ടു. പിന്നെയും 'ഇരിക്ക' എന്നതിനെ പ്രയോഗിക്കുന്നതു കണ്ടറിഞ്ഞതു പോലെ പറയുമ്പോൾ ആകുന്നു. ഉണ്ടു എന്നു വല്ല വിധേനയും അറിഞ്ഞ സംഗതിയെക്കുറിച്ചും പറയാം: ദൃ—ന്തം; 'അവിടെ ഒരു പുസ്തകം ഇരിക്കുന്നു: ഇനിക്കൊരു പെട്ടകമുണ്ടു.'

൩൧൨ 'ഉണ്ടു ഇരിക്ക' എന്നവയുടെ സവാച്യനാമങ്ങൾ ആകുന്ന 'ഉള്ളതു, ഇരിക്കുന്നതു' എന്നവ ഉണ്മാനമായിരുന്നും കൊണ്ടു അവയുടെ സ്ഥാനത്തു 'ആകുന്നു' എന്നതു വരികയുണ്ടു: ദൃ—ന്തം; 'അവൻ അവിടെ ഉണ്ടു, എന്നതു ഉണ്ടോ ഇല്ലയോ എന്നുള്ള സംശയത്തെ മാത്രം നീക്കുന്നു. 'അവൻ അവിടെ ആകുന്നു' എന്നതു അവൻ ഇരിക്കുന്നതു അവിടെ ആകുന്നു എന്നതിന്നു പകരമാകയാൽ അവൻ ഒരിടത്തുണ്ടെന്നുള്ള നിശ്ചയം മുൻപെ തന്നെ മനസ്സിലിരിക്കെ എവിടെ എന്നുള്ള സംശയം മാത്രം തീക്കുന്നതാകുന്നു. ക്രിസ്ത്യാനികൾക്കു ഒരു വിശ്വാസം ഉണ്ടു' എന്നു പറഞ്ഞാൽ അവൎക്കുള്ളതിനെ വചനിക്കുന്നു. 'ക്രിസ്ത്യാനികൾക്കു [ഉള്ളതു] ഒരു വിശ്വാസമാകുന്നു' എന്നതിൽ അവൎക്കു പലതില്ല എന്നു നിശ്ചയപ്പെടുത്തുന്നു.' ഇല്ല അല്ല എന്നവ 'ഉണ്ടു' ആകുന്നു' എന്നവയുടെ പ്രതിഭാവങ്ങളാകയാൽ മെച്ചൊല്ലിയ വ്യത്യാസം അവയിലും അടങ്ങിയിരിക്കുന്നു: ദൃ—ന്തം: 'അവൻ അവിടെ ഇല്ല' എന്നു പറഞ്ഞാൽ ഉണ്ടെന്നുള്ള സംശയത്തെ മാത്രം നീക്കുന്നു. 'അവൻ അവിടെ അല്ല' എന്നുള്ളതു അവൻ ഇരിക്കുന്നതു അവിടെ അല്ല' എന്നതിന്നു പകരമാകയാൽ മറ്റൊരു സ്ഥലത്തുണ്ടെന്നു ഭാവിക്കുന്നു. പിന്നെയും 'ആ മുണ്ടിന്നു നാല്പ ചക്രം വിലയില്ല' എന്നതിന്നു അതിൽ കുറവുണ്ടെന്നൎത്ഥമാകും. 'അതിന്നു നാല്പ ചക്രം വിലയല്ല' എന്നു പറഞ്ഞാൽ അതിൽ ഏറക്കുറയുണ്ടെന്നോ അധികമുണ്ടെന്നോ പൊരുളാകും. 'ജനങ്ങൾക്കു ഒരു രാജാവു ഇല്ല' എന്ന വചനം അവരുടെ അരാ

ജകത്തെ കുറിക്കുന്നു 'അവൎക്കു ഒരു രാജാവു അല്ല' എന്നതു അവൎക്കു പല രാജാക്കന്മാരുണ്ടെന്നു അറിയിക്കുന്നു.

൪൧൩. **ആകുന്നു** എന്നതിന്റെ ഭൂതം '**ആയിരുന്നു**' എന്നും ഭവിഷ്യം '**ആയിവരും**' എന്നുമാകുന്നു. '**ആയിരിക്കും**' എന്നതു സന്ദേഹഭാവത്തിന്നു മാത്രം പ്രയോഗിക്കപ്പെടുന്നു. '**ആയി**' '**ആകും**' എന്നവ **ആകുക** എന്നതു സംഭവ വചനമാകുമ്പോഴെ വരൂ. '**അല്ല**' എന്നതിന്റെ ഭൂതം '**അല്ലാഞ്ഞു**' '**അല്ലായിരുന്നു**' എന്നും ഭവിഷ്യം '**അല്ലായിരിക്കും**' എന്നും ആകുന്നു. പിന്നെയും '**ആകുന്നു, അല്ല**' എന്നവ ക്രിയയുടെ ഗുണത്തെ താല്പൎയ്യപ്പെടുത്തിക്കാണിക്കുന്നതിന്നു വാച്യനാമത്തോടു ചേൎന്നുവരും: ദൃ—ന്തം; 'ഞാൻ എഴുതുകയാകുന്നു; വായിക്കയല്ല'. ഭൂതവും ഭവിഷ്യവും ത്രികാലങ്ങളോടു സംബന്ധിച്ചും വരും: ദൃ—ന്തം; വന്നായിരുന്നു, വരുന്നായിരിക്കും, വരുമായിരുന്നു, വരുന്നില്ലായിരിക്കും. ത്രികാലങ്ങളിൽ ഏതെങ്കിലും തനിച്ചു പ്രയോഗിക്കപ്പെടുമ്പോൾ ക്രിയയുടെ സംഭവത്തെക്കുറിച്ചു പറച്ചില്ക്കാരന്റെ തൽക്കാല വിചാരത്തെക്കാണിക്കും. അതിനോടു '**ആയിരുന്നു**' എന്നു ചേരുമ്പോൾ അവന്റെ വിചാരം കഴിഞ്ഞതായിരുന്നു എന്നും 'ആയിരിക്കും' എന്നു കൂടുമ്പോൾ അവന്റെ വിചാരം വരുവാനിരിക്കുന്നേയുള്ളു എന്നും കാണിക്കുന്നു: ദൃ-ന്തം; 'അവൻ വരും' എന്നു പറഞ്ഞാൽ അവൻ വരും എന്നു ഞാൻ വിചാരിക്കുന്നു എന്നും 'അവൻ വരുമായിരുന്നു' എന്നതിന്നു അവൻ വരുമെന്നു

ഞാൻ വിചാരിച്ചു എന്നും 'അവൻ വരുമായിരിക്കും' എന്നുള്ളതിന്നു അവൻ വരും എന്നു ഞാൻ വിചാരിക്കുമെന്നും അൎത്ഥമാകും. 'ആയിരുന്നു' എന്നതു വചനിപ്പിന്റെ ശക്തിയെ കുറെക്കുന്നതിന്നും 'ആയിരിക്കും' എന്നതു കാൎയ്യത്തിന്റെ സംശയത്തെക്കാണിക്കുന്നതിന്നും ആയിട്ടു പ്രധാന വചനത്തോടു ചേരും.

൪൫൬. വാച്യനാമത്തോടു 'ആകുന്നു' എന്നു കൂട്ടുന്നതു വചനകൎത്താവിന്നു ഏതാണ്ടൊരു ക്രിയ ഉണ്ടെന്നറിഞ്ഞിരിക്കയും ആയതു ഇന്നതെന്നു മാത്രം അറിവാൻ ആവശ്യമായിരിക്കയും ചെയ്യുമ്പോൾ ആകുന്നു. എന്തെന്നാൽ ഇങ്ങനെയുള്ള പ്രയോഗത്തിലെ സാക്ഷാൽ കൎത്താവു 'ചെയ്തതു ചെയ്യുന്നതു ചെയ്വതു എന്നവയിലൊന്നാകുന്നു. മുഴുവനാക്കിപ്പറയുമ്പോൾ ഞാൻ ചെയ്തതു എഴുതുകയായിരുന്നു എന്നും ഞാൻ ചെയ്യുന്നതു വായിക്കയാകുന്നു എന്നും ഇങ്ങനെ വരും. ൨൦ സമാസത്രൂപത്തിന്റെ സാദ്ധ്യം വാച്യത്തെത്താല്പൎയ്യ സംഗതിയായിട്ടു കാണിക്കുന്നതാകയാൽ അതു ആധാര മൊഴിയായിട്ടല്ലാതെ ആധേയ പദമായിട്ടു വരുന്നതല്ല: ദൃ—ന്തം; അവൻ എഴുതിക്കൊണ്ടിരുന്നപ്പോൾ ഞാൻ വായിക്കയായിരുന്നു എന്നല്ലാതെ അവൻ എഴുതുകയായിരുന്നപ്പോൾ ഞാൻ വായിച്ചുകൊണ്ടിരുന്നു എന്നു വരികയില്ല.

൪൫൭. 'ഉണ്ടു' എന്നതു 'ഉള്ളുക' എന്നൊരു പഴയ വചനത്തിന്റെ ഭൂതമാകയാൽ 'പ്രവേശിച്ചു' എന്നൎത്ഥവും പ്രവേശിച്ചിട്ടു പുറത്തിറങ്ങി എന്നു പറയായ്കയാൽ 'ഇരിക്കുന്നു' എന്ന വൎത്തമാന കാലത്തിന്റെ ഭാവവും വരുന്നു. ഭൂതകാലത്തിന്നു 'ഉണ്ടായിരുന്നു' എന്നും ഭവിഷ്യത്തിന്നു 'ഉണ്ടായിരിക്കും എന്നും ആകും. പ്രതിഭാവം 'ഇല്ല' എന്നും ഭൂതത്തിൽ ഇല്ലാഞ്ഞു, ഇല്ലായിരുന്നു' എന്നും ഭവിഷ്യത്തിൽ 'ഇല്ലായിരിക്കും' എന്നും ആകുന്നു. ഇവ ജ്ഞാപകത്തിൽ വൎത്തമാന കാലത്തോടും വചനാധേ

യങ്ങളിൽ നന്തത്തോടും 'ഇട്ടു' എന്നതു ചേൎന്നു വരുന്ന വന്തത്തോടും വാച്യനാമത്തോടും ചില സവാച്യനാമങ്ങളോടും സംബന്ധിച്ചു വരും: ദൃ—ന്തം; 'വരുന്നുണ്ടു, വന്നിട്ടുണ്ടു, വരുവാനുണ്ടു, വരികയുണ്ടു, വരത്തില്ല. 'ഉള്ളു,' എന്നതു 'ഉള്ളുക' എന്നതിന്റെ ഭവിഷ്യകാലമാകുന്നു. ഏകാന്ത സംബന്ധത്തെക്കാണിക്കുന്നതിന്നു ഏ എന്ന അവ്യയത്തിന്റെ പിൻപും ചില വന്തങ്ങളോടും ചേൎന്നും വരും: ദൃ—ന്തം; 'അവൻ വന്നേയുള്ളു; പാപി മരിക്കേയുള്ളു; രാജാവേ നീതി ചെയ്യുന്നുള്ളു; അകന്നുള്ളു; അടുത്തുള്ളു'. 'ഉള്ളു' എന്നതു വൎത്തമാനകാല നാമാധേയമാകയാൽ അതിൻവണ്ണമൊക്കയും പ്രയോഗിക്കപ്പെടും: ദൃ—ന്തം; വന്നിട്ടുള്ളു, വരുവാനുള്ളു, വീട്ടിലുള്ളു.

൩൬൩ ത്രികാലങ്ങൾ തനിച്ചു നില്ക്കുമ്പോൾ കാലഭേദത്തെയും ഉണ്ടു, ഇല്ല എന്നവ ചേൎന്നു വരുമ്പോൾ സംഭവത്തെയും താല്പൎയ്യ സംഗതിയായിട്ടു കാണിക്കും: ദൃ—ന്തം; 'രാജാവു വന്നു' എന്നു പറഞ്ഞാൽ രാജാവിന്റെ വരവു കഴിഞ്ഞു എന്നു മാത്രം തിരിയപ്പെടുത്തുന്നു. 'രാജാവു വന്നിട്ടുണ്ടു' എന്നതിൽ വന്നു എന്നു മാത്രമല്ല വന്നാറെ തിരിച്ചു പോയില്ല എന്നെങ്കിലും വന്നതിനാലുള്ള ഫലം നില്ക്കുന്നു എന്നെങ്കിലും കൂടെ സാധിക്കും. വൎത്തമാനകാല രൂപത്തോടു 'ഉണ്ടു,' 'ഇല്ല' എന്നവ ചേൎന്നാൽ ഭവിഷ്യത്തെയും കൂടെ കാണിക്കുന്നതിന്നു പ്രയോഗിക്കപ്പെടും: ദൃ—ന്തം; ഞാൻ ഇപ്പോൾ വായിക്കുന്നുണ്ടു: അവൻ നാളെ ആലപ്പുഴെക്കു പോകുന്നുണ്ടു.' 'എഴുതുന്നു' എന്നതു എന്തു ചെയ്യുന്നു എഴുതുന്നോ വായിക്കുന്നോ എന്നുള്ള ചോദ്യത്തിന്നു ഉത്തരമാകും. 'എഴുതുന്നുണ്ടു' എന്നു പറഞ്ഞാൽ എഴുതുന്നോ ഇല്ലയോ എന്നുള്ള ചോദ്യത്തെ തടുക്കുന്നു. അങ്ങനെ തന്നേ 'പോകും.' എന്നതു പോകുമോ നില്ക്കുമോ എന്തുചെയ്യും എന്നോ, പോകുമോ പോകയില്ലയോ എന്നോ ഉള്ള ചോദ്യങ്ങളിൽ ഒന്നിന്നു ഉത്തരം ഭവിക്കുന്നു. 'പോകുന്നുണ്ടു എന്നു പറഞ്ഞാൽ പോകുമോ ഇല്ലയോ എന്നുള്ളതിന്നു മാത്രം ഉത്തരമാകും. 'ഉണ്ടു' ഇല്ല' എന്നവയോടു 'ആയിരുന്നു

ആയിരിക്കും' എന്നവ ചേരും. ദൃ—ന്തം; 'വന്നിട്ടുണ്ടായിരുന്നു' വന്നിട്ടുണ്ടായിരിക്കും; വരുന്നുണ്ടായിരുന്നു, വരുന്നുണ്ടായിരിക്കും; വന്നിട്ടില്ലായിരിക്കും, വരുന്നില്ലായിരുന്നു. ൦൨൦ സമാസരൂപങ്ങൾക്കു ൪൧൩ാമതു ലക്കത്തിൽ കാണിച്ചിരിക്കുന്ന ഭാവഭേദങ്ങൾ ഒക്കെയും വരും: ദൃ—ന്തം; അവൻ കൊച്ചിക്കു പോയിട്ടുണ്ടു' എന്നുവല്ലപ്പോഴും ഒരിക്കൽ പോയ ഓൎമ്മ മനസ്സിൽ ഉണ്ടായിരുന്നാൽ പറയാം. 'പോയിട്ടുണ്ടായിരുന്നു' എന്നു പറയുമ്പോൾ പോയിട്ടുള്ള ഓൎമ്മ വിട്ടു പോയി എന്നു ഭാവം വരും. ചിലപ്പോൾ പോയിട്ടുണ്ടു' എന്നതിന്നു പോയാറെ തിരിച്ചു വന്നില്ല എന്നും 'പോയിട്ടുണ്ടായിരുന്നു' എന്നതിന്നു തിരിച്ചു വന്നു എന്നും സാധിക്കും. പോയിട്ടു തിരിച്ചു വരാതെയിരിക്കുമ്പോൾ തന്നെ പോയതിനാൽ വരുമെന്നു വിചാരിച്ചിരിക്കുന്ന സാദ്ധ്യത്തിന്റെ നിശ്ചയക്കുറവിനെക്കാണിക്കുന്നതിന്നു വേണ്ടിയും 'പോയിട്ടുണ്ടായിരുന്നു' എന്നു പറയും. പിന്നെയും 'എഴുതീട്ടുണ്ടു' എന്നു പറഞ്ഞാൽ മറുപടി കിട്ടീട്ടില്ല എന്നും കിട്ടുമെന്നു നിശ്ചയിച്ചിരിക്കുന്നു എന്നും ഭാവം വരും. 'എഴുതീട്ടുണ്ടായിരുന്നു' എന്നുള്ളതിന്നു മറുപടികിട്ടീട്ടില്ല എന്നും കിട്ടുമൊ എന്നു സംശയമാകുന്നു എന്നും പോരുൾ വരും. 'ഇട്ടി കൊല്ലത്തിന്നു പോകുന്നുണ്ടു' എന്നു പറയുന്നതിൽ പറച്ചിൽക്കാരന്റെ ഇപ്പോഴത്തെ വിചാരത്തെക്കാണിക്കുന്നതാകയാൽ പോകുന്ന സംഗതിയെ ഉറെപ്പോടു വചനിക്കുന്നു. 'പോകുന്നുണ്ടായിരുന്നു' എന്നതിൽ പറച്ചിൽക്കാരന്റെ മുൻപിലത്തെ വിചാരം അറിയിക്കുന്നതാകകൊണ്ടു ഇപ്പോൾ ആയതിന്നു ചിലമാററം വന്നിട്ടുണ്ടായിരിക്കുമെന്നുള്ള സംദേഹഭാവം വരുന്നു. 'ആയിരിക്കും' എന്നതു സംദേഹഭാവം കാണിക്കുന്നതിന്നു മാത്രം പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'അവൻ വന്നിട്ടുണ്ടായിരിക്കും; നീ നോക്കുന്നില്ലായിരിക്കും'.

൪൧൭. ഇരിക്ക എന്നതു സഹായ വചനമായിട്ടു വരുമ്പോൾ സ്വയഭാവത്തിൽ വന്തത്തോടും പ്രതിഭാവത്തിൽ ആന്തത്തോടും രണ്ടു ഭാവത്തിലുമുള്ള നന്തങ്ങളോടും ചേരും: ദൃ—ന്തം; 'എഴുതിയിരുന്നു, എഴുതിയിരിക്കുന്നു, എഴുതിയിരിക്കും, എഴുതാതിരിക്കുന്നു, എഴുതുവാനിരിക്കുന്നു, എഴുതാഞ്ഞാനിരുന്നു' ഇവയെല്ലാം ക്രിയയെ സംബന്ധിച്ചു ക്രിയാകൎത്താവിന്റെ അവസ്ഥയെക്കാണിക്കുന്നതിന്നായിട്ടു പ്രയോഗി

ക്കപ്പെടുന്നു: ദൃ—ന്തം; 'അവൻ എഴുതിയിരിക്കുന്നു, ഞാൻ പോകുവാനിരിക്കുന്നു, കള്ളൻ മോഷ്ടിക്കാതിരിക്കുന്നു.'

൪൭൮. വന്തത്തോടു 'കൊണ്ടു' വെച്ചു' എന്നവ ചേൎന്നതിന്റെ ശേഷവും 'ഇരിക്ക' എന്നതു ചേരും: ദൃ—ന്തം; എഴുതികൊണ്ടിരിക്കുന്നു; എഴുതിയേച്ചിരിക്കുന്നു. എന്നാൽ അവയുടേ പ്രയോഗം ൩൭൬—൩൭൭ ലക്കങ്ങളിൽ വിവരപ്പെടുത്തിട്ടുണ്ടു. ൪൭൦ാം ലക്കത്തിൽ 'ഉണ്ടു' ഇരിക്ക' എന്നവ തമ്മിലുള്ള വ്യത്യാസത്തെ കുറിച്ചു പറഞ്ഞിരിക്കുന്നതു വന്തത്തോടു ചേൎന്നു വരുമ്പോഴും ഒക്കുന്നു: ദൃ—ന്തം; 'അവൻ കൊല്ലത്തിന്നു പോയിട്ടുണ്ടു 'എന്നതിന്നു പോയാറെ തിരിച്ചു വന്നില്ല എന്നു അൎത്ഥം വരുമ്പോൾ പോയിരിക്കുന്നു എന്നു പറയുന്നതിനോടു അൎത്ഥത്തിൽ ഒക്കും എന്നുവരികിലും ഭാവത്തിൽ ഒരു വ്യത്യാസമുണ്ടു. 'ഉണ്ടു' എന്നതു ക്രിയയുടെ ഫലത്തെയും 'ഇരിക്ക' എന്നതു കൎത്താവിന്റെ സാദ്ധ്യത്തെയും കുറിച്ചു ഓൎമ്മപ്പെടുത്തുന്നു. ദൃ—ന്തം; പുകയില ഉണ്ടോ' എന്നു ചോദിച്ചാൽ പുകയിലെക്കു പോയിട്ടുണ്ടു എന്നുത്തരം പറയാം. 'പുകയിലെക്കു പോയിരിക്കുന്നു' എന്ന ഇന്നാർ എവിടെ ആകുന്നു എന്നു ചോദിക്കുന്നതിനേ ഉത്തരമാകു. നീ ചാരായം കുടിച്ചിട്ടുണ്ടു എന്നു വല്ലപ്പോഴും കുടിച്ചിട്ടുള്ളവനോടും കുടിച്ചതിന്റെ ലഹരി അല്ലമെങ്കിലും ഉള്ളവനോടും പറയാം. 'നീ കുടിച്ചിരിക്കുന്നു' എന്നോ നിനക്കു നല്ലവണ്ണം ലഹരി പിടച്ചിരിക്കുന്നു എന്നുള്ള ഭാവത്തിലെ ,പ്രയോഗിക്കപ്പെടാവു. പിന്നയും അവൻ ചന്തെക്കുപോയിട്ടുണ്ടു എന്നു പറയുമ്പോൾ ചരക്കു കൊണ്ടുപോരുമെന്നു പറച്ചിൽക്കാരൻ നിശ്ചയിക്കുന്നു, പോയവൻ അതിന്നായിട്ടു പോയി എന്നു ഭാവം വരുന്നില്ല, ചന്തെക്കുപോയിരിക്കുന്നു എന്നു പറഞ്ഞാൽ പോയവൻ ആ സാദ്ധ്യത്തെ പ്രമാണിച്ചു പോയി എന്നു അൎത്ഥം വരും. ചരക്കു കൊണ്ടു വരുന്ന സാദ്ധ്യം ഒക്കുമോ ഇല്ലയോ എന്നു പറച്ചിൽക്കാരൻ നിശ്ചയിക്കുന്നില്ല.

൪൭൯. 'ഇരിക്ക എന്നതു പ്രത്യേകം ഒരു സ്ഥിതിയേ കാണിക്കുന്നതാകുന്നു എങ്കിലും മേൽപറഞ്ഞ ദൃഷ്ടാന്തങ്ങളിൽ ഏതു സ്ഥിതിക്കും പൊതുവിൽ കൊള്ളുന്നതായിട്ടത്രെ പ്രയോഗിക്കപ്പെട്ടിരിക്കുന്നതു. എന്നാൽ അതിന്നു പകരം ക്രിയാ കൎത്താവിന്റെ സ്ഥിതി കിടപ്പായിരുന്നാൽ 'കിടക്ക എന്നതും നില്പായിരുന്നാൽ 'നില്ക്ക' എന്നതും നടപ്പായിരുന്നാൽ 'നടക്ക എന്നതും ഇങ്ങനെ മറ്റു വചനങ്ങളും വരും: ദൃ—ാന്തം; 'അവൻ 'ഉറങ്ങികിടക്കുന്നു; അവൾ പ്രാൎത്ഥിച്ചുകൊണ്ടു നിന്നു'; പൈതൽ കളിച്ചു നടക്കേയുള്ളു. ഇവയിൽ കിടക്ക എന്നതു മടിയായി ഉപകാരമില്ലാത്ത അവസ്ഥക്കു

അധികം നാമേക്ക നിലനില്ക്കുന്ന പട്ടതിക്കും പ്രയോഗിക്കപ്പെട്ടുവാറുണ്ടു: ദൃ—ന്തം; 'തൊമ്മൻ പള്ളിക്കൂടത്തിൽ ഉണ്ടും കൊണ്ടു കിടക്കുന്നു; രാമച്ചാരുടെ വക ദ്രവ്യം എന്റെ പററിൽ കുറെ കിടപ്പുണ്ടു; 'ഇരിക്ക' എന്നതു സ്ഥിരവും മാനവും ഉള്ള അവസ്ഥയെക്കാണിക്കും: ദൃ—ന്തം; 'ആലപ്പുഴെയിരിക്കുന്ന സായ്പു' നില്ക്ക എന്നതു കീഴമണിയത്തെ കുറിക്കും: ദൃ—ന്തം; 'രാജാവിന്റെ അടുക്കൽ നില്ക്കുന്ന സേവകന്മാർ, 'ഇരിക്ക' എന്നതു ത്രികാലങ്ങളോട്ടു ചേൎന്നു വരുമ്പോൾ നിനവിനെ കാണിക്കുന്നു: ദൃ—ന്തം; അവൻ വന്നു എന്നിരിക്കുന്നു; ഞാൻ പോകുമെന്നിരിക്കുന്നു.

൪൨൦. 'എങ്കുക' എന്നതിന്നു 'പറക' എന്നൎത്ഥമാകുന്നു. അതിന്റെ ഭവിഷ്യമാകുന്ന ഏന്നും, ഏനം, ഏനേ എന്നവ വന്തത്തോട്ടു ചേൎന്നു ലന്തങ്ങളുടെ പിന്നാലേ വരും. ഭാവനയും ഭാവിതവും ഭൂതകാലത്തിൽ എന്നു കാണിക്കയും ചെയ്യും: ദൃ—ന്തം; 'മഴ പെയ്യു എങ്കിൽ വെള്ളം പൊങ്ങിയേനം. ''മഴപെയ്യുമില്ല വെള്ളം പൊങ്ങിയുമില്ല എന്നു ഭാവം. വചനിപ്പിന്റെ ശക്തിയെക്കുറെക്കുന്നതിന്നായിട്ടു ഭവിഷ്യകാലത്തിന്റെ അൎത്ഥത്തിലും ഏന്നും എന്നതു ചേരും; ഞാൻ ശ്രമിച്ചെങ്കിൽ ഒത്തേനെ എന്നതിന്നു ഞാൻ ശ്രമിച്ചാൽ ഒക്കും എന്നു തന്നെ പോരുൾ എന്നുവരികിലും അത്ര നിശ്ചയത്തോട്ടു പറയുന്നില്ല. 'ഏന്നും' എന്നതിന്നു പകരം ഭവിഷ്യത്തോട്ടു 'ആയിരുന്നു' എന്നും ചേരും: ദൃ—ന്തം; 'മഴ പെയ്യു എങ്കിൽ വെള്ളം പൊങ്ങുമായിരുന്നു.'

൪൨൦ എങ്കുക എന്നതിൽനിന്നു ഏനം എന്നു വന്നതു തമിഴിലെ തിങ്കിറതു—തിൻറതു— തിമ്പതു—'എന്നവയിൽനിന്നു തിന്നു-തിന്നുന്നു—തിന്നും' എന്നും വരുന്നതിൻ വണ്ണം 'എന്നും' എന്നാകയും' വേണ്ടുക എന്നതിന്റെ ഭവിഷ്യമാകുന്ന 'വേണ്ടും എന്നതു' വേണും' വേണം, എന്നു തിരിയുന്നതുപോലെ, എന്നും, എന്നതു 'ഏന്നും—ഏനം' എന്നാകുന്നു. ആകയാൽ 'നീ ചോദിച്ചാൽ

കിട്ടിയേനം എന്നതു തെളിവാക്കിപ്പറയുമ്പോൾ 'നീ ചോദിച്ചാൽ കിട്ടി എന്നു പറയാം' എന്നായിത്തീരും. ഏനമേ എന്നതു ഏനേ എന്നു ചുരുങ്ങും: ദൃ—ന്തം; വന്നേനമേ—വന്നേനെ.

൪൨൨. 'ആക' എന്നതു 'കഴിക' എന്നതിന്റെ അൎത്ഥത്തിൽ അന്തത്തോടു ചേൎന്നിട്ടു ആധീനതയെക്കാണിക്കുന്നതിന്നായിട്ടു വരും. കൎത്താവു പ്രഥമയിൽ നില്ക്കുമ്പോൾ ക്രിയെക്കു മററൊരുത്തനുള്ള ആധിനതയെയും ചതുൎത്ഥിയിൽ ആകുമ്പോൾ തനിക്കുതന്നേയുള്ള ആധിനതയെയും കാണിക്കും. 'ആകും' എന്ന ഭവിഷ്യകാലരൂപം 'ആം' എന്നു ചുരുങ്ങുകയും ചെയ്യും: ദൃ—ന്തം; 'ഞാൻ പോകാം'; അവൻ വരാം എന്നു പറഞ്ഞിരിക്കുന്നു; ഞങ്ങൾ പോകായിരുന്നു; നിനക്കു വരാം; അവൎക്കു എഴുതിയിരിക്കും.

൪൨൩. സൂക്ഷ്മം വരുത്തിപ്പറയുമ്പോൾ പ്രഥമ പ്രധാന വചനത്തിന്റെ കൎത്താവും ചതുൎത്ഥി സഹായ വചനത്തിന്റെ കൎത്താവും ആകുന്നു. എന്തെന്നാൽ 'ആന്തം പ്രയോഗിക്കപ്പെടുന്നതു ആധാരത്തിന്നും ആധേയത്തിന്നും കൎത്താക്കൾ വെവ്വേറായിരിക്കുമ്പോൾ ആകുന്നു (ലക്ഷം ൩൭൩) ആകയാൽ 'ഞാൻ പോകാം' എന്നതു മുഴുവനാക്കിപ്പറയപ്പെടുമ്പോൾ 'ഞാൻ പോക നിനക്കു ആകും' എന്നും ഇനിക്കു പോകാം എന്നതു 'ഞാൻ പോക ഇനിക്കു ആകും' എന്നും ആയിത്തീരും. പ്രയോഗത്തിങ്കൽ പ്രഥമ കൂടിവരുന്ന രൂപം വാഗ്ദത്തം ചെയ്യുന്നതിന്നും ചതുൎത്ഥികൂടിവരുന്നതു അനുവാദം കൊടുക്കുന്നതിന്നും ആയിട്ടു പറഞ്ഞുവരുന്നു. ദൃ—ന്തം; ഞാൻ ഒരു പുസ്തകം തരാം ഇനിയും അവനു പോകാം ചതുൎത്ഥിയിൽ നില്ക്കുന്നതു ആത്മസ്ഥാനനാമമായിരുന്നാൽ തനിക്കു താൻ അനുവാദം കൊടുക്കുന്നതല്ലായ്കകൊണ്ടു മററുള്ളവരുടെ വിരോധമില്ലെന്നു കാണിക്കും: ദൃ—ന്തം; ഇനിക്കു എഴുതാം; ഞങ്ങൾക്കു വരാം.'

൪൨൪ 'വേണ്ടുക' എന്നതിന്നു 'ആവശ്യമാക' 'അപേക്ഷിക്ക' എന്നു പൊരുൾ ആകുന്നു.

അതിൻെറ വകാരം ലോപിച്ചിട്ട അന്തത്തോട ചേൎന്ന സഹായ വചനമായിട്ട വരും. അതിനുള്ളെ രൂപഭേദങ്ങൾ 'വേണ്ടി, വേണം, വേണ്ടിയ, വേണ്ടുന്ന വേണ്ടും; വേണ്ടാ, വേണ്ടാത്ത, വേണ്ടായ്ക, എന്നിങ്ങനെയുള്ളവയാകുന്നു. ക്രിയെക്കായിട്ട മററുള്ളവരുടെ അപേക്ഷയെ കാണിക്കുന്നതിന്ന പ്രഥമയോടും കൎത്താവിൻെറ അപേക്ഷയെക്കാണിക്കുന്നതിന്ന ചതുൎത്ഥിയോടും ചേൎന്ന വരും: ദൃ—ന്തം; 'ഞാൻ പോകെണം: ഇനിക്ക പോകെണം:' 'വേണം, എന്നതു 'വേണ്ടും' എന്ന ഭവിഷ്യകാലത്തിൻെറ തത്ഭവമാകുന്നു എങ്കിലും വൎത്തമാന കാലത്തിൻെറ അൎത്ഥത്തിൽ ആകുന്ന പ്രയോഗിക്കപ്പെടുന്നതു. 'എണം' എന്നതു എണം എന്ന ചുരുങ്ങുക നടപ്പമാകുന്നു: ദൃ—ന്തം; നീ വരേണം നീ വരെണം. ഭൂതകാലത്തിന്നായിട്ട 'വേണ്ടിയിരുന്നു, എന്നും ഭവിഷ്യത്തിന്നായിട്ട 'വേണ്ടിയിരിക്കും വേണ്ടി വരും' എന്നും ആകും: ദൃ—ന്തം; അവൻ എഴുതേണ്ടിയിരുന്നു, ഞാൻ വായിക്കേണ്ടിവരും, നീ, പോകേണ്ടാ. പോകേണ്ടായിരുന്നു.

൨൫൩. കൎത്താവിൻെറ വിഭക്തി മാറുന്ന സംപ്രദായം ൨൫൩ാം ലക്കത്തിൽ കാണിച്ചിരിക്കുന്ന പ്രകാരം ആകുന്നു. 'ഞാൻ വരെണം' എന്നതു ഞാൻ വരു; അവനു വേണം എന്നും 'ഇനിക്ക വരേണം' എന്നതു 'വരിക ഇനിക്ക വേണം' എന്നും ആകും. വലിയാളുകൾ ചെറിയവരോടു പറയുമ്പോൾ 'വേണം' എന്നുള്ളതു കല്പനയാകും: ദൃ—ന്തം; നീ പോകെണം. ചിലപ്പോൾ വേണം' എന്നതു ന്യായസിദ്ധിയെകാണിക്കും: ദൃ—ന്തം; മഴ പെയ്യുതുകൊണ്ടു വെള്ളം പൊങ്ങേണം' കടമയെക്കാണിക്കുന്നതിന്ന നപുംസകലിംഗ സവാച്യനാമം പ്രയോഗിക്കപ്പെടും: ദൃ—ന്തം; 'ഞാൻ ചെയ്യേണ്ടിയതു ആയിരുന്നു: നീ ചെയ്യേണ്ടുന്നതാകുന്നു; അവൻ ചെയ്യേണ്ടുവതു—ചെയ്യേണ്ടതു ആകുന്നു' പിന്നെയും 'വേണം' എന്നതു വാച്യനാമത്തോടു ചേൎന്നും വരും: ദൃ—ന്തം; 'നീ എഴുതുകയും വായി

കയും വേണം 'എന്നതു ക്രിയകൾ നടന്നിട്ടുള്ള ആവശ്യക്കെ
താല്പൎയ്യ സംഗതിയായിട്ടു കാണിക്കുന്നു. 'നീ എഴുതുകയും വായിക്ക
യും ചെയ്യേണം' എന്നതിൽ കൎത്താവു ചെയ്യേണ്ടുന്ന മുറയെ സാ
രകാൎയ്യമായിട്ടു പറയുന്നു.

൪൨൬ 'കഴിക' എന്നതു പ്രധാന വചന
ത്തിന്റെ നന്തത്തോടു ചേൎന്നു ആധീനതയെ
ക്കാണിക്കുന്നതിന്നു പ്രയോഗിക്കപ്പെടും. 'ആ
ക' വെണ്ടുകാ എന്നവയെപ്പോലെ ഭവിഷ്യം
വൎത്തമാനാൎത്ഥത്തിൽ വരും: ദൃ--ന്തം; ഇനിക്കു
എഴുതുവാൻ കഴിയും: അവന്നു പറവാൻ കഴിക
യില്ല. 'പ്രതിഭാവത്തിന്നു 'കൂടുക, മേലുക, വഹി
ക്ക എന്നവയുടെ ഭവിഷ്യകാല പ്രതിഭാവങ്ങളാ
കുന്ന കൂടാ, മേലാ, വഹിയാ എന്നവ പ്രയോ
ഗിക്കപ്പെടും: ദൃ--ന്തം; നീ പോയിക്കൂടാ: അവ
ന്നു എഴുതുവാൻ മേലാ; ഇനിക്കു നടപ്പാൻ വ
ഹിയാ'.

൪൨൭. ആകാ കഴിക എന്നവ തമ്മിൽ കുറെ ഭേദമുണ്ടു,
ഇനിക്കു എഴുതാം എന്നു എഴുതുന്നതിന്നു വശം എങ്കിലും അനുവാ
ദം എങ്കിലും ഉണ്ടായിരുന്നാൽപ്പറയാം. 'ഇനിക്കു എഴുതുവാൻ ക
ഴിയും എന്നതിൽ വശതയെ മാത്രം കാണിക്കുന്നു. ഇനിക്കു എ
ഴുതിക്കൂടാ എന്നതിൽ അനുവാദമില്ലെന്നും, ഇനിക്കു എഴുതുവാൻ
കഴികയില്ല എന്നതിൽ വശമില്ലെന്നു എങ്കിലും മനസ്സില്ലെന്നു എ
ങ്കിലും, ഇനിക്കു എഴുതുവാൻ മേലാ—വഹിയാ എന്നവയിൽ പുറ
മേ തടങ്ങലുണ്ടെന്നും അൎത്ഥം വരും.

൪൨൮. വചനത്തിന്റെ സ്വഭാവത്തെസ്സം
ബന്ധിക്കുന്ന സഹായ വചനങ്ങൾ 'പെടുക,
കൊള്ളുക, വെക്കുക, ഇടുക, കളെക, പോക വ
രിക ,തീരുക, തരിക, കൊടുക്ക' എന്നിങ്ങനെയു
ള്ളവയാകുന്നു. അവയിൽ: "പെടുക" എന്നതു
ആന്തത്തോടു ചേരുമ്പോൾ കൎമ്മണിക്രിയയാ

കും: ദൃ--ന്തം; 'ഗോലിയാഥ എന്നവൻ ദാവീദിനാൽ കൊല്ലപ്പെട്ടു.' ഇവിടെ 'കൊല്ലുക, എന്നതിന്റെ കൎത്താവു ദാവീദും പടുക എന്നതിന്റെ കൎത്താവു ഗോലിയാഥമാകുന്നു. ആകയാൽ വാചകം മുഴുവനാക്കിപ്പറയപ്പെടുമ്പോൾ 'ദാവീദു, കൊല്ലു ഗോലിയാഥ പട്ടു എന്നാകും [നമ്പ്ര- നൂറ്റു.]

൪൨൯. കൊള്ളുക. എന്നതു എടുക്ക എന്നു പൊരുളായി വന്നതോടു ചേൎന്ന ക്രിയ മറെറാരുത്തന്നായിട്ടല്ല കൎത്താവിന്നായിട്ടു തന്നേ ചെയ്യപ്പെടുന്നു എന്നു കാണിക്കും: ദൃ-ന്തം; ഞാൻ എഴുതിക്കൊള്ളാം: അവൻ വന്നുകൊള്ളും; വന്തം അദ്ധ്യാച്ചിൽ ആകുമ്പോൾ കകാരം സംസാര ഭാഷയിൽ ലോപമാകും: ദൃ-ന്തം; 'വന്നുകൊണ്ടു=വന്നോണ്ടു.'

൪൩൦. കൊള്ളുക എന്നതു ക്രിയാ കൎത്താവിന്റെ ഘനതയെക്കാണിക്കുന്നതിന്നു മറെറാരുത്തന്നു വേണ്ടിയുള്ള ക്രിയകളെ സംബന്ധിച്ചും വരും, എന്തെന്നാൽ മനുഷ്യർ തങ്ങൾക്കുള്ളമതലയുള്ള കാൎയ്യം തനതു കാൎയ്യം പോലെ വിചാരിപ്പാറുണ്ടു: ദൃ—ന്തം; 'നിന്റെ ഉപജീവനത്തെക്കുറിച്ചു യജമാനൻ വിചാരിച്ചുകൊള്ളും.' അയാൾ അകാൎയ്യം ഭരമേററിരിക്കയാൽ നീ വിചാരപ്പെടേണ്ടാ എന്നുഭാവം.

൪൩൧ 'കൊള്ളുക' എന്നതു ചിലപ്പോൾ ക്രിയാ കൎത്താവിന്റെ എളിമയെക്കാണിക്കും. എന്തെന്നാൽ വല്ലിയവരും ചെറിയവരും തമ്മിലുള്ള വ്യാപാരങ്ങളിൽ ഉപകാരികൾ വല്ലിയവരെന്നും ഉപകാരപ്പെട്ടവർ ചെറിയവരാകുന്നു എന്നും സാമാന്യമായിട്ടു വിചാരിക്കപ്പെട്ടിരിക്കുന്നു: ദൃ—ന്തം; 'കൊടുത്തയച്ച എഴുത്തു വായിച്ചു കണ്ടു കൊള്ളുകയും ചെയ്തു.' ഇവിടെ എഴുത്തുകൊടുത്തയച്ച പനേക്കാൾ വായിച്ചവൻ എളിയവൻ എന്നു ഭാവം വരുന്നു.

൪൩൨. 'കൊള്ളുക' എന്നതു ആശകത്തിൻ ആലോചന എങ്കിലും അനുവാദമെങ്കിലും പറയുന്ന ഭാവം കാണിക്കും എന്തെന്നാൽ ഒരുത്തന്റെ തനതു ഗുണത്തിന്നു വേണ്ടി മറെറാരുത്തൻ ശാസിച്ചു പറഞ്ഞിട്ടു ആവശ്യമില്ല. വിവരം അറിയിക്കുന്നതിന്നു

ഗുണദോഷ വാക്കം ചെയ്യുന്നതിന്നു അനുവാദവും ഉണ്ടായാൽ മതി: ദൃ—ന്തം; 'പാപത്തെ വിട്ടൊഴിഞ്ഞുകൊൾവിൻ; നി പോയിഇറങ്ങിക്കൊൾക'

൪൩൩. വെക്ക എന്നതു പ്രധാന ക്രിയയോടു ചേരുമ്പോൾ ആയതു കൎത്താവിന്റെ ഉപകാരത്തിന്നായിട്ടല്ല മറെറാരുത്തന്റെ ഗുണത്തിന്നായിട്ടു ചെയ്യപ്പെടുന്നു എന്നു ഭാവം വരും. അതു പ്രധാന ക്രിയയുടെ വന്തത്തോടു ചേരുകയും സംസാരഭാഷയിൽ വകാരം ലോപിക്കയും ചെയ്യും: ദൃ—ന്തം; 'ഞാൻ കുളിച്ചുവെച്ചുവരാം, നീ വന്നേക്കെണം, അവൻ ഓടിയേച്ചു.'

൪൩൪. ചെയ്യാഞ്ഞാൽ ഉള്ള പഴി തീക്കുന്നതിന്നായിട്ടു ചെയ്യുന്നു എന്നു കാണിക്കുന്നതിന്നു 'വെക്ക' എന്നതു പ്രധാന ക്രിയയോടു ചേരും. എന്തെന്നാൽ ഒരുത്തന്നു വേണ്ടി ഒരുത്തൻ വല്ലതും ചെയ്യുന്നതു മിക്കവാറും സന്തോഷത്തോടല്ല പഴിയൊഴിക്കുന്ന വകെക്കായിട്ടാകുന്നു: ദൃ—ന്തം; 'ഞാൻ പോയേക്കാം' [എന്റെ പേരിൽ കുററമിരിക്കയില്ല] 'നീ വന്നേക്കെണം' [നിന്റെ മേൽ പഴിയിരിക്കരുതു.]

൪൩൫. 'വെക്ക' എന്നതു ഭവിഷ്യത്തിൽ സംദേഹ ഭാവത്തെക്കാണിക്കും. എന്തെന്നാൽ ഒരുത്തന്നു വേണ്ടി ഒരുത്തൻ ഒന്നു ചെയ്യുന്നതു നടക്കുവോളത്തേക്കു സാമാന്യേന സംശയമാകുന്നു: ദൃ—ന്തം; 'അവർ വന്നേക്കും; അവൻ എഴുതിയേച്ചാൽ കാൎയ്യം ഒക്കും.'

൪൩൬. ഇടുക എന്നതു വെക്ക എന്നതിന്റെ അൎത്ഥത്തിൽ വന്തത്തോടു ചേൎന്നു ചിലപ്പോൾ സഹായ വചനമായിട്ടു വരും. അപ്പോൾ ഇകാരം സമാന ദീൎഘമായിത്തീരുക നടപ്പാകുന്നു: ദൃ—ന്തം; ചെയ്തീടെണം; തന്നീടെണം.

൪൩൭. 'വെക്ക' എന്നതുപോലെ 'ഇടുക' എന്നതും ക്രിയ ചെയ്യപ്പെടുന്നതു കൎത്താവിന്റെ ഉപകാരത്തിന്നായിട്ടല്ല മറെറാ

രുത്തന്നു വേണ്ടിയാകുന്നു എന്നുള്ള ഭാവം കാണിക്കുന്നു. എന്നാൽ 'വെക' എന്നതിൽ വെക്കപ്പെട്ട വസ്തുവിനെ കരുതിച്ചെയ്തു എന്നും 'ഇടുക' എന്നതിൽ കരുതാത ചെയ്തു എന്നും അൎത്ഥമിരിക്കുന്നതു പോലെ 'വെക' എന്നതു പ്രധാന ക്രിയ മറെറാരുത്തന്റെ ഉപകാരത്തിന്നായിട്ടു കൎത്താവിനാൽ ഭാവിക്കപ്പെടുമ്പോഴും 'ഇടുക' എന്നതു അപ്രകാരം ഭവിക്ക മാത്രം ചെയ്യുമ്പോഴും പ്രയോഗിക്കപ്പെടുന്നു. ആകയാൽ ഇടുക എന്നതു ക്രിയാകൎത്താവിന്റെ വലിപ്പത്തെക്കാണിക്കുന്നു. എന്തെന്നാൽ താണവൎക്കു ഉപകാരം ചെയ്യുന്നതിന്നു ഉയൎന്നവരാൽ പ്രയാസം കൂടാതെ എളുപ്പമായിട്ടു കഴിയുന്നതാകുന്നു: ദൃ—ന്തം; 'തമ്പുരാനേ എന്നോ രക്ഷിച്ചിടേണമേ.'

൪൩൨. കളെക എന്നതു വന്തത്തോടു ചേൎന്നു സഹായ വചനമായിട്ടു വരുമ്പോൾ കൎത്താവു ക്രിയ ചെയ്യുന്നതിൽ തന്റെ എങ്കിലും മററുള്ളവരുടെ എങ്കിലും ഉപകാരത്തെക്കരുതുന്നില്ല എന്നു കാണിക്കുന്നു. ദൃ—ന്തം; 'അവൻ ആ പുസ്തകം കീറിക്കളെഞ്ഞു' ഒരു ക്രിയ ഉപകാരമില്ലാത്തതോ ബുദ്ധിമോശമായിട്ടുള്ളതോ ഉപദ്രവമായിട്ടുള്ളതോ ആയിരുന്നാലും പറച്ചിൽക്കാരന്നു അതിന്മേൽപ്പററി ദുഃഖമോ അതിശയമോ തോന്നുന്നതായിരുന്നാലും 'കളെക' എന്നതു ചേരും: ദൃ—ന്തം; 'അവൻ തന്റെ നല്ല ഉദ്യോഗം ഒഴിഞ്ഞുകളെഞ്ഞു' [അതു വലിയ ബുദ്ധിക്കുറവായിപ്പോയി.] 'അവൻ ആ നല്ല മരം വെട്ടിക്കളെഞ്ഞു.' [അതു ഒരു ദോഷമുള്ള വേല] 'ഞാൻ അപ്പുസ്തകം ഒരു ദിവസം കൊണ്ടു എഴുതിക്കളെഞ്ഞു' (അതു ഒരു അസാദ്ധ്യ വേല.)

൪൩൩. പോക എന്നതു 'കളെക' എന്നതിന്റെ അൎത്ഥത്തിൽ തന്നേ മിക്കവാറും പ്രയോഗിക്കപ്പെടുന്നു. ക്രിയയുടെ സ്വഭാവം പറച്ചിൽക്കാരന്റെ ആഗ്രഹത്തിന്നും മനോഭാവത്തിന്നും മാററിത്തം ആകുന്നു എന്നു കാണിക്ക

ഷ്യം ചെയ്യുന്നു: ദൃ—ന്തം; 'അവന്റെ ഉദ്യോഗം മാറിപ്പോയി' (അതു ദുഃഖം തന്നെ] 'ഗോലിയാഥ ദാവീദിനോടു തോറ്റു പോയി' [അതു അതിശയം തന്നെ.]

൪൪൦. സാമാന്യേന സംഭവ വചനമായി പ്രയോഗിക്കപ്പെടുന്നതിനോടു 'കളെക' എന്നതു ചേരുമ്പോൾ ആയതു ക്രിയാവചനമായും സാമാന്യേന ക്രിയാവചനമായിരിക്കുന്നതിനോടു 'പോക' എന്നതു കൂടുമ്പോൾ ആയതു സംഭവ വചനമായും തീരുന്നു. എന്തെന്നാൽ ഒരു വസ്തുവിനെക്കളെയുന്നതു കൎത്താവു നിശ്ചയിച്ചു ചെയ്യുന്ന വേലയും ഒരു വസ്തു പോകുന്നതു അങ്ങനെ വന്നു ഭവിക്കുന്നതുമാകുന്നു: ദൃ—ന്തം, 'യെഹൂദാസ്കറിയൊത്ത ചത്തുകളെഞ്ഞു:' 'അവൻ മോഷ്ടിക്കുന്നതു പലരും കണ്ടുപോയി.'

൪൪൧. തരിക, കൊടുക്ക എന്നവ വന്തത്തോടു ചേൎന്നു സഹായ വചനങ്ങളായിവരും. അവ പൊരുളിൽ ഒക്കുന്നു എങ്കിലും സാഹചൎയ്യങ്ങളിൽ വ്യത്യാസപ്പെട്ടിരിക്കുന്നു. എന്തെന്നാൽ വാങ്ങുന്നവൻ പറച്ചിൽക്കാരനോ കേഴ്വിക്കാരനോ ആയിരുന്നാൽ 'തരിക, എന്നതും അല്ലാത്തപ്പോൾ ഒക്കെയും 'കൊടുക്ക' എന്നതും പ്രയോഗിക്കപ്പെടുന്നു: ഇനിക്കും ഞങ്ങൾക്കും നിനക്കും നിങ്ങൾക്കും തരികയും അവനും അവൾക്കും അവക്കും അതിന്നും അവെക്കും കൊടുക്കയുമാകുന്നു. ഒരു ക്രിയ കൎത്താവിന്റെ ഉപകാരത്തിന്നായിട്ടല്ല അതിനോടു സംബന്ധിക്കുന്ന ചതുൎത്ഥ്യൎത്ഥത്തിന്നു വേണ്ടി ച്ചെയ്യപ്പെടുന്നു എന്നു തെളിവായിട്ടു കാണിക്കുന്നതിന്നു ഇവ പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'ആശാൻ ഇനിക്കു ചൊല്ലിത്തരികയില്ല എന്നാൽ അവന്നു കൂടക്കൂടെ ചൊല്ലിക്കൊടുക്കുന്നു.' വല്ലിയാളുകളെ പ്പറ്റിപ്പറയുമ്പോൾ ഇവെക്കു പകരം കൃപയു

ണ്ടാക എന്നു പൊരുളായ 'അരുളുക' എന്നതു വ ന്നതോടു ചേൎന്നവരും: ദൃ—ന്തം: 'വേണ്ടുന്ന തൊക്കയും തമ്പുരാൻ ചെയ്യരുളും' 'രാജാവു എഴുന്നെള്ളും' [എഴുന്നരുളും.]

൪൪൨. വരിക, പോക എന്നവ മേല്പ റഞ്ഞവയെപ്പോലെ തമ്മിൽ അൎത്ഥത്തിൽ ഒക്കു കയും സാഹചൎയ്യങ്ങളിൽ ഭേദമായിരിക്കയും ചെ യ്യുന്നു. എന്തെന്നാൽ നീക്കം പറയുന്നവൻെറ യോ കേൾക്കുന്നവൻെറയോ അടുക്കലോട്ടാകുന്നു എങ്കിൽ 'വരിക' എന്നും മററുവല്ലിടത്തോട്ടും ആ കുന്നുഎന്നു വരികിൽ 'പോക' എന്നും പറയപ്പെടു ന്നു. സഹായവചനങ്ങളായിട്ടു വരുമ്പോൾരണ്ടും പ്രധാന ക്രിയയുടെ ഏററത്തെക്കാണിക്കും. എ ങ്കിലും എന്നോടൊപ്പവും നിന്നോടൊപ്പവും ആ യിത്തീരുന്നതിനുള്ള ഏററത്തിന്നു 'വരിക' എ ന്നതും നമ്മെ വിട്ടിട്ടുള്ള ഏററത്തിന്നു 'പോക' എന്നതും പ്രയോഗിക്കപ്പെടെണം: ദൃ—ന്തം; '[ന മ്മോടു കൂടെ വരുവാൻ] അവൻ പഠിച്ചുവരു ന്നു:' '[നമ്മെക്കവിഞ്ഞു] ഇവൻ പഠിച്ചുപോകു ന്നു.' അങ്ങനെ, തന്നേ നന്മയായിട്ടുള്ള ഏററ ത്തെപ്പററി 'വരിക' എന്നതും ചീത്തയായുള്ള തിനെസ്സംബന്ധിച്ചു 'പോക' എന്നതും പ്ര യോഗിക്കപ്പെടെണം: ദൃ—ന്തം, 'അച്ചെറുക്കൻ നന്നായി വരുന്നു' 'ഇപ്പെണ്ണു ചീത്തയായി പ്പോകുന്നു.' പിന്നെയും 'വരിക' പോക' എന്ന വ ഏററത്തെക്കാണിക്കുന്നതിൻവണ്ണം 'തീരു ക' എന്നതു തികവിനെക്കുറിക്കുന്നു: ദൃ—ന്തം; 'ആ വീടു പണിതുവരുന്നു' 'ഇതു പണിതു തീ ൎന്നു.'

## ൩ാം അദ്ധ്യായം.—അവ്യയം.

൪൪൩. അവ്യയം എന്നതു നാമങ്ങളും വചനങ്ങളും തമ്മിലുള്ള സംബന്ധത്തെക്കാണിക്കുന്നതായി മിക്കവാറും രൂപഭേദമില്ലാത്ത ഒരു പദമാകുന്നു. 'ഉം' 'ഓ' 'കുറിച്ച്' 'മേൽ' എന്നിങ്ങനെയുള്ളവ തന്നേ.

൪൪൪. നമ്മുടെ നിനെവുകൾ പഞ്ചേന്ദ്രിയങ്ങൾ വഴിയായി പുറമേയുള്ള വസ്തുക്കളിൽനിന്നു വരുന്നവയാകുന്നു. എന്നാൽ പുറമേയുള്ള വസ്തുക്കളെ നാം ഗ്രഹിക്കുന്നതു തമ്മിൽ തമ്മിൽ സംബന്ധമില്ലാതെ തനിയായിരിക്കുന്ന ഒററ വസ്തുകൾ പോലെയല്ല, കാരണകാൎയ്യ വഴിയായും കാല സംയോജ്യതകൊണ്ടും ഇരിപ്പിടത്തിൻെറ അടുപ്പത്താലും മററും തമ്മിൽച്ചേൎന്നു ഏകീഭവിച്ചിരിക്കുന്ന ഒരു വലിയ വസ്തുവിൻെറ അംശങ്ങളായിട്ടത്രേയാകുന്നു. വസ്തുകൾ തമ്മിലുള്ള സംബന്ധത്തിന്നു അടുപ്പ ഭേദമുണ്ടെന്നുവരികിലും തമ്മിൽ അല്പമെങ്കിലും സംബന്ധമില്ലാതെ ഏകാന്തമായിരിക്കുന്ന ഒരു വസ്തുവും കാണുന്നില്ല. ആകയാൽ ഇങ്ങനെ തമ്മിൽസ്സംബന്ധപ്പെട്ടിരിക്കുന്ന വസ്തുകളുടെ അനുരൂപങ്ങളാകുന്ന നിനെവുകൾ തമ്മിലും ചേൎച്ചയുള്ളതാകകൊണ്ടു നിനെവുകളുടെ വിവരണമാകുന്ന ഭാഷയിലും അതു കുറിക്കപ്പെടുന്നതു ആവശ്യമാകുന്നു. എന്നാൽ ഠരം സംബന്ധങ്ങളിൽ മുഖ്യമായിട്ടുള്ളവ നാമങ്ങളുടെയും വചനങ്ങളുടെയും നിലഭേദം രൂപഭേദം മുതലായവയിൽ വിവരിക്കപ്പെടുന്നു. ദൃഷ്ടാന്തപ്പെടുത്തേണമെങ്കിൽ, ഗുണവും ഗുണിയുമായിട്ടുള്ള സംബന്ധം അവ തമ്മിൽ അടുത്തു നില്ക്കുന്നതിനാൽ വെളിപ്പെടുന്നു: ദൃ—ന്തം; 'പുതുപുസ്തകം' 'വലിയ മനുഷ്യൻ;' 'പറക്കുന്ന പക്ഷി' കൎത്താവും വാച്യവും തമ്മിലേ സ്സംബന്ധം വചനത്താൽക്കാണിക്കപ്പെടുന്നു: ദൃ—ന്തം; 'രാജാവു സാരൻ ആകുന്നു;' 'മന്ത്രി ഗുണവാനല്ല' കൎത്താവും ക്രിയയും തമ്മിലും ക്രിയയും കൎമ്മവും തമ്മിലും മററുമുള്ളസംബന്ധങ്ങൾ നാമത്തിൻെറ വിഭക്തിരൂപങ്ങളാൽ കാണിക്കപ്പെടുന്നു: ദൃ—ന്തം; 'രാജാവു കല്പിച്ചു;' 'അവൻ മന്ത്രിയെ വിളിക്കുന്നു:' 'കല്ലാൽ പണിയപ്പെട്ടവീടു' ക്രിയകൾ തമ്മിലുള്ള സംബന്ധം അവയുടെ രൂപാന്തരങ്ങളാൽ കുറിക്കപ്പെടുന്നു: ദൃ—ന്തം; 'മന്ത്രി വിഷം തിന്നു മരിച്ചു;' 'മഴ പെയ്യാൽ വെള്ളം പൊങ്ങും;' 'തലയിരിക്കെ വാലാടുകയില്ല;' 'ജനങ്ങൾ ഭക്ഷിപ്പാനും കുടിപ്പാനും തുടങ്ങി.' എന്നാൽ വസ്തുകൾ തമ്മിലുള്ള സംബ

ന്ധം അസംഖ്യമാകയാൽ അവ മുഴുവനും നാമങ്ങളുടെയും വചനങ്ങളുടെയും രൂപഭേദങ്ങളാൽ കാണിക്കപ്പെടുക എന്നു വന്നാൽ അവ മനസ്സിൽ നില്ക്കാത്തവണ്ണം അനവധിയായിപ്പോകുന്നതാകയാൽ രൂപാന്തരങ്ങൾ അധികമുള്ള ഭാഷകളിൽ തന്നെയും പ്രധാനമായിട്ടുള്ള സംബന്ധങ്ങളേ ഠരം വഴിയായി സാധിക്കപ്പെടുന്നുള്ളു. ശേഷമുള്ളവയെല്ലാം സംബന്ധ സംജ്ഞയാകുന്ന ചില ശബ്ദങ്ങളാലും പദങ്ങളാലും അറിയിക്കപ്പെടുന്നു. ആയവ അവ്യയങ്ങൾ എന്നു പേർ പട്ടിരിക്കുന്നു.

# ഒന്നാം സൎഗ്ഗം—മൂലാവ്യയങ്ങൾ

൪൪൫. അവ്യയങ്ങൾ മൂലാവ്യയങ്ങൾ എന്നും തദ്ധിതാവ്യയങ്ങൾ എന്നും രണ്ടുവകയായിരിക്കുന്നു. മൂലാവ്യയങ്ങൾ ഉം ഓ എ എന്നവ തന്നേ.

൪൪൬ ഉം എന്നതു ലോപഷഷ്ഠിയും സംബോധനയും നിരാധാരയവസ്ഥവും നാമധേയങ്ങളും ഒഴികെയുള്ള എല്ലാ രൂപാന്തരങ്ങളോടും ആവശ്യം പോലെ ചേരുന്നതും സംബന്ധത്തെയും അനുബന്ധത്തെയും വിശേഷതയെയും തികവിനെയും നിറവിനെയും പട്ടതിഭേദം പോലെ കുറിക്കുന്നതുമാകുന്നു: ദൃ—ന്തം; 'ഞാൻ രാജാവിനെയും മന്ത്രിയെയുംകണ്ടു. എന്റെ സങ്കടം അവരോടു ബോധിപ്പിക്കയും ചെയ്തു: അവരും എന്റെ ആവലാധി തീൎത്തു തന്നില്ല:' 'സല്ക്കൎമ്മം എല്ലാവൎക്കും നല്ലതു. അതിൽ മരണം വരെയും സ്ഥിരമായിനില്ക്ക.'

൪൪൭. സമബന്ധം— തമ്മിൽ സ്വഭാവ സംബന്ധമില്ലാത്ത പൊരുളുകൾ മറെറാന്നിനോടോ പലതിനോടോ ഒരുപോലെ സംബന്ധപ്പെട്ടിരുന്നാൽഅവയിൽ ഓരോന്നിനോടു ഉം എന്നുള്ള പ്ര

ത്ത്യേകം പ്രത്യേകം ചേരും: ദൃ—ന്തം; 'ഞാനും അവനും വന്നു; അതു ഇനിക്കും നിനക്കും കൊള്ളാം; ഭർത്താവു ചിരിച്ചും ഭാൎയ്യ കരെഞ്ഞും മനുഷ്യരെ വശത്തിലാക്കുന്നു; നീ നിന്നാലും പോയാലും കൊള്ളാം.' ഉം പ്രയോഗത്താലുള്ള സാദ്ധ്യം വാക്കിന്റെ ലോപവും വാചകത്തിന്റെ ഭംഗിയും തന്നേ. എന്തെന്നാൽ 'ഞാനും അവനും വന്നു' എന്നുള്ളതു 'ഉം' എന്നതു കൂടാതെ പറെക എന്നു വന്നാൽ 'ഞാൻ വന്നു അവൻ വന്നു' എന്നു പറയേണ്ടിവരും. അങ്ങനെ തന്നേ 'ഭർത്താവു ചിരിച്ചും ഭാൎയ്യ കരെഞ്ഞും മനുഷ്യരെ വശത്തിലാക്കുന്നു' എന്നുള്ളതിൽ ഉം അവ്യയം തള്ളിയാൽ മനുഷ്യരെ വശത്തിലാക്കുന്നു എന്നു രണ്ടു പ്രാവശ്യം ഉച്ചരിക്കേണ്ടി വരും.

൪൪൮ ഉം എന്നതിനാൽ കൂട്ടിച്ചേൎക്കപ്പെടുന്ന ആധേയങ്ങൾ ഒക്കെയും ആധാരത്തോടുള്ള സംബന്ധത്തിൽ ശരിയായിരുന്നാൽ രൂപത്തിൽ ഒത്തിരിക്കേണം: ദൃ—ന്തം; 'ശത്രുക്കൾ വന്നു ജനങ്ങളെയും വീടുകളെയും നശിപ്പിച്ചു' ('വീടുകൾ' എന്നരുതു). 'ഇനിക്കു ഭക്ഷിക്കുന്നതിന്നും കുടിക്കുന്നതിന്നും ഒന്നുമില്ല,' (കുടിപ്പാനും' എന്നരുതു) 'ഒരിക്കൽ മരിക്കുന്നതും അതിന്റെ ശേഷം ന്യായ വിധിയും' എന്നുള്ളതു ശരിയല്ല; 'ഒരിക്കൽ മരണവും അതിന്റെ ശേഷം ന്യായവിധിയും' എന്നെങ്കിലും 'ഒരിക്കൽ മരിക്കുന്നതും അതിന്റെ ശേഷം ന്യായവിധിയുണ്ടാകുന്നതും' എന്നെങ്കിലും വേണം. എന്നാൽ അൎത്ഥ വ്യത്യാസമുണ്ടായിരുന്നാൽ രൂപഭേദം വരേണം: ദൃ—ന്തം; 'അവർ രാജാവിനോടും രാജാവിന്നായിട്ടും യുദ്ധം ചെയ്തു'.

൪൪൯. മലയാഴ്മയിൽ വ്യാകരണപ്പിഴ അധികം വരുന്നതു ചേരുകയാത്ത ആധേയങ്ങളെ ഉം എന്നതിനാൽ സംബന്ധിപ്പിച്ചു ചില ആധാരങ്ങളോടു ചേൎക്കുന്നതിനാൽ ആകുന്നു. എന്തെന്നാൽ ആധേയങ്ങൾക്കു പല കൂട്ടിക്കെട്ടുകൾ ഉണ്ടായിട്ടു ആധാരവുമായിട്ടു ഇടവിട്ടുവരുമ്പോൾ മുൻപിൽപ്പറഞ്ഞ ആധേയങ്ങളെക്കുറിച്ചുള്ള ഓൎമ്മ വിട്ടുപോയിട്ടു പിന്നത്തേതു മാത്രം ആധാരത്തോടു ചേരുന്നതായിരിക്കുന്നു. ദൃ—ന്തം; "ചട്ടം വെച്ചിരിക്കുന്നതിൻവണ്ണം ശരിയായിട്ടു നടക്കാതെയും (നടക്കാതിരിക്കയും) ഒരു വേള ഹർജി എഴുതി ബോധിപ്പിച്ചും സങ്കടം വെച്ചും ഉത്തരവുകൾ വന്നാൽ ഓരോ ശാഠ്യങ്ങൾ ഉണ്ടാക്കിത്താമസിപ്പിക്കയും ചെയ്തുവരുന്നു." "അയല്പക്കക്കാരു മുതലായ ആളുകൾ ഭയപ്പെട്ടു ഒളിച്ചുപോകയും മറഞ്ഞുപാൎക്കയും അതിനാൽ കാൎയ്യത്തിൽ ഉടനേ തെളിവു കിട്ടുന്നതിന്നു പ്രയാസമായിട്ടു തീരുന്നതും (തീരുകയും ചെയ്യുന്നതും")). ആധാരം ആധേയങ്ങളോടു ഒരുപോലെ ചേരുന്നതായിരിക്കേണം: ദൃ—ന്തം; 'രാജ്യങ്ങളെയും കുടികളെയും കൊന്നവൻ' എന്നരുതു 'നശിപ്പിച്ചവൻ' എന്നു വേണം.

൪൫൦. ഉം എന്നതു അനുബന്ധമായി വരുന്നതു ഒരു സംഗതിയെപ്പറഞ്ഞു നിറുത്തിയതിന്റെ ശേഷം അതിനോടു ബന്ധ

മായിട്ടു മറെറാരു സംഗതി പറയുന്നതിൽ ചേരുമ്പോൾ ആകു ന്നു ദൃ—ന്തം; 'ഞാൻ ഒരു വീടു വാങ്ങിച്ചു; ഒരു പറമ്പും വാങ്ങി ച്ചു.' ഇവിടെ വാക്യങ്ങളെ ഒന്നാക്കിയാൽ 'ഞാൻ ഒരു വീടും പ റമ്പും വാങ്ങിച്ചു' എന്നാകും. ഉം എന്നതു ചേരേണ്ടുന്നതു രണ്ടു വാക്യങ്ങളിലും ഏകീഭവിച്ചിരിക്കുന്ന പദത്തോടല്ല വ്യത്യാസപ്പെ ട്ടിരിക്കുന്നതിനോടു വേണം: ദൃ—ന്തം; "ഞാൻ സത്യമുള്ള മന്തി രിങ്ങാവള്ളിയാകുന്നു എന്റെ പിതാവും തോട്ടക്കാരൻ ആകുന്നു" ഇതു ശരിയല്ല 'എന്റെ പിതാവു തോട്ടക്കാരനും ആകുന്നു' എന്നു വേണം. എന്നാൽ ഏകീഭവിക്കാതെ വ്യത്യാസമായിരിക്കുന്ന പൊരുളുകൾ ഒന്നിൽ അധികമോ എല്ലാമോ ആയിരുന്നാൽ ഉം എന്നതു അവയിൽ ഏതിനോടും ചേരും: ദൃ—ന്തം; "തോല്കുട ങ്ങൾ പൊളിയും, വീഞ്ഞും ഒഴുകിപ്പോകും;" "തോല്കുടങ്ങൾ പൊളിയും വീഞ്ഞു ഒഴുകിപ്പോകയും ചെയ്യും." മുൻപിലത്തതിൽ വീഞ്ഞല്ലാതെ മററു ചില വസ്തുക്കളും കൂടെ ഒഴുകിപ്പോകും എന്നും പിന്നത്തേതിൽ വീഞ്ഞു ഒഴുകിപ്പോകുന്നതു കൂടാതെ മററു ചില സംഗതികളും കൂടെ അതിന്നു ഭവിക്കുമെന്നും പദഭാവം വരു ന്നു എങ്കിലും സാഹചര്യംകൊണ്ടു ഭാവമിന്നതെന്നു മിക്കവാറും തെളിവായിപ്പോകും. ഈ അർത്ഥത്തിൽ 'കൂടെ' എന്നതു മനസ്സു പോലെ ചേർത്തുകൊള്ളാം: ദൃ—ന്തം; 'രാജാവു വന്നു, രാജകുമാ രനും കൂടെ വന്നു.'

൩൭൧ ഉം എന്നതു വിശേഷതയെക്കുറിക്കുന്നതു മുൻപില ത്തതിന്റെ അനുബന്ധമല്ലാതിരിക്കുന്ന വാക്യത്തിൽ ഒരു പദ ത്തോടു ചേൎന്നു വരുമ്പോൾ ആകുന്നു. ഉം എന്നതു ചേൎന്നുവരു ന്ന പദാർത്ഥത്തെക്കുറിച്ചു ചൊല്ലിയിരിക്കുന്നതു മററുള്ളവയോടും ഒക്കുന്നതായിരിക്കുമ്പോൾ അതിനെത്തന്നെ എടുത്തു പറകയാൽ വിശേഷതയെക്കാണിക്കുന്നു: ദൃ—ന്തം; 'രാജാവു തന്റെ പുത്രനെ യും കുററം ചെയ്താൽ ശിക്ഷിക്കും' [പിന്നെ ശേഷം പേരെ ശി ക്ഷിക്കും എന്നുള്ളതിന്നു സംശയമില്ല;] 'കാട്ടാളന്മാരും കേറുവാൻ ഭയപ്പെടുന്ന മല' [എന്നാൽ ശേഷം പേർ എത്ര അധികം ഭയ പ്പെടും;] 'അവൻ വന്നാലും സാധിക്കയില്ല' [വരാഞ്ഞാൽ ഒട്ടും സാധിക്കയില്ല] വിശേഷതയെക്കാണിക്കുന്നതിന്നു ഉം എന്നതിന്നു പകരം 'കൂട, കൂടയും, തന്നെയും, പോലും' എന്നവ വരും: ദൃ— ന്തം; 'അവന്റെ കല്യാണത്തിന്നു രാജാവു കൂട വന്നു; കാട്ടാള ന്മാരു കൂടയും കേറാത്ത മല; വിദ്വാന്മാരു തന്നെയും അതിശ യിക്കുന്ന വാക്കു; മൂഢന്മാൎക്കു പോലും അറിയാകുന്ന കാൎയ്യം.'

൩൭൨. ഉം എന്നതു തികവിനെക്കാണിക്കുന്നതു പറയുന്ന സംഗതി താനേ മുഴുവനായും കാൎയ്യത്തിന്റെ തികവിന്നു മറെറാ ന്നും വേണ്ടാതെയും ഇരിക്കുമ്പോൾ ആകുന്നു: ദൃ—ന്തം; 'രാജാ വും വന്മന്ത്രിയും വന്നു' [വരേണ്ടുന്നതു അവരിരുവരും തന്നേ.]

'ന്നി പോകുന്നതിന്നു ഇനിക്കു അനുവാദവുമില്ല വിരോധവുമില്ല [അതിൽ രണ്ടിൽ ഒന്നേ വരുന്നതിന്നിടയുള്ളു;] 'അവൻ വൎത്തമാനങ്ങൾ ഒക്കയും വായിച്ചറികയും ചെയ്തു' [ചെയ്യാനുള്ളതു വായിച്ചറിക മാത്രമായിരുന്നു]. ഘരം അൎത്ഥത്തിൽ ഉം എന്നതു ആവശ്യം പോലെ സാംഖ്യനാമങ്ങളോടു ചേൎന്നുവരും: ദൃ—ന്തം; 'രാജാക്കന്മാരു മൂവരും വന്നു' [മൂന്നു രാജാക്കന്മാരെയുള്ളു എന്നു സാരം]; 'അവൻെറ കണ്ണു രണ്ടും പൊട്ടിപ്പോയി; 'എൻെറ പശുക്കൾ രണ്ടും ചത്തു' [ഇനിക്കു രണ്ടു പശുക്കളേ ഉണ്ടായിരുന്നുള്ളു;] 'മങ്ങലശ്ശേരിൽ പറമ്പിൻെറ ആധാരം ഒന്നും പണയം വെച്ചു' [അതിന്നൊരാധാരമേയുള്ളു എന്നു താല്പൎയ്യം] പ്ര ശ്നകങ്ങളോടു ഉം എന്നതു ചേൎന്നു സൎവ്വാൎത്ഥങ്ങളായി വരുന്നതും സൎവ്വാൎത്ഥങ്ങളോടു അതു വേറ്റുപടാതിരിക്കുന്നതും ഘരം അൎത്ഥത്തിൽ തന്നേയാകുന്നു. [൨൯൩.] സൎവ്വാൎത്ഥങ്ങൾ സമ്പന്ധമായി വരുമ്പോൾ ഉം എന്നതു ഇരട്ടിപ്പായി വരാതെയിരിക്കുന്നതിന്നു വേണ്ടി ഉഞ്ഞാനമായിമാത്രമിരിക്കും: ദൃ—ന്തം, 'മനുഷ്യർ ഒക്കയും മൃഗങ്ങളും.'

൪൭൩. ഉം എന്നതു വിശേഷാൽ അൎത്ഥം കൂടാതെ ചില വന്തങ്ങളോടും അവ്യയങ്ങളോടും അക്ഷരനിറെവിന്നായിട്ടു മാത്രം ചേരുവാറുണ്ടു: ദൃ—ന്തം; 'ഞാൻ എഴുതിയും കൊണ്ടിരുന്നു; അവൻ കുളിച്ചും വെച്ചു വരുന്നു.' അങ്ങനെ തന്നേ 'വര, അളവു, ഒക്കു, അശേഷം, ഇനി, നിന്നു, പലർ' എന്നവ മുതലായതു 'വരയും, അളവും, ഒക്കയും, അശേഷവും, ഇനിയും, നിന്നും, പലരും' എന്നാകുന്നതു ഉം എന്നതു ചേൎന്നാകുന്നു.

൪൭൪. ഓ എന്നതു സംബോധനയും നാമധേയങ്ങളും ഒഴികെ ശേഷമുള്ള രൂപഭേദങ്ങളോടു ഒക്കയും ചേരുന്നതും ഉം എന്നതിൻെറ പ്രതിഭാവമായി സമഭിന്നതയെയും അനുഭിന്നതയെയും പ്രതികൂലതയെയും കുറിക്കുന്നതും ചോദ്യത്തെയും സംശയത്തെയും മനോവികാരത്തെയും കാണിക്കുന്നതുമാകുന്നു: ദൃ—ന്തം; 'രാജാവോ മന്ത്രിയോ വരും; രാജാവു വന്നില്ല മന്ത്രിയോ വന്നു; ഞാനും എൻെറ ഭവനവുമോ ഞങ്ങൾ യഹോവായെ സേവിക്കും; നീയെഹൂദന്മാരുടെ രാജാവാകുന്നുവോ; അവൻ

കള്ളനോ വെള്ളനോ [ഞാൻ അറിയുന്നില്ല]
ഓടിവരീനോ ഓടീവരീനോ.'

൪൫൫. സമബന്ധത്തെക്കാണിക്കുന്ന പട്ടതിയിൽ ഉം എന്നതു വരുന്നിടത്തു ഓ എന്നതു വന്നാൽ സമഭിന്നതയെക്കുറിക്കും: ദൃ—ന്തം; 'രാജാവോ മന്ത്രിയോ വന്നു; അവൻ എഴുതിയോ വായിച്ചോ കൊണ്ടിരിക്കുന്നു; നീ എഴുതിയാലോ വായിച്ചാലോ കൊള്ളാം.' അവന്നുഉണ്മാനോ ഉടുപ്പാനോ മുട്ടുണ്ടു' 'രാജാവും മന്ത്രിയും വന്നു' എന്നതിന്നു അവരിരുവരും വന്നു എന്നും രാജാവോ മന്ത്രിയോ വന്നു എന്നതിന്നു അവരിൽ ഒരുത്തൻ വന്നു എന്നും അൎത്ഥമാകുന്നു. 'രാജാവും മന്ത്രിയും വന്നില്ല' എന്നതിന്നു അവരിൽ ഒരുത്തനും വന്നില്ല എന്നും ഒരുത്തനേ വന്നുള്ളു എന്നും രണ്ടു ഭാവം വരുന്നതുപോലെ 'രാജാവോ മന്ത്രിയോ വന്നില്ല' എന്നതിന്നു അവരിൽ ഒരുത്തൻ വന്നില്ല എന്നും അവരിൽ ആരും വന്നില്ല എന്നും രണ്ടു പൊരുൾ വരുന്നതാകുന്നു.

൪൫൬. ഓ എന്നതിനാൽ കൂട്ടിച്ചേൎക്കപ്പെടുന്ന ആധേയങ്ങൾ ഒക്കയും ആധാരത്തോടു സംബന്ധത്തിൽ ശരിയായിരുന്നാൽ ശ്രവണത്തിലും ഒത്തിരിക്കേണം: ദൃ—ന്തം; 'ഇനിക്കു ഊണിനും ഉടുപ്പിനും [ഉടുപ്പാനും എന്നരുതു] മുട്ടാകുന്നു;' [൪൫൦.] ആധാരത്തോടു ഒരുപോലെ ചേരാത്ത ആധേയങ്ങളെ ഉം എന്നതിനാൽ സമപ്പിക്കുന്ന തെറ്റു മലയാളക്കാരുടെ ഇടയിൽ നടപ്പായിരിക്കുന്നതു പോലെ ഓ എന്നതിനെക്കുറിച്ചും അവൎക്കു തെറ്റു വരുന്നു: ദൃ—ന്തം; "ശപം കിടക്കുന്ന എന്നോ കുത്തിക്കവച്ചു—ഉണ്ടായപ്രകാരം കേൾക്കയോ ആവലാധി എങ്കിലും വൎത്തമാനം എങ്കിലും കിട്ടിയാൽ;" മുറെക്കു വേണ്ടുന്നതു "ശവം കിടക്കുന്ന പ്രകാരമോ കുത്തിക്കവച്ചു—ഉണ്ടായ പ്രകാരമോ കേൾക്കയോ ആവലാധി എങ്കിലും വൎത്തമാനമെങ്കിലും കിട്ടുകയോ ചെയ്താൽ' [൪൫൨.]

൪൫൭. ഉം എന്നതു അനുബന്ധത്തെക്കുറിക്കുന്ന പട്ടതിയിൽ ഓ എന്നതു അനുഭിന്നതയെക്കാണിക്കും: ദൃ—ന്തം; രാജാവു വന്നില്ല മന്ത്രിയോ വന്നു, [൪൫൪.]

൪൫൮. ഉം എന്നതു വിശേഷതയെക്കുറിക്കുന്ന പട്ടതിയിൽ ഓ എന്നതു പ്രതികൂലതയെക്കാണിക്കും: ദൃ—ന്തം, 'രാജാവോ കൈക്കൂലി വാങ്ങിക്കയില്ല; ഇനിക്കോ ദ്രവ്യത്തിൽ കാംക്ഷയില്ല.' 'ഉത്സവത്തിന്നു ഞാനും പോകുന്നു' എന്നു പറഞ്ഞാൽ ശേഷം പേരും പോകുന്നു എന്നു ഭാവം. 'ഞാനോ പോകുന്നു' എന്നായാൽ ശേഷം പേർ പോകുന്നില്ല എന്നു ഭാവം. [൪൫൩]

൪൫൯. ഓ എന്നതു ചോദ്യത്തെക്കുറിക്കുന്നതു ജ്ഞാപകയവ

ന്ധയിൽ ത്രികാലങ്ങളോടു ചേരുമ്പോൾ ആകുന്നു: ദൃ—ന്തം; 'മനുഷ്യൻ നല്ലവൻ ആകുന്നുവോ;' എന്റെ മകനേ നീ പാപം ചെയ്യോ;' 'ഇപ്രകാരമുള്ള ജാതിയോടു എന്റെ ആത്മാവു പകരം വീട്ടാതിരിക്കുമോ'. ചോദ്യം നാമാൎത്ഥത്തെക്കുറിച്ചായിരുന്നാൽ വ്യച്ഛകങ്ങൾ പ്രയോഗിക്കപ്പെടേണം: ദൃ—ന്തം; 'ആരു പോയി; എവിടെപ്പോയി; എന്തിനു പോയി; ആർ അടിച്ചു; ആരെ അടിച്ചു.' ജ്ഞാപകങ്ങളോടു ഓ എന്നതു ചേരുന്നതു ചോദ്യം വാച്യത്തെക്കുറിച്ചു ഒന്നും ഊഹമില്ലാതെ ചോദിക്കപ്പെടുമ്പോൾ ആകുന്നു. ചോദിക്കപ്പെടുന്ന വാക്യത്തിലെ സംഗതിയിൽ എന്തെങ്കിലും അറിഞ്ഞിട്ടുണ്ടായിരുന്നാൽ സവാച്യനാമവും ശുദ്ധവചനവും പ്രയോഗിക്കപ്പെടുകയും ഓ എന്നതു ആകുന്നു എന്നതിനോടു ചേരുകയും വേണം: ദൃ—ന്തം; 'ആരാകുന്നു വന്നതു' എന്നതിൽ ചിലർ വന്നു എന്നു അറിഞ്ഞിരിക്കുന്നതും ആൾവിവരം മാത്രം അറിവാനുള്ളതും ആയിരിക്കുന്നു. 'നീയാകുന്നോ അവന്റെ ഭാൎയ്യ' എന്നതിൽ അവനു ഭാൎയ്യ ഒരുത്തി ഉണ്ടെന്നു ഗ്രഹിതവും നീ തന്നെയോ എന്നു ഗ്രഹിതവ്യവും ആകുന്നു. 'ആകുന്നു' എന്നതു പലപ്പോഴും ആന്തരമായിരിക്കുന്നതാകയാൽ ഓ എന്നതു അപ്പോൾ ഗ്രഹിതവ്യത്തോടു ചേൎന്നുവരും: ദൃ—ന്തം; 'അവൻ നല്ലവനോ; മന്ത്രി ദുൎമ്മരണമോ മരിച്ചതു'

൨൬൭. ചോദ്യത്തിന്നു ഉത്തരം കൊടുക്കുന്നതു ആയതു സാധാരണമായിരിക്കുമ്പോൾ വിവരം പറഞ്ഞും പ്രത്യേകമായിരുന്നാൽ സമ്മതിച്ചും വിസമ്മതിച്ചും ആകുന്നു. എന്നാൽ സമ്മതിക്കുന്നതു ചോദ്യവാക്കിൽനിന്നു ഓ എന്നതിനെ നീക്കുന്നതിനാലും വിസമ്മതിക്കുന്നതു അതിന്റെ പ്രതിഭാവത്തെ പ്രയോഗിക്കുന്നതിനാലുമാകുന്നു: ദൃ—ന്തം; 'അവൻ വന്നോ? അവൻ വന്നു: നീ പോയോ. ഞാൻ പോയില്ല'. എന്നാൽ വാചകത്തിന്റെ ചുരുക്കത്തിന്നു വേണ്ടി മൊഴികളിൽ ഒടുക്കത്തതു ഒഴികെ ശേഷമൊക്കയും ലോപിക്കാം: ദൃ—ന്തം; 'അവൻ വന്നോ, വന്നു; നീ പോയോ, ഇല്ല: രാജാവു നല്ലവൻ ആകുന്നുവോ? ആകുന്നു' എന്നാൽ 'ആകുന്നു' എന്നതിൽ അവസാനിക്കുന്ന സമ്മതയുത്തരത്തിന്നൊക്കയും അതേ എന്നും അല്ലാതുള്ള സമ്മതയുത്തരത്തിനൊക്കയും ഉവ്വ എന്നും 'ഇല്ല' എന്നതിൽ നിറുത്തൽ വരുന്ന വിസമ്മതത്തിന്നു ഉവ്വാ എന്നുമുള്ള സാധാരണ മൊഴികൾ പ്രയോഗിക്കപ്പെടുന്നുണ്ടു. ഉവ്വ എന്നതു 'ഉൾക്കുക' എന്നതിന്റെ ഭവിഷ്യവും ഉവ്വാ എന്നതു അതിന്റെ പ്രതിഭാവവുമാകുന്നു. ഉവ്വ എന്നതു സംസാരവാക്കിൽ ഓ എന്നു ചുരുങ്ങുക നടപ്പാകുന്നു.

൨൬൮. ചോദ്യം പല സംഗതികളെപ്പററി വരുമ്പോൾ അവയിൽ ഓരോന്നിനോടു ഓ എന്നതു പ്രത്യേകം പ്രത്യേകം ചേരണം: ദൃ—ന്തം; 'യജമാനൻ അവിടെ ഇരിക്കുന്നോ അവി

ടെ നിന്നു പോരയോ. രാജാവോ മന്ത്രിയോ [ആരു] നല്ലവൻ'.

൪൬൨. ചോദ്യം ചോദിക്കുന്നതിന്റെ പ്രധാന സാദ്ധ്യം ഉത്തരത്തിൽ നിന്നു വിവരം അറിയെണമെന്നു തന്നെ എന്നുവരികിലും ചിലപ്പോൾ പ്രതിഭാവത്തെക്കുറിച്ചുള്ള നിശ്ചയത്തെക്കാണിക്കുന്നതിന്നു വേണ്ടി പ്രയോഗിക്കയുണ്ടു: ദൃ—ന്തം: 'ഇപ്രകാരമുള്ള ജാതിയോടു ഞാൻ പകരം വീട്ടുകയില്ലയോ [വീട്ടും നിശ്ചയം.] മനുഷ്യൻ ദൈവത്തെക്കാൾ നീതിമാനായിരിക്കുമോ [ഇല്ല നിശ്ചയം'] പറച്ചിൽക്കാരനു നിശ്ചയമുള്ള കാൎയ്യത്തെ പററി പ്രതിഭാവത്തിൽ ചോദ്യം ചോദിക്കുന്നതു പ്രതിക്രൂലം പറവാൻ കഴിയുന്നവരുണ്ടായിരുന്നാൽ അങ്ങനെ ചെയ്യുന്നതിന്നു വെല്ലുവിളിക്കുന്ന ഭാവം ആകുന്നു.

൪൬൩. ചോദ്യത്തിന്നുത്തരമായിട്ടു ചോദിച്ച ചോദ്യം തന്നേ തിരിച്ചു ചോദിക്കപ്പെടുമ്പോൾ ചോദിച്ച സംഗതി പറച്ചിൽക്കാരൻ എന്നപോലെ കേൾവിക്കാരനും സംശയമായിരിക്കുന്നു എന്നു കാണിക്കും; ദൃ—ന്തം; 'ഞാൻ ഒരുത്തനോടു കഴിഞ്ഞ രാത്രി മഴ പെയ്യോ' എന്നു ചോദിച്ചിട്ടു 'പെയ്യോ' എന്നു തന്നേ അവൻ ഉച്ചരിച്ചാൽ അവൻ അറിഞ്ഞില്ല എന്നൎത്ഥമാകും. അങ്ങനെ തന്നേ 'അതു മാവോ മരുതിയോ' എന്നു ഒരുത്തൻ ചോദിക്കയും മററവൻ 'മാവോ മരുതിയോ' എന്നു ആവൎത്തിക്കയും ചെയ്യാൽ ഉത്തരം പറയുന്നവനു സംശയം എന്നു കാണിക്കുന്നു.

൪൬൪. ഓ എന്നതു ആശകയവസ്ഥയിൽ മുൻപിലത്തെ രണ്ടു രൂപത്തോടും ചേരുമ്പോൾ കേൾവിക്കാരന്റെ ശ്രദ്ധയെ ഉണൎത്തുന്നതിന്നു വേണ്ടി വിളിച്ചു പറച്ചിലിന്നു അടയാളമായിട്ടു പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം; 'ഓടിവായോ കള്ളന്മാരു വരുന്നേ; ചുറ്റുക്കേ വരിമനാ; പുരെക്കു തീ പിടിച്ചേ.'

൪൬൫. ഏ എന്നതു ഷഷ്ഠിവിഭക്തിയും നാമധേയങ്ങളും ഒഴികെ ശേഷം എല്ലാത്തരമൊഴികളോടും ചേരുന്നതും ഏകാന്തതയെയും ശ്രദ്ധാപേക്ഷയെയും യാചനഭാവത്തെയും നിലവിളിയുച്ചാരണത്തെയും വചനാധേയത്തെയും കാണിക്കുന്നതും ആകുന്നു: ദൃ—ന്തം; 'ആ സേനാപതി രാജാവിനെയേ വണങ്ങു: കുഞ്ഞവിടെ നില്ക്കുന്നേ; നീ എഴുതേ; നിങ്ങൾ വരെണമേ; പുരെക്കു തീ പിടിച്ചേ; അവൻ അകമേ കേറി.'

൪൩൭. ഏറ്റ എന്നതു വചനാധേയത്തോടു ചേൎന്നു വചനാനുസാരം നീണ്ടിട്ടുള്ള ഭവിഷ്യകാലത്തിലായും വരുമ്പോൾ ആധേയവും ആധാരവും തമ്മിലുള്ള സംബന്ധം ഏകാന്തമായിരിക്കുന്നു എന്നു കാണിക്കും: ദൃ—ന്തം; 'നല്ലവനേ നന്മ ചെയ്യൂ; ചിലൎക്കു ഉപകാരം വന്നുള്ളൂ; അല്പ ജനങ്ങളേ ഗുണം ചെയ്യുന്നുള്ളൂ; താൻ തന്നേ പോയേ ഒക്കൂ.' 'മാത്രം' എന്നതു അൎത്ഥഭേദം കൂടാതെ ഏറ്റ എന്നതിന്നു മുൻപിൽ നില്ക്കാം: ദൃ—ന്തം; 'നല്ലവൻ മാത്രമേ നന്മ ചെയ്യൂ.'

൪൩൮. ഏറ്റ എന്നതു ശ്രദ്ധാപേക്ഷയെക്കുറിക്കുന്നതു ജ്ഞാപകയവസ്ഥയോടു ചേൎന്നുവരുമ്പോൾ ആകുന്നു: വിശേഷാൽ ശ്രദ്ധ കൊടുക്കെണമെന്നു കേൾവിക്കാരനോടു അപേക്ഷിക്കുന്നതു പറയുന്ന സംഗതി അവന്റെ അഭിലാഷത്തിന്നൊത്തതോ അവന്നുപകാരം വരുന്നതോ അവൻ അനുസരിക്കേണ്ടുന്നതോ അവൻ മനസ്സിൽ കരുതേണ്ടുന്നതോ മറ്റോ ആയിരിക്കുമ്പോൾ ആകുന്നു. ആകയാൽ ഇങ്ങനെയുള്ള ഭാവങ്ങൾ ഒക്കയും ഒരു അവ്യയത്താലേ സാധിക്കും: ദൃ—ന്തം; 'ഞാൻ വന്നേ [ഞാൻ വരേണമെന്നു നീ ആഗ്രഹിച്ചവണ്ണം ഞാൻ വന്നു]. യജമാനൻ വന്നിട്ടുണ്ടേ [വേണ്ടുന്നതൊക്കെ വട്ടം കൂട്ടിക്കൊള്ളേണം]; ഞാൻ പോകുന്നേ (അതു നിന്നോടു പറഞ്ഞില്ലെന്നു വേണ്ടാ); നീ കണ്ടേ [പിന്നീടു ചോദിക്കുമ്പോൾ കണ്ടില്ലെന്നു പറയരുതു]; കുഞ്ഞു തിണ്ണമേൽ നില്ക്കുന്നേ [വീഴാതെ സൂക്ഷിച്ചുകൊള്ളേണം]; അവൻ വാക്കു മാറുമേ (മാറുകയില്ലെന്നു നിന്റെ ഭാവം എങ്കിലും ഞാൻ പറയുന്നതു ഓൎത്തുകൊൾക; പരമാൎത്ഥമെന്നു ഭവിഷ്യംകൊണ്ടു നിനക്കു ബോധിക്കും.) 'ആകുന്നു' എന്നതു അന്തരമായിരിക്കുന്ന വാക്യങ്ങളിൽ ഏറ്റ എന്നതു ആധേയത്തോടു ചേൎന്നു നില്ക്കും: ദൃ—ന്തം; 'യഹോവാ ആകുന്നേ ദൈവം' എന്നതിന്നു 'യഹോവായേ ദൈവം' എന്നാകും.

൪൩൯. നിലവിളിച്ചു പറയുന്നതിൽ ഏറ്റ എന്നതു സംബോധനയോടും ജ്ഞാപകയവസ്ഥയോടും ചേരും, അപ്പോൾ ഉച്ചാരണം സ്വരം ഉയൎത്തിയാകുന്നു വേണ്ടുന്നതു: ദൃ—ന്തം; കൂട്ടരേ, ഞാൻ വെള്ളത്തിൽ മുങ്ങിച്ചാകുന്നേ ആരും എന്നെപ്പിടിച്ചുകേറ്റുകയില്ലേ.'

൪൪൦. ഏറ്റ എന്നതു ആശകയവസ്ഥയെയും അതിനോടു അൎത്ഥത്തിൽ ഒക്കുന്ന മൊഴികളെയും കല്പനയായിട്ടല്ല അപേക്ഷയായിട്ടു പ്രയോഗിക്കുമ്പോൾ ആ രൂപങ്ങളോടു ചേരുക നടപ്പാകുന്നു, ദൃ—ന്തം, 'നീ എഴുതേ നിങ്ങൾ നടപ്പിനേ; നീ പറയരുതേ; നിങ്ങൾ .പോകല്ലേ; അവരോടു ക്ഷമിക്കെണമേ'. മുറെക്കു നോക്കുമ്പോൾ 'ക്ഷമിക്കെണമേ' എന്നതു വേണം എന്ന ജ്ഞാപകയവസ്ഥയോടു ഏറ്റ എന്നതു ചേരുന്നതാകുന്നു. അപേ

ക്ഷാകാരന്റെ താല്പൎയ്യത്തെയും എളിമയെയും കാണിക്കയും ചെയ്യു ന്നു. അതിന്നു പകരം ക്ഷമിക്കേണം എന്നു അപേക്ഷിക്കുന്നു എ ന്നു പ്രയോഗിക്കുന്നതു ശക്തിക്കുറവാകുന്നു. ഇനിക്കു ഒരു പുസ്തകം തരിക എന്നതും ഇനിക്കു ഒരു പുസ്തകം തരെണമെന്നു ഞാൻ ചോദിക്കുന്നു എന്നതും തമ്മിലേ ഭേദം പോലെ ഇവ തമ്മില്ല മുണ്ടു.

൪൭൦. ഏ എന്നതു താല്പൎയ്യതയെക്കാണിക്കുന്നതു വചനാധേയ ങ്ങളോടു സംബന്ധിക്കുമ്പോൾ ആകുന്നു: 'തന്നേ' എന്നതുകൊ ണ്ടു വിവരപ്പെടുത്താകുന്നതുമാകുന്നു: ദൃ—ന്തം; 'അവൻ അപ്പൊഴേ പോയി; ഞാൻ എപ്പൊഴേ വന്നു: രാവിലേ സേവിക്കു: ഞാൻ കാലത്തേ വരാം: നീ സംധ്യക്കേ ഉറങ്ങരുതു': "മെക്കവേ പറവ തിന്നൊട്ടുമേ കാലം പോരാ".

൪൭൧ ഏ എന്നതു ചില നാമങ്ങളോടു ചേൎന്നിട്ടു അവയെ വചനാധേയമാക്കുന്നു: ദൃ—ന്തം, 'വഴിയേ [വഴിയിൽ കൂടെ]', അരികേ [അരികിൽ]; 'ചുറ്റക്കേ [ചുറ്റക്കോടു കൂടെ]', ചൊവ്വേ [ചൊവ്വായി], ചില മൊഴികളിലേ അനുസാരം മാഞ്ഞുപോകും: ദൃ—ന്തം; 'അപ്പുറം—അപ്പുറേ'. കാലേ, മാഴ്ത്തേ, പത്രേ എന്നിങ്ങ നെയുള്ളവ ഏ എന്നതു ചേൎന്നുണ്ടാകുന്നവയല്ല സംസ്കൃതത്തിലേ സപ്തമി വിഭക്തിയുടെ രൂപങ്ങൾ ആകുന്നു. ഏകാരാന്തത്തിൽ ചില നാമാധേയങ്ങളുമുണ്ടു. അതു 'ആയ' എന്നതിന്റെ ചുരുക്കമാ കുന്നു. [സ്വരൻ] പിന്നാലേ വരുന്ന ഹല്ലു ഇരട്ടിക്കുത്തക്കതായിരു ന്നാൽ നാമാധേയത്തിന്നു ഇരിട്ടിക്കും. ഇരട്ടിച്ചില്ലെങ്കിൽ അതു ഏകാരത്താൽ കുറിക്കപ്പെടുന്ന വചനാധേയമാകുന്നു. ദൃ—ന്തം; 'ഞാൻ കാലത്തേക്കുളികഴിച്ചു' എന്നതിന്നു കാലത്തു കഴിക്കേണ്ടു ന്ന കുളി എന്നും 'കാലത്തേ കുളി കഴിച്ചു' എന്നതിന്നു രാവിലേ കുളിച്ചു എന്നും പൊരുളാകും.

## രണ്ടാം സൎഗ്ഗം—തദ്ധിതാവ്യയങ്ങൾ.

൪൭൨. തദ്ധിതാവ്യയങ്ങൾ നാമാവ്യയങ്ങൾ എന്നും വചനാവ്യയങ്ങൾ എന്നും രണ്ടു വക യായിരിക്കുന്നു. നാമാവ്യയങ്ങൾ നാമങ്ങളോടു ഏകാരാവ്യയം ചേൎന്നുണ്ടാകുന്ന വചനാധേ യങ്ങളും നാമങ്ങളുടെ വിരൂപ വിഭക്തികളുമാ കുന്നു: ദൃ-ന്തം; 'അകമേ; അകത്തു, വേഗത്തിൽ,

മുതല്ക്കു'. വചനാവ്യയങ്ങൾ വന്തം മുതലായിട്ടുള്ള ചില പരാധാരങ്ങൾ ആകുന്നു: ദൃ—ന്തം; 'നിന്നു, കുറിച്ചു, എന്നാൽ, എങ്കിൽ, ആകെ, കൂടെ'

൪൭൨ നാമാവ്യയങ്ങളിൽ വിഭക്തി ചിലപ്പോൾ ആന്തരമായിരിക്കും ദൃ—ന്തം; 'വരെ [വരെക്കു], മുതൽ [മുതല്ക്കു], മൂലം [മൂലത്താൽ], വേഗം [വേഗത്തിൽ], മുൻപു [മുൻപിൽ), ഒട്ടുക്കം [ഒട്ടുക്കത്തു], ശീഘ്രം [ശീഘ്രത്തോടു]. സംസ്കൃത നാമങ്ങളിൽ ചിലപ്പോൾ സംസ്കൃത രൂപങ്ങളും വരും: ദൃ—ന്തം; 'ക്രമേണ, സ്വഭാവേന, കൃപയാ, ബുദ്ധ്യാ, സരസാ, മനസാ, വാചാ, കർമ്മണാ, എന്നവ ത്രിതീയ രൂപങ്ങളും വിശേഷാൽ, വശാൽ' എന്നിങ്ങനെയുള്ളവ പഞ്ചമിരൂപങ്ങളും 'കാലേ സമീപേ മാഗ്ഗേ' എന്നിങ്ങനെയുള്ളവ സപ്തമി രൂപങ്ങളും ആകുന്നു.

൪൭൩ വചനാവ്യയങ്ങൾ 'കുറിച്ചു, നിന്നു, പററി, വെച്ചു, എന്നു, വീണ്ടു, തൊട്ടു, മേല്പട്ടു, അങ്ങോട്ടു' എന്നവ മുതലായ വന്തങ്ങളും 'ഏററ, കുറയ, വളര, ഉറക്ക, പതുക്ക, മെല്ല, ഒക്ക, കൂട, ആക, ഒഴിക, അല്ലാത, ഇല്ലാത, കൂടാത മുൻപാക' എന്നവയുൾപ്പെട്ട അന്തങ്ങളും 'എന്നാൽ, എങ്കിൽ, കാട്ടിൽ, കാൾ, എന്തെന്നാൽ' എന്നിങ്ങനെയുള്ള ലന്തങ്ങളും ആകുന്നു.

൪൭൪ തദ്ധിതാവ്യയങ്ങൾ ആധേയങ്ങളോടു ചേൎന്നും ചേരാതെയും വരും: ദൃ--ന്തം; 'അതിനെക്കാൾ, വിശേഷാൽ' ആധേയം നാമമായിരുന്നാൽ അതിൻെറ വിഭക്തിയും വചനമായിരുന്നാൽ അതിൻെറ അവസ്ഥയും ആധാരത്തിൻെറ സ്വഭാവം പോലെയും ആധാരവും ആധേയവും തമ്മിലുള്ള സംബന്ധത്തിൻെറ വ്യത്യാസം പോലയും പല പ്രകാരമായിരിക്കും: ദൃ--ന്തം; 'രാജാവു ഒഴികെ, അവനെപ്പോലെ, അവനോടു കൂടെ, അവക്കു മേൽ, നിൻെറ സമീപേ, കൊല്ലത്തുവരെ, രാജാവു മൂലം, രാജാവിൻെറ മൂലം; അവന്നു മേൽ, അവൻെറ മേൽ:

൩൭൩. തദ്ധിതാവ്യയങ്ങളിൽ ഉത്ഭവം തെളിവില്ലാതെയും അന്വയം പ്രത്യേകമായും പൊരുൾ പ്രയാസമായുമിരിക്കുന്നവയെ അക്ഷരമുറയ്ക്കു താഴെ വിസ്തരിക്കുന്നു.

**അങ്ങു**, ഉത്ഭവത്തിന്നു 'കൈ' എന്നതിൽ നോക്കു. ആന്തരസപ്തമി. അവിടെ എന്നൎത്ഥമാകും. വചനങ്ങൾക്കു മുൻപു അകാരണമായിട്ടു എന്നു ചിലപ്പോൾ അൎത്ഥമാകും: ദൃ—ന്തം; ഞാൻ അങ്ങു പറഞ്ഞു.

**അങ്ങനെ**, ഇങ്ങനേ, എങ്ങനെ എന്നവ 'ങനം' എന്ന അപ്രസിദ്ധനാമത്തോടു അ, എ, ഇ എന്നവ ചേരുന്നതിനാൽ ഉണ്ടാകുന്നു. പ്രകാരം എന്നു പൊരുൾ.

**അടുക്കൽ**, അരിക എന്നൎത്ഥമാകുന്ന 'അടുക്കു' എന്നതിന്റെ സപ്തമിയാകുന്ന അടുക്കിൽ എന്നതിന്റെ തത്ഭവമാകുന്നു. അരികെ അരികിൽ എന്നവയോടു പൊരുളിൽ ഒക്കുന്നു.

**അതുകൊണ്ടു**, പിൻവരുന്നതു മുൻപോയതിൽ നിന്നുള്ള കാൎയ്യമാകുന്നു എന്നു കാണിക്കുന്നു 'കൊണ്ടു' എന്നതിൽ നോക്കു.

**അത്തററം**, അതു 'അററം' എന്നതിന്റെ തത്ഭവം. ആക എന്നതു ആന്തരം. അതുവരെ എന്നു പൊരുൾ.

**അത്രേത**, അതായ എന്നതിന്റെ ചുരുക്കം: ദൃ—ന്തം; അവിടത്തേ; ഇന്നത്തേ

**അത്ര**, 'തന' എന്നതിൽ നോക്കു.

**അത്രിടം**, 'അത്ര' എന്നതിനോടു 'ഇടം' എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നതും അതുവര എന്നൎത്ഥമാകുന്നതുമാകുന്നു.

**അധികം**, 'ആയി' എന്നതു ആന്തരമായിരിക്കുന്ന പ്രഥമയും 'ഏറ' എന്നതിനോടു അൎത്ഥത്തിൽ ഒക്കുന്നതുമാകുന്നു. അധികത്വം എണ്ണത്തിലോ അളവിലോ ഗുണത്തിലോ ഏതിലായിരുന്നാലും 'അധികം' എന്നുള്ളതു കൊള്ളും: ദൃ—ന്തം; പത്തിൽ അധികം (ആയി) വേണ്ടാ. അവന്നു അധികം ദ്രവ്യമുണ്ടു. സലോമോൻ സൊക്രാത്തീസിനെക്കാൾ അധികം ജ്ഞാനിയായിരുന്നു.'

**അനന്തരം**, സപ്തമ്യാൎത്ഥവും ഉടനെ, പിന്നെ എന്നു പൊരുൾ വരുന്നതുമാകുന്നു.

**അന്നു**, ഉത്ഭവത്തിന്നും മററും 'ദിനം' എന്നതിൽ നോക്കു. ആ ദിവസത്തിൽ, ആ കാലത്തു എന്നൎത്ഥമാകും.

**അപ്പോൾ**, ആ സമയത്തു എന്നൎത്ഥമാകും. ഉത്ഭവത്തിന്നു 'പോൾ' എന്നതിൽ നോക്കു.

**അപ്പുറേ**, അപ്പുറമേ എന്നതിന്റെ ചുരുക്കം. പുറമെ എന്നതിൽ നോക്കു.

**അശ്ശേ**, പങ്ക എന്നൎത്ഥമാകുന്ന അംശം എന്നതിന്റെ സപ്തമിയായ അംശേ എന്നതിന്റെ തത്ഭവമാകുന്നു. ദൃ—ന്തം; കുറേശ്ശേ, അസ്സാരിശ്ശേ, നാഴിശ്ശേ, രണ്ടിശ്ശേ എന്നിങ്ങനെ എണ്ണത്തെയും അളവിനെയും കുറിക്കുന്ന പദങ്ങളോടു ചേരുന്നു.

അല്ലാത 'അല്ല' എന്നതിന്റെ ആന്തം. ഒഴിക എന്നൎത്ഥം മുൻപിലത്തെതിന്റെ വിഭക്തി പിന്നത്തേതിന്റെ കൂട്ടായിരിക്കെ ണം: ദൃ—ന്തം; 'രാജാവല്ലാത ആരും അറിഞ്ഞില്ല. ദൈവത്തെ അല്ലാത മററാരെയും വന്ദിക്കരുതു.

അവിടെ, 'ഇടം' എന്നതിൽ നോക്ക.

അശേഷം, 'ആക' എന്ന ആന്തം ഉണ്മാനമായിരിക്കുന്ന പ്രഥമയാകുന്നു: ശേഷിപ്പു കൂടാതെ എന്നൎത്ഥം. അതിനോടു ഉം, ഏ എന്ന അവ്യയങ്ങൾ സംബന്ധിക്കയും ചെയ്യും: ദൃ—ന്തം; 'ദുഷ്ടന്മാർ അശേഷം നശിക്കും; ജനങ്ങൾ അശേഷവും വന്നു; കാട്ടുമൃഗങ്ങൾ കൂക്ഷി അശേഷമെ തിന്നുകളെഞ്ഞു'.

അളവു, ആന്തരചതുൎത്ഥിയായി 'ഓളം' എന്നു മിക്കപ്പോഴും ചുരുങ്ങിയും ചിലപ്പോൾ ചുരുങ്ങാതെയും ആധേയത്തോടു കൂടിയ അവ്യയവമായി വരും. ആധേയം ലോപഷഷ്ഠിയിൽ ആകുമ്പോൾ ഒപ്പം എന്നു പൊരുളാകും: ദൃ—ന്തം; 'മാതാവിനോളം കൃപ; മൃഗത്തോളം ബോധം; പന്നിയോളം കരുത്തു.' സ്ഥലം മാററത്തെ കുറിക്കുന്ന ക്രിയകൾക്കു മുൻവു മാററത്തിന്റെ അറുതിയെ കാണിക്കയും ആധേയമായിരിക്കുന്ന സ്ഥലനാമം ലോപഷഷ്ഠിയിലും സപ്തമിയിലും ചതുൎത്ഥിയിലും ആയിവരികയും ചെയ്യും: ദൃ—ന്തം; 'പുത്തങ്കാവോളം പുത്തങ്കാവിലോളം; പുത്തങ്കാവിനോളം' ഭവിഷ്യകാലനാമാധേയവും സവാച്യനാമഷഷ്ഠിയും ആധേയമായി വരുമ്പോൾ ആധേയക്രിയ സംഭവിക്കുന്ന സമയത്തിന്റെ അറുതിയെ കുറിക്കുന്നു: ദൃ—ന്തം; 'അവൻ വരുവോളം നീ നില്ക്കേണ്ടാ; മഴ പെയ്യുതിനോളം ഒന്നും നടന്നില്ല.' നാമാധേയത്തിന്റെ മകാരം വകാരമായിട്ടു മാറുന്നതു ശബ്ദഭംഗിക്കാകുന്നു. ഠരം പടുതിയിൽ ചിലപ്പോൾ വിഭക്തിവിവരണമായിട്ടും വരും: ദൃ—ന്തം; 'മരിക്കുവോളത്തിന്നു ജീവനം വേണം.'

ആക, 'ആകുക' എന്നതിന്റെ ആന്തം 'എല്ലാം' എന്നുള്ള അൎത്ഥത്തിൽ അവ്യയമായിട്ടു പ്രയോഗമുണ്ടു: ദൃ—ന്തം; 'വിദ്വാന്മാർ ആക വന്നു.'

ആകകൊണ്ടു, 'ആക' എന്ന വാച്യനാമത്തോടു 'കൊണ്ടു' എന്ന വന്തം ചേൎന്നുണ്ടാകുന്നതു. വാച്യനാമത്തിന്റെയും സവാച്യനാമങ്ങളുടെയും പിന്നാലെ മാത്രം വരുന്നതും പിന്നിൽ പറയുന്ന സംഗതി മുൻപിലത്തേതിൽ നിന്നുള്ള കാൎയ്യമാകുന്നു എന്നു കുറിക്കുന്നതുമാകുന്നു: ദൃ—ന്തം; 'അവൻ വായിക്കുകയാകകൊണ്ടു അസഹ്യപ്പെടുത്തരുതു: അവൻ പറഞ്ഞതാകകൊണ്ടു സാധിക്കും.'

ആകയാൽ, 'ആക' എന്ന വാച്യനാമത്തിന്റെ പഞ്ചമി. എല്ലാത്തര മൊഴികളുടെയും പിന്നാലെ വരുന്നതും 'ആകകൊണ്ടു' എന്നതിനോടു അൎത്ഥത്തിൽ ഒക്കുന്നതുമാകുന്നു: ദൃ—ന്തം; 'ഞാൻ എഴുതുകയാൽ, ഞാൻ എഴുതുന്നതാകയാൽ; മഴ പെയ്തു ആകയാൽ

വെള്ളം പൊങ്ങി'. 'അതുകൊണ്ടു, ആകയാൽ' എന്നവ തമ്മിലുള്ള വ്യത്യാസം അതു കാരണകാൎയ്യങ്ങൾ തമ്മിലുള്ള അടുത്ത സംബന്ധത്തെയും ഇതു അകന്ന സംബന്ധത്തെയും കാണിക്കുന്നതും അതു മുൻപിലത്തെ വാക്യത്തിലേ സംഗതി മുഴുവനും എങ്കിലും അതിൽ ഏതാനും എങ്കിലും കാരണമായി വരുമ്പോഴും ഇതു വാക്യം മുഴുവനും കാരണമായി വരുമ്പോൾ മാത്രവും പ്രയോഗിക്കപ്പെടുന്നതു തന്നെ: ദൃ—ന്തം; 'മഴ പെയ്തു, അതുകൊണ്ടു കൃഷിക്കു ദോഷമില്ല' എന്നു പറഞ്ഞാൽ മഴ പെയ്യുതുകൊണ്ടു കൃഷിക്കു ഗുണമാകുന്നു എന്നും കൃഷി ദോഷത്തിന്നു മഴകാരണമല്ല എന്നും അൎത്ഥം വരുന്നു. എന്നാൽ 'മഴ പെയ്തു ആകയാൽ കൃഷിക്കു ദോഷമില്ല' എന്നതിന്നു മഴ പെയ്യുതു കാരണത്താൽ കൃഷിക്കു ഗുണമാകുന്നു എന്നു മാത്രം പൊരുൾ തിരിയും.

ആയതുകൊണ്ടു, 'അതുകൊണ്ടു' എന്നതിനോടു എല്ലാററിലും ഒക്കുന്നു.

ആയി, 'ആക' എന്നതിന്റെ വന്തവും 'ഇട്ടു, കൊണ്ടു' എന്ന സഹായ വന്തങ്ങളെ ചേൎക്കുന്നതുമാകുന്നു. കൎത്തൃവും സംബോധനയുമൊഴിക ശേഷമുള്ള എല്ലാ വിഭക്തികളുടെയും നന്തത്തിന്റെയും പിന്നാലെ വരുന്നതും മനോഭാവത്തെ കാണിക്കുന്നതുമാകുന്നു. ദൃ—ന്തം; 'നീ ഇനിക്കായി ഒരു വാക്കു പറെയെണം, ഞാനായിട്ടു അവന്നു ഒരു പുസ്തകം കൊടുത്തു: അവൻ മറിപ്പാനായിക്കൊണ്ടു നടക്കുന്നു. 'ആയിട്ടു' എന്നതു ചിലപ്പോൾ അന്യപൊരുളുകളെ സംബന്ധിച്ചു പ്രതിഭാവത്തെ സൂചിപ്പിക്കും: ദൃ—ന്തം; 'ഞാൻ ആയിട്ടു ക്ഷമിച്ചു [മറെറാരുത്തരായിരുന്നു എങ്കിൽ ക്ഷമിക്കയില്ലായിരുന്നു]. അവൻ എന്നെയായിട്ടു അടിച്ചു. [വിന്നൊരുത്തരായിരുന്നു എങ്കിൽ അടിക്കയില്ല]'

ആണെ, സത്യവാചകത്തിൽ 'ആക' എന്ന ആന്തം ആന്തരമായും ആമേധയം ലോപകൎത്തൃയിൽ ആയും അവ്യയമായിട്ടു വരും: ദൃ—ന്തം; സ്വാമിയാണു; രാജാവിന്നാണു; ദൈവത്താണു.

ആണ്ടു, 'ആട്ടെ' എന്നതിന്റെ തത്ഭവം എന്നപോലെ തോന്നുന്നു. 'ആട്ടെ' എന്നതു 'ആകട്ടെ' എന്നതിന്റെ ചുരുക്കമാകുന്നു. [ലക്കം. ന൫൧.] ചില പൃച്ഛകങ്ങളോടു ചേൎന്നിട്ടു സംശയകരഭാവം വരുത്തും. ദൃ—ന്തം; 'ആരാണ്ടു [ആരോ ഒരുത്തൻ;] ഏതാണ്ടു [ഏതോ ഒന്നു;] എങ്ങാണ്ടു [എവിടയോ ഒരിടത്തു;] ആൎക്കാണ്ടു [ആൎക്കോ ഒരുത്തന്നു.']

ആനും 'ആകിൽ' എന്ന ലന്തത്തോടു ഉം എന്നതു ചേൎന്നുണ്ടാകുന്ന 'ആകിലും' എന്നതിന്റെ തത്ഭവം ദൃ—ന്തം; 'ആരാനും [ആരെങ്കിലും;] എങ്ങാനും [എവിടെ എങ്കിലും;] ഏതാനും [കുറയ;] ആൎക്കാനും [ആൎക്കെങ്കിലും] ആരാനോടും; [വല്ലവരോടും.']

ആസകലം, 'അശേഷം' എന്നതിനോടു അന്വയത്തിലും പ്രയോഗത്തിലും അൎത്ഥത്തിലും ഒക്കുന്നു.

ആദ്യം, ആദ്യത്തിൽ എന്നതിന്നു പകരം, ആന്തരസപ്തമി.

എങ്കിൽ, ചൊല്ലുക എന്നൎത്ഥമാകുന്ന 'എങ്ങുക' എന്ന പഴയ വചനത്തിന്റെ വൎത്തമാനകാലലന്തം സംശയഭാവം കൂടാതെ സംഭാവനയെകാണിക്ക അതിന്റെ പ്രയോഗം. ദൃ—ന്തം; 'അവൻ വന്നെങ്കിൽ ഞാൻ പോകാം. [൩൭൦—൩൭൨ ലക്കങ്ങളിൽ നോക്കു]. 'എങ്കിൽ' എന്നതിനോടു ഓ എന്ന അവ്യയം ചേരുമ്പോൾ അതു ചോദ്യത്തെയും മനോവികാരത്തെയും മറ്റും കാണിക്കും. ദൃ—ന്തം; അവൻ വന്നെങ്കിലോ [വന്നെങ്കിൽ എങ്ങനെ,] ഹാ അവൻ ജീവിച്ചെങ്കിൽ [എത്ര നന്നു.]

൧. എങ്കിലും, രണ്ടു വാക്യങ്ങളുടെ ഇടയിൽ നില്ക്കുമ്പോൾ അവ തമ്മിൽ വിപരീതഭാവമാകുന്നു എന്നു കാണിക്കുന്നു. ദൃ—ന്തം; അവൻ ഇനിക്കു ശത്രുവാകുന്നു; എങ്കിലും ഞാൻ അവന്നു ദോഷം ചെയ്കയില്ല [ശത്രുക്കളോടു ദോഷം ചെയ്കയാകുന്നു നടപ്പു എന്നു ഭാവം.]

൨. എങ്കിലും സമാനസംബന്ധമായിരിക്കുന്ന മൊഴികളുടെ പിന്നാലേ ആവൎത്തിച്ചു വരുമ്പോൾ ഓ എന്നതിനോടു അൎത്ഥത്തിലും പ്രയോഗത്തിലും ഒക്കുന്നു. എന്നാൽ അതു പറയുന്ന കാൎയ്യത്തിന്റെ സ്വഭാവ സംശയത്തെയും ഇതു പറയുന്ന ആളിന്റെ മനോസംശയത്തെയും കാണിക്കും. ദൃ—ന്തം, 'രാജാവു എങ്കിലും മന്ത്രി എങ്കിലും വരും' [രണ്ടിൽ ആരായാലും മതി:] 'രാജാവോ മന്ത്രിയോ വരും' [അവരിൽ ആരെന്നറിഞ്ഞില്ല.]

൩. എങ്കിലും വിഭക്തികളെയോ വചനാധേയങ്ങളെയോ പിന്തുടൎന്നു ഒററായി വരുമ്പോൾ കാൎയ്യം ഒക്കുന്ന പല സംഗതികളിൽ ഒന്നിനെത്തിട്ടപ്പെടുത്തും: ദൃ—ന്തം: സഭ്യെക്കു ശേഷക്കാരെ എങ്കിലും വിളിക്കെണം [മററുള്ളവരെയും വിളിപ്പാനുള്ളതാകുന്നു] സേവിച്ചെങ്കിലും കാൎയ്യം സാധിക്കുന്നതു വൈഭവം, [മറെറാരു വഴിയിലും ഒത്തില്ലെങ്കിൽ.]

എങ്ങേ, എങ്ങും, 'കൈ' എന്നതിൽ നോക്കു.

എങ്ങനെ 'അങ്ങനെ' എന്നതിൽ നോക്കു.

എത്തററം 'അത്തററം' എന്നതിൽ നൊക്കു. [എവിടം വരെ എന്നൎത്ഥം.]

എത്ര 'തിന' എന്നതിൽ നോക്കു.

എത്രിടം 'എത്ര' എന്നതിനോടു 'ഇടം' എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നതും 'വരെ' എന്നതു ആന്തരമായി എതുവരെ എന്നൎത്ഥം വരുന്നതുമാകുന്നു.

എന്തു എന്ന പൃഷ്ടകത്തിന്നു ചിലപ്പോൾ എന്തുകൊണ്ടു എന്നൎത്ഥം വരുന്നതാകയാൽ അങ്ങനത്ത പട്ടതിയിൽ ആന്തര പ

ഷേമിയാകുന്നു: ദൃ—ന്തം: നീ എന്തു അവിടെപ്പോകുവാൻ. പിന്നാലെ അച്ച വരുമ്പോൾ അർദ്ധാച്ച ചിലപ്പോൾ യകാരമാകും: ദൃ—ന്തം: നീ എന്ത്യേ വന്നില്ല, അവൻ എന്ത്യാന്നു എഴുതാഞ്ഞതു.

എന്തെന്നാൽ 'എന്തു, എന്നാൽ' എന്നവയുടെ സമാസം. എന്തു' എന്നതു പ്രഥമാൎത്ഥമായിരിക്കുമ്പോൾ പിന്നാലെ വരുന്നതു മുൻപിൽ പറഞ്ഞതിന്റെ വിവരം എന്നു കാണിക്കും: മുൻപേ നില്ക്കുന്നതു മിക്കവാറും ഒരു നിൎല്ലിംഗനാമമാകുന്നു: ദൃ—ന്തം: 'ഉത്തരവു എന്തെന്നാൽ,' 'കെസർ എഴുതിയതു എന്തെന്നാൽ' 'ഞാൻ വന്നു, കണ്ടു, ജയിച്ചു.'

൨. എന്തു എന്നതിന്നു എന്തുകൊണ്ടു എന്നും കൂടെ അൎത്ഥം വരുന്നതാകയാൽ പിന്നാലെ വരുന്നതു മുൻപിൽ പറഞ്ഞതിന്റെ കാരണമാകുന്നു എന്നും കാണിക്കും: ദൃ—ന്തം; അവനെ തൊടരുതു എന്തെന്നാൽ അവൻ തീണ്ടിയാകുന്നു, നീ പോകരുതു എന്തെന്നാൽ നാളെയിവിടെ ഒരു സദ്യയുണ്ടു.

എന്തുകൊണ്ടെന്നാൽ 'എന്തു, കൊണ്ടു, എന്നാൽ' എന്നവയുടെ സമാസം പിന്നാലെ വരുന്നതു മുൻപിൽ ചെയ്തതിന്റെ കാരണമാകുന്നു എന്നു കാണിക്കുന്നു. 'എന്തെന്നാൽ' എന്നതിനോടു അൎത്ഥത്തിൽ ഒക്കുന്നു താനും; കാരണം മുൻപിൽ വരുത്തിപ്പറയുന്നതു അതു വാക്യത്തിൽ സാരസംഗതിയായും കാൎയ്യത്തോടു അടുത്ത സംബന്ധമായും ഇരിക്കുമ്പോൾ ആകുന്നു: ദൃ—ന്തം; 'അവൻ നല്ലവനാകകൊണ്ടു ഗുണം ചെയ്യുന്നു.' കാരണം പിന്നാലെ വെക്കുന്നതു അതും കാൎയ്യവുമായിട്ടു അകന്ന സംബന്ധമായും അതിനെ വിവരപ്പെടുത്തീട്ടു അത്രയാവശ്യമില്ലാതെയും ഇരിക്കുമ്പോൾ ആകുന്നു: ദൃ—ന്തം; 'ഒരു മരണമുണ്ടായിട്ടുണ്ടു എന്തുകൊണ്ടെന്നാൽ പള്ളിയിൽ മണിയുടെ ശബ്ദം കേൾക്കുന്നു.' ഇവിടെ മണിയുടെ ശബ്ദം മരണത്തിന്നല്ല മരണത്തെക്കുറിച്ചുള്ള അറിവിന്നു മാത്രം കാരണമായിരിക്കുന്നു. അങ്ങനെ തന്നെ 'കഴിഞ്ഞ രാത്രിയിൽ മഴ പെയ്തു, എന്തെന്നാൽ നിലത്തു നനവു കാണുന്നു' എന്നതിൽ മഴ പെയ്ത വിവരം നനവുകൊണ്ടു മനസ്സിലായി എന്നു മാത്രം കാണിക്കുന്നു. എന്നാൽ ഉററ സംബന്ധങ്ങളിലും അടുപ്പം കാണിക്കാതെ പറയുമ്പോൾ കാരണം പിന്നാലെ വരും: ദൃ—ന്തം; 'അവൻ മരിച്ചുപോയി; എന്തെന്നാൽ അവൻ വിഷം തിന്നു.'

എന്നു, എന്നും, എന്നേക്കും, എന്നെന്നേക്കും,

'ദിനം' എന്നതിൽ നോക്കു.

എന്നു, 'പറക' എന്നൎത്ഥമാക്കുന്ന 'എൻകുക' എന്ന പഴയ വചനത്തിന്റെ വന്തം പറക, വിളിക്ക, അപേക്ഷിക്ക, ചോദി

ക, അറിക, പഠിക്ക എന്നവ മുതലായിട്ട വാക്കിനെയും നിനവിനെയും സംബന്ധിച്ച ക്രിയകളും പറയപ്പെട്ടതും നിനെക്കപ്പെട്ടതുമായ പൊരുളുകളെും തമ്മിലുള്ള സംബന്ധത്തെക്കാണിക്കയും ചെയ്യും: ദൃ—ന്തം: 'വരിക എന്നു പറെഞ്ഞു. അവൻ വന്നോ എന്നു അറിഞ്ഞില്ല: നീ പോകും എന്നു ഞാൻ ഓൎത്തു'

എന്ന, 'എങ്കുക' എന്നതിന്റെ ഭൂതകാലനാമധേയം മുൻപിൽ പോയതു പിന്നാലെ വരുന്നതിന്റെ നാമമാകുന്നു എന്നു കാണിക്കയും ചെയ്യും: ദൃ—ന്തം: 'ചീനം എന്ന മഹാരാജ്യം, സംപ്രതി എന്ന ഉദ്യോഗസ്ഥൻ' 'എന്നവൻ' എന്നതും അതിന്റെ ലിംഗസംഖ്യ വിഭക്തി ഭേദങ്ങളും 'എന്ന' എന്നതിന്റെ സവാച്യങ്ങൾ ആകുന്നു: ദൃ—ന്തം: 'ചേന്ദൻ എന്നവൻ, രാമൻ എന്നൊരുത്തൻ, സീതഎന്നവൾ, അമൃത എന്നതു, ത്രിഫല എന്നവ'. ഇങ്ങനെയുള്ള മൊഴികളെ കൂട്ടിപ്പറെയുന്നതു സംഗതിവിവരം പരബോധമായി അറിയപ്പെട്ടിട്ടില്ലെന്നും നാമം താല്പൎയ്യ സംഗതിയാകുന്നു എന്നും കാണിക്കുന്നതിനാകുന്നു: ദൃ—ന്തം 'ചീനരാജ്യം' എന്നു പറയുന്നതു ആ രാജ്യം നല്ലവണ്ണം അറിഞ്ഞിരിക്കുന്ന ഭാവത്തിൽ ആകുന്നു. എന്നാൽ 'ചീനം എന്ന രാജ്യം' എന്ന വാക്കിൽ ആ നാമമല്ലാതെ രാജ്യത്തിന്റെ വിവരം ഒന്നും അറിഞ്ഞിട്ടില്ലെന്നു ഭാവം: 'ചീനം എന്നൊരു രാജ്യം' എന്നതിൽ ആ നാമം പോലും മുൻപിൽ കേട്ടിട്ടില്ലെന്നു ഭാവം.

എന്നാൽ, 'എങ്കുക' എന്നതിന്റെ ഭൂതകാലലന്തം.

൧ 'എന്നു പറെഞ്ഞാൽ' എന്നു പൊരുളാകും: ദൃ—ന്തം; 'ആചാൎയ്യൻ എന്നാൽ വഴികാട്ടി എന്നാകുന്നു.'

൨ 'അപ്രകാരമായാൽ' എന്നു പൊരുളാകും: ദൃ—ന്തം; '൪൦ പൈതങ്ങളെ പഠിപ്പിക്കെണം, എന്നാൽ ഏഴ രൂപാ ശമ്പളം തരാം.'

൩ നിരാധാരപദത്തിന്റെ പിന്നാലെ മുൻപോയതും പിൻ വരുന്നതും തമ്മിൽ ഭിന്നതഭാവമായിരിക്കുന്നു എന്നു കാണിക്കും: ദൃ—ന്തം; 'അഹങ്കാരികൾ ലജ്ജിക്കപ്പെടും: എന്നാൽ വിനയമുള്ളവർ സന്തോഷിക്കും'. 'എന്നാലോ' എന്നതിൽ ഭിന്നതഭാവം കുറെ കൂടെ ഉറെപ്പാകും: ദൃ—ന്തം: ദൈവം പരിശുദ്ധനാകുന്നു. എന്നാലോ മനുഷ്യർ പാപികളാകുന്നു.

൪. ചിലപ്പോൾ ശ്രദ്ധാകൎഷണത്തിന്നായിട്ട മാത്രം വാക്യങ്ങളുടെ തുടസ്സത്തിൽ നില്ക്കും: ദൃ—ന്തം' 'എന്നാൽ ഒരു കഥയുര ചെയ്യേൻ ഞാൻ'. ൪ാം അൎത്ഥത്തിൽ ഏ എന്നതു മിക്കപ്പോഴും അതിനോട്ട ചേൎന്നു നില്ക്കും: ദൃ—ന്തം; എന്നാലേ നീ കൊച്ചിക്കു പോകെണം.'

൫. നിരാധാര പദത്തിന്റെ പിന്നാലെ മുൻ പോയതും പിൻ വരുന്നതും തമ്മിൽ വിപരീതമായിരിക്കുന്നു എന്നു കാണിക്കും

'എങ്കിലും' എന്നതിനോടു അൎത്ഥത്തിൽ ഒക്കുകയും ചെയ്യും: ദൃ—ന്തം; 'രാജാവു ദയശീലക്കാരൻ എന്നാൽ കുടിരക്ഷ വേണ്ടുംവണ്ണം ചെയ്യുന്നില്ല,' ഇതിനോടു ഉം എന്ന അവ്യയം ചേരുമ്പോൾ ൨ാം ഭാവത്തിന്നു അധികം ഉറപ്പു വരും: ദൃ—ന്തം; 'ദൈവം കരുണയുള്ളവനാകുന്നു എന്നാലും പാപികളെ ശിക്ഷിക്കും.'

എന്നാറെ, 'എന്നവാറെ' എന്നതിന്റെ ചുരുക്കം. [൩൯൭ാം ലക്കത്തിലും വാറു എന്നതിലും നോക്കു]. കാലക്രമത്തെയും കാരണത്തെയും കാണിക്കയും ചെയ്യും: ദൃ—ന്തം; 'ഞാൻ എഴുതി എന്നാറെ കാൎയ്യം ഒത്തില്ല, അവൻ ഏറ്റുപറഞ്ഞു, എന്നാറെ അവന്നു ക്ഷമ കിട്ടിയില്ല.'

എന്നിട്ടു, 'എന്നു' എന്ന വന്തത്തോടു 'ഇട്ടു' എന്ന വന്തം ചേൎന്നുണ്ടാകുന്നതു. 'എന്നാറെ' എന്നതിനോടു അൎത്ഥത്തിൽ ഒക്കുകയും ചെയ്യും. [൩൯൭ാം ലക്കത്തിൽ നോക്കു:] ദൃ—ന്തം; 'അവൻ ചോറുണ്ടു; എന്നിട്ടു അവന്നു നിറെഞ്ഞില്ല.'

എല്ലോ, 'ഏലുക' എന്നതിന്റെ ആശകമായ 'ഏൽ' എന്നതിനോടു ഓ എന്ന അവ്യയം ചേൎന്നുണ്ടാകുന്ന 'ഏലോ' എന്നതിന്റെ മാററം; എല്ലാത്തര മൊഴികളോടും ചേരുന്നതുമാകുന്നു.

൧. അറിഞ്ഞിരിക്കുന്ന സംഗതിയെ ഓൎമ്മപ്പെടുത്തുന്നതിൽ 'എല്ലോ' എന്നതു വാക്യത്തിൽ താല്പൎയ്യ മൊഴിയോടു ചേൎന്നു വരും; ദൃ—ന്തം; 'നീ എന്നെ അവമാനിച്ചെല്ലോ; നീ ഗുരുവിനോടെല്ലോ പിണങ്ങി, അവനെല്ലാകുന്നു എന്നെത്തള്ളിയതു.'

൨. 'എല്ലോ' എന്നതു ചിലപ്പോൾ കാരണത്തെ സൂചിപ്പിക്കും എന്തെന്നാൽ അറിഞ്ഞു സമ്മതമായിരിക്കുന്ന കാൎയ്യത്തെ ഓൎമ്മപ്പെടുത്തുന്നതിന്റെ ഒരു സാദ്ധ്യം സമ്മതമില്ലാത്ത കാൎയ്യത്തെ അതിനാൽ ബോധം വരുത്തുകയാകുന്നു: ദൃ—ന്തം; 'രാജാവു നിനക്കു മാപ്പു തരും, അവൻ കരുണയുള്ളവനെല്ലോ ആകുന്നു: കോഴി കൂകിയെല്ലോ: [ആകയാൽ നെരം വെളുപ്പാറായി.]'

൩. പറയുന്ന സംഗതി പറയുന്നവന്റെയോ കേൾക്കുന്നവന്റെയോ മനോഭാവത്തിന്നു വിരൊധമായിരുന്നു എന്നു കാണിക്കുന്നതിന്നു 'എല്ലോ' എന്നതു വരും: ദൃ—ന്തം; ഇന്നലെ മഴ പെയ്തുവെല്ലോ [അതു വിചാരിച്ചിരുന്ന കാൎയ്യമല്ല.]

എവിടെ, 'ഇടം' എന്നതിൽ നോക്കു.

എന്നി, 'എന്ന്യെ' എന്നതിന്റെ ചുരുക്കവും അതു 'അന്ന്യം' എന്നതിന്റെ സംസ്കൃത സപ്തമിയായ 'അന്ന്യെ' എന്നതിന്റെ തത്ഭവവും എന്നപോലെ തോന്നുന്നു. 'അല്ലാത' എന്നതിനോടു അൎത്ഥത്തിലും അന്വയത്തിലും ഒക്കുകയും ചെയ്യും: ദൃ—ന്തം: 'ഇനിക്കു ദൈവം എന്ന്യെ ആരും ശരണമില്ല.' 'എന്നി' എന്നതിന്റെ പിന്നാലെ ഹല്ലിരട്ടിക്കും: ദൃ—ന്തം: 'രാജാവു എന്നിപ്പിന്നാരും കുടിരക്ഷ ചെയ്യുന്നില്ല.'

ഏകദേശം, 'ഏകം' 'ദേശം' എന്നവയുടെ സംസ്കൃത സമാസം: ആന്തര ചതുൎത്ഥി: ഒരു നോട്ടത്തിന്നു എന്നു പൊരുൾ.

ഏൽ, 'മേൽ' എന്നതിന്റെ ചുരുക്കവും നാമത്തിന്റെ വിഭ്രപത്തോടു ചേരുന്നതും ആകുന്നു: ദൃ—ന്തം; മരത്തേൽ, കല്ലേൽ മേശയേൽ. 'മേൽ' എന്നതിൽ നോക്കുക.

ഏറ, 'ഏറുക' എന്നതിന്റെ ആന്തവും അധികം എന്നൎത്ഥം വരുന്നതുമാകുന്നു.

ഏററം, പ്രഥമയും 'ആക' എന്നതു ആന്തരമായി ഏറ എന്നുള്ള അൎത്ഥത്തിൽ പ്രയോഗിക്കപ്പെടുന്നതുമാകുന്നു.

ഇങ്ങു, 'ഇങ്കെ' എന്ന തമിഴ പദത്തിൽ നിന്നു വരുന്നതു 'ങ്കെ' എന്നതിൽ നോക്കുക.

ഇങ്ങനേ, [അങ്ങനേ എന്നതിൽ നോക്കുക.]

ഇടം, അനുസ്വാരം നീങ്ങീട്ടു അ, ഇ, എ എന്നവയോടു ചേരും; ദൃ—ന്തം; അവിടെ, ഇവിടെ, എവിടെ,

ഇടയിൽ, 'ഇട' എന്നതിന്റെ വിവരണ സപ്തമി. ആധേയം ചതുൎത്ഥിയിലും ഷഷ്ഠിയിലും ആയി വരും: ദൃ—ന്തം; 'അവരുടെ ഇടയിൽ ഒരു തക്കമുണ്ടു, തിരുവെല്ലാ മാവേലക്കരെക്കും ചങ്ങനാചേരിക്കും ഇടയിൽ ആകുന്നു'

ഇട്ടു, 'ഇടുക' എന്നതിന്റെ വന്തം: [ലക്കം ന.ന്യ.] ചില വിഭക്തികളുടെ പിന്നാലെയും ചേരും: ദൃ—ന്തം: 'അവൻ ഇനിക്കിട്ടു അടിച്ചു: കുഞ്ഞിനെയിട്ടു തല്ലരുതു: വെയിലത്തിട്ടു ഉണങ്ങുന്നു.'

ഇത്തററം, 'അത്തററം' എന്നതിൽ നോക്കുക. ഇവിടം വരെ എന്നു പൊരുൾ.

ഇത്ര, 'തന' എന്നതിൽ നോക്കുക. ഇമ്മാത്രം എന്നു പൊരുൾ.

ഇത്രടം, 'ഇത്ര ഇടം' എന്നവ കൂടിയുണ്ടാകുന്നതു; ഇസ്ഥലം വരെ; ഠരം സമയം വരെ എന്നു പൊരുൾ.

ഇനി, ആന്തര സപ്തമി. ഇതുമുതൽ, 'വീണ്ടും, പിന്നെയും എന്നൎത്ഥം വരും. ഇതിനോടു സംബന്ധിക്കുന്ന വചനം ഭവിഷ്യത്തിലായിരിക്കേണം: ദൃ—ന്തം; 'അവൻ ഇനിയും പറയും. ഞാൻ ഇനി വരുകയില്ല.' നാമധേയം ആയിത്തീരുന്നതിന്നു 'ഉള്ള, അത്തെ' എന്നവ ചേരും: ദൃ—ന്തം; ഇനിയുള്ള കാലം, ഇനിയത്തെത്തലമുറ.

ഇന്നു, 'ദിനം' എന്നതിൽ നോക്കുക. ഠരം ദിവസത്തിൽ; ഠരം കാലത്ത എന്നു പൊരുൾ വരും.

ഇന്നല, ആന്തര സപ്തമി 'ഇന്നു, തല' എന്നവയുടെ ലോപം: പിന്നത്തേ ഹല്ലു തകരമായിരുന്നാൽ ഇരട്ടിക്കും: ദൃ—ന്തം; ഇന്നല പ്പെറം പഷ്ടു; 'തല' എന്നതിന്നു ഇവിടെ മുൻപു എന്നൎത്ഥം: ദൃ—ന്തം; 'തല നാൾ'

ഇന്നാൾ. ആന്തര സപ്തമി; ഈയിട എന്നു പൊരുൾ. അടുക്കൽകഴിഞ്ഞ സമയത്തെപററിപ്പറയുന്നതു.

ഇന്നപ്പോൾ, ആന്തര സപ്തമി; ഇന്ന സമയത്തു. 'പോൾ' എന്നതിൽ നോക്ക

ഇപ്പോൾ, ആന്തര സപ്തമി. ഈ സമയത്തു. 'പോൾ' എന്നതിൽ നോക്ക

ഇപ്പുറേ. 'ഇപ്പുറമേ' എന്നതിന്റെ ചുരുക്കം. ഇപ്പുറത്തു, ഇപ്പുറത്തുകൂടെ എന്നൎത്ഥം. 'പുറമേ' എന്നതിൽ നോക്ക.

ഇവിടെ, ഈ സ്ഥലത്തിൽ. 'ഇടം' എന്നതിൽ നോക്ക.

ഒക്ക. 'ഒക്കുക' എന്നതിന്റെ ആന്തം. എല്ലാം എന്നൎത്ഥം.

ഒടുക്കം, ആന്തര സപ്തമി. അവസാനത്തിങ്കൽ എന്നു പൊരുൾ.

ഒട്ടു, 'കുറയ' 'ഏതാനും' എന്നൎത്ഥം: 'ഒട്ടുക' എന്ന അപ്രസിദ്ധ വചനത്തിന്റെ വന്തം.

ഒന്നം, സമത്വത്തെ കാണിക്കും. ആക എന്ന ആന്തം ഉണ്ടാനമായ പ്രഥമ; ആധേയം ദ്വിതീയയിലും ചതുൎത്ഥിയിലും ഷഷ്ഠിയിലും വരും: ദൃ—ന്തം; സൂൎയ്യനോടു ഒപ്പം പ്രകാശം. ആനെക്കു ഒപ്പം ബലം, കുതിരയുടെ ഒപ്പം വലിപ്പം.

'ഒരുക്കൽ' 'ഒരു' എന്ന ആധേയത്തോടു 'കൽ' എന്നതു ചേൎന്നുണ്ടാകുന്നു. 'ഒരിക്കൽ' എന്നു നടപ്പായിരിക്കുന്നു. ഒരു തവണ എന്നൎത്ഥം.

ഒഴിയ, ഒഴിക എന്നതിന്റെ ആന്തം; അല്ലാതെ എന്നതിനോടു അൎത്ഥത്തിലും അന്വയത്തിലും ഒക്കുന്നു: ദൃ—ന്തം; 'അവൻ ഒഴിയപ്പിന്നാരും വന്നില്ല. ദൈവത്തെ ഒഴിയ മററാരെയും നമസ്കരിക്കരുതു.'

ഓട്ടു, 'പട്ടു' എന്ന വന്തത്തിന്റെ ലോപം. സ്ഥലവാചികളുടെ ചതുൎത്ഥിയോടും സപ്തമിയോടും ചേൎന്നുവരും. ഗമനത്തിന്റെ സ്ഥലത്തെക്കുറിക്കുന്നില്ല ചൊവ്വിനെ കാണിക്കയത്രെ ചെയ്യുന്നു. ദൃ—ന്തം; 'മേലോട്ടു [മേല്പട്ടു], കീഴോട്ടു [കീഴ്പെട്ടു], അങ്ങോട്ടു, ഇവിടോട്ടു, അമ്പലപ്പുഴെക്കോട്ടു, കോട്ടയത്തോട്ടു, കൊച്ചിയിലോട്ടു, ആലപ്പുഴയോട്ടു'.

ഓളം, ഓളും, ഓളവും, 'അളവു' എന്നതിൽ നോക്ക.

ഉടൻ, ആന്തര സപ്തമി; ചുറുക്കിൽ എന്നൎത്ഥം.

ഉടനേ, മേലത്തതിനോടു ഏ എന്ന അവ്യയം ചേൎന്നുണ്ടാകുന്നതു.

ഉടനടി, മേലത്തതിനോടു 'അടി' എന്നതു ചേരുന്നതു; ആന്തര സപ്തമി.

ഉടന്തന്നേ, മേലത്തതിനോടു 'തന്നേ' എന്നതു കൂടുന്നതു 'അതിനെ' നോക്ക.

ഉ റെക്ക, 'ഉറെക്കുക' എന്നതിന്റെ ആന്തം. അവശബ്ദമായിട്ടു ഉറക്ക എന്നായിവരുന്നു.

ഊടെ, 'ഉള്ള' എന്നൎത്ഥമാകുന്ന 'ഊടു' എന്നതിനോടു ഏ എന്ന അവ്യയം ചേരുന്നതിനാൽ ഉണ്ടാകുന്നു. ആധേയം ലോപസപ്തമിയിൽ ആയിരിക്കും: ദൃ—ന്തം; വഴിയൂടേ; നേരുമാൎഗ്ഗത്തൂടേ.

കണെക്കിൽ, അവശബ്ദമായിട്ടു കണക്കെ കണക്കൽ എന്നാകും. ഭൂതകാല നാമധേയത്തോടു ചേൎന്നിട്ടു ക്രിയകൾ തമ്മിലുള്ള സംബന്ധത്തെ കാണിക്കും [ലക്കം. ൩൩൭]

കൽ, സ്ഥലവാചി. ലോപസപ്തമി, ആധേയം ലോപ ഷഷ്ഠിയിൽ നില്ക്കും: ദൃ—ന്തം; എങ്കൽ, ആററിങ്കൽ. 'വാതില്ക്കൽ' അരികിൽ എന്നു പൊരുൾ.

കാൾ, കാട്ടിൽ എന്നതിന്റെ ചുരുക്കം, അതു കാട്ടുക എന്നതിന്റെ വൎത്തമാന ലന്തമാകുന്ന കാട്ടുകിൽ എന്നതിന്റെ മാററമാകുന്നു. കാട്ടുക എന്ന ക്രിയക്കുള്ളവണ്ണം ആധേയം ദ്വിതീയയിൽ ആയിരിക്കും. രണ്ടു വസ്തുക്കൾക്കു ഒരു ഗുണം തന്നെ ഉണ്ടായിരിക്കെ അവയിൽ ഒന്നു ആ ഗുണം കൊണ്ടു മുന്തി നില്ക്കുമ്പോൾ ആ മുന്തുതലിനെ കാണിക്കുന്നതിന്നു 'കാൾ' കാട്ടിൽ, എന്നവ വരും: ദൃ—ന്തം; പിശാചുകൾ മനുഷ്യരെക്കാൾ ചീത്തയാകുന്നു. ഇതിൽ പിശാചുകളും മനുഷ്യരും ചീത്തയാകുന്നു എന്നും പിശാചുകൾ അധികം ചീത്തയാകുന്നു എന്നും അത്രേ അൎത്ഥം. പിശാചുകളെക്കാൾ മനുഷ്യർ നല്ലവർ ആകുന്നു എന്നതിൽ രണ്ടു വൎഗ്ഗക്കാരും ചീത്ത തന്നേ എങ്കിലും മനുഷ്യർ തിന്മയിൽ കുറവുള്ളവർ എന്നു കാണിക്കുന്നു. വിപരീതലക്ഷണങ്ങളുള്ള വസ്തുക്കൾ തമ്മിൽ താരതമ്യം ഇല്ല. കൃഷ്ണനെക്കാൾ രാമൻ നല്ലവനായിരുന്നു എന്നു പറയെണമെങ്കിൽ രണ്ടുപേരും നല്ലവരോ രണ്ടുപേരും തിയവരോ ആയിരിക്കെണം. ഒരുത്തൻ നല്ലവനും മററവൻ ചീത്തയുമായിവന്നു കൂടാ. ആകയാൽ പഞ്ചസാരയെക്കാൾ കറപ്പിന്നു കൈപ്പുണ്ടു എന്നു പറഞ്ഞുകൂടാ. എന്നാൽ മെഴുകിനെക്കാൾ ഉരുക്കു കടുപ്പമുള്ളതാകുന്നു എന്നു പറയാം. എന്തെന്നാൽ കടുപ്പവും മയവും തമ്മിൽ വിപരീതമല്ല. ഒരു ഗുണത്തിന്റെ ഏറക്കുറവു തന്നേയാകുന്നു. ഗുണത്തിന്റെ തരത്തിൽ ഏകീഭവിക്കുന്ന വസ്തുക്കളും ഗുണത്തിന്റെ അളവുകൊണ്ടു വ്യത്യാസമായി വരാം. മരവും കല്ലും കടുപ്പമുള്ളവ തന്നേ എങ്കിലും മരം അല്പകടുപ്പമുള്ളതും കല്ലു അധിക കടുപ്പമുള്ളതുമാകുന്നു. ഠരം അളവുഭേദത്തെ കാണിക്കുന്നതിന്നു 'കുറേ, അല്പം അസ്സാരം; ഏറ, വളര, പെരുത്തു, അധികം, തീര, ഉലോം. മഹാ. എത്രയും' എന്നിങ്ങനെയുള്ളവ കൂട്ടം. ദൃ—ന്തം; ഠരംട്ടി നല്ല കടുപ്പമുള്ളതു; ആഞ്ഞിലി കുറേ കടുപ്പമുള്ളതു; കല്ലു അധിക കടുപ്പമുള്ളതു: ഉരുക്കു മഹാ കടുപ്പമുള്ളതു, വജ്രം എത്രയും കടുപ്പമുള്ളതു'.

കീഴ, അന്തരസപ്തമി. ആധേയം ചതുൎത്ഥിയിലും ഷഷ്ഠിയിലും വരും: 'രാജാവിന്നു കീഴ, രാജാവിന്റെ കീഴ' വിവരണ സപ്തമിയുംആധേയ രൂപവും നടപ്പു തന്നേ: ദൃ—ന്തം; 'മന്ത്രിയുടെ കീഴിൽ' 'ആകാശത്തിൻ കീഴേ'. ഇതു 'മേൽ' എന്നതിന്റെ പ്രതിവാക്കാകയാൽ സ്ഥലത്തെയും സ്ഥാനത്തെയും കാലത്തെയും സംബന്ധിച്ചു വരും: ദൃ—ന്തം; 'ഭൂമിക്കു കീഴെ, നായകന്റെ കീഴുള്ള ഭടന്മാർ, കീഴിൽ കഴിഞ്ഞതു 'കീഴാണ്ടു'

കൊണ്ടു, 'കൊള്ളുക' എന്നതിന്റെ വന്തം: ആധേയം ദ്വിതീയയിൽ ആകും: കാരണത്തെക്കാണിക്കയും ചെയ്യും: ദൃ—ന്തം; 'ചില മനുഷ്യരെ കൊണ്ടു ഗുണവും ദോഷവുമില്ല: മരംകൊണ്ടു തീൎക്കപ്പെട്ടതു: വാളുകൊണ്ടു വെട്ടി: രാജാവു കല്പിച്ചതുകൊണ്ടു ഞാൻ വന്നു, അവൻ പറകകൊണ്ടു ഭയം വേണ്ടാ.'

കുറിച്ചു' 'കുറിക്ക' എന്നതിന്റെ വന്തം. ആധേയം വിവരണവിഭക്തിയിൽ നില്ക്കും: സംഗതിയെയും സാദ്ധ്യത്തെയും കാണിക്കും: ദൃ—ന്തം; 'അവൻ നീതിയെക്കുറിച്ചു വൎണ്ണിക്കുന്നു, എന്നെക്കുറിച്ചു [പ്രതി] നീ ഒരു വാക്കു പറയെണം.'

കൂട, 'കൂടുക' എന്നതിന്റെ അന്തം. ആധേയമില്ലാതെ വരുമ്പോൾ അനുബന്ധത്തെക്കാണിക്കും: ദൃ—ന്തം ; ഞാൻ കൂട വരാം; നീ ഒന്നു കൂടപ്പറെയെണം. 'കൂടയും' എന്നതു വിശേഷതയെ കാണിക്കും: ദൃ—ന്തം; രാജാവു കൂടയും വന്നു. 'കൂട' എന്നതിന്നു ത്രിതീയ ആധേയമായിരിക്കുമ്പോൾ സാഹിത്യത്തെക്കാണിക്കും: ദൃ—ന്തം; 'എന്നോടു കൂടപ്പഠിച്ചവൻ; അവൻ മോടിയോടു കൂട നടന്നു.' ആധേയം ചിലപ്പോൾ ഷഷ്ഠിയിലും വരിക നടപ്പുണ്ടു ദൃ—ന്തം; 'നീ എന്റെ കൂട നടക്കരുതു' ആധേയം സപ്തമിയിൽ നില്ക്കുമ്പോൾ വഴിയായി എന്നൎത്ഥം വരും: ദൃ—ന്തം; 'അവൻ സമുദ്രത്തിൽ കൂട കോഴിക്കോട്ടിന്നു പോയി: ഞാൻ തിരുവല്ലാ കൂട വന്നു' കൂടക്കൂട എന്നാവൎത്തിച്ചാൽ എപ്പോഴും എന്നൎത്ഥമാകും.

കൂടാത, 'കൂടുക' എന്നതിന്റെ പ്രതിഭാവ അന്തം. ആധേയം പ്രഥമയലായിരിക്കെണം: ദൃ—ന്തം; 'രാജാവു കൂടാതെ മന്ത്രി ഒന്നും ചെയ്കയില്ല; തൊമ്മൻ കൂടാതെ ചാണ്ടിക്കു ഒന്നും കഴികയില്ല' ആധേയം ദ്വിതീയയിൽ വരുന്നതു കൂട്ടാത എന്നതിന്നു പകരം കൂടാത എന്നു അനക്ഷരമായിട്ടും പ്രയോഗിക്കുമ്പോൾ ആകുന്നു: ദൃ—ന്തം; 'എന്നെക്കൂടാതെ [കൂട്ടാതെ] നീ ഒന്നും ചെയ്യരുതു.'

കൂടി, 'കൂടുക' എന്നതിന്റെ വന്തം. ആധേയം സപ്തമിയിൽ നിന്നിട്ടു വഴിയായി എന്നു പൊരുൾ വരും: ദൃ—ന്തം; 'അവൻ ആററിൽക്കൂടിക്കടന്നു.'

കൈ, ഇതിനോടു അ, ഇ; എ എന്നവ ചേൎന്നു ങ്ങ എന്നു മാറി 'അങ്ങു, ഇങ്ങു; എങ്ങു; എങ്ങും' എന്നുള്ള മൊഴികൾ

ഉണ്ടാകുന്നു. വിഭക്തി ആന്തരചതുൎത്ഥിയും സപ്തമിയും തന്നേ നാമാധേയ രൂപമുണ്ടാകുന്നതു 'ആയ' എന്നതിന്റെ ചുരുക്കമാകുന്ന 'എ്' എന്നതും 'അതായ' എന്നതിന്റെ ചുരുക്കമാകുന്ന 'അത്തെ' എന്നതും ചേരുന്നതിനാൽ ആകുന്നു: ദൃ—ന്തം; 'അങ്ങേ; ഇങ്ങത്തേ.'

ക്രൂമണെ, 'ക്രമം' എന്നതിന്റെ സംസ്കൃത ത്രിതീയ.

ചൊല്ലി, ചൊല്ലുക എന്നതിന്റെ വന്തം ആധേയം ദ്വിതീയയിലാകും: കുറിച്ചു എന്നൎത്ഥം; ദൃ—ന്തം; 'അവനെച്ചൊല്ലി വലയ ആപത്തു വന്നു'

ചൊവ്വേ, 'ചൊവ്വ്' എന്നതിന്റെ വചനാധേയരൂപം. നേരേ എന്നു പൊരുൾ.

ചുററി, 'ചുററുക' എന്നതിന്റെ വന്തം: ആധേയം ദ്വിതീയയിൽ ആകും; ദൃ—ന്തം, 'അവൻ ചുററിയോടുന്നു; എന്നെ ചുററി നടക്കുന്നവർ.

ചുററും, 'ചുററ്' എന്നതിനോടു 'ഉം' എന്ന അവ്യയം ചേൎന്നുണ്ടാകുന്നതു. ആന്തരസപ്തമി. ചിററിലും എന്നൎത്ഥം: ദൃ—ന്തം; 'ചുററും നടക്ക'.

തമ്മിൽ, 'താൻ' എന്ന സൎവ്വനാമത്തിന്റെ ബഹു വചനമാകുന്ന 'താം' എന്നതിന്റെ സപ്തമി. രണ്ടു പൊരുളുകൾക്കു അങ്ങോട്ടും ഇങ്ങോട്ടും ഒരു പോലെ ചേരുന്ന സംഗതി പറയുന്നതിൽ വരുന്നു: ദൃ—ന്തം; 'അവർ തമ്മിൽ വഴക്കുണ്ടായി.' ജ്യേഷ്ഠനും അനുജനും തമ്മിൽ എന്നും സ്നേഹമായിരുന്നു. 'തമ്മിൽ' എന്നതിന്നു പകരം 'തങ്ങൾ' എന്നതിന്റെ സപ്തമിയാകുന്ന തങ്ങളിൽ എന്നു ചൊല്ലാം: ദൃ—ന്തം; 'സേനാപതിമാർ തങ്ങളിൽ പിണങ്ങി'

തനിച്ചു, 'താൻ' എന്നതിൽ നിന്നുണ്ടാകുന്നു. 'തനിക്കുക' എന്നതിന്റെ വന്തം: കൂട്ടില്ലാതെ എന്നു പൊരുൾ: ദൃ—ന്തം; 'ഞാൻ തനിച്ചു വന്നു.'

തന്നേ, 'താനേ' എന്നതിന്റെ മാററം അതു 'താൻ' എന്നതിനോടു എ് എന്നതു ചേൎന്നുണ്ടാകുന്നതു. കൂട്ടു കൂടാതെ തനിച്ചു എന്നും ആൾപ്പേർ മുഖാന്തരമല്ലാതെ തനിച്ചു എന്നും അൎത്ഥമാകും: ദൃ—ന്തം; 'അവൻ തന്നേ പോയി; ഞാൻ തന്നെ എഴുതി.' തന്നേ എന്നതു എ് എന്ന പോലെ ഏകാന്ത സംബന്ധത്തെകാണിക്കും: ദൃ—ന്തം; 'ഞാൻ തന്നേ വരു' [ലക്ഷം രൂപ്യ.] 'തന്നേ' എന്നതു വാച്യനാമത്തോടും മററും ചേരുമ്പോൾ വാച്യത്തെ വിശേഷതപ്പെടുത്തി താല്പൎയ്യവാക്കായിട്ടു കാണിക്കയും ചെയ്യും: ദൃ—ന്തം; 'ആണയിടുക തന്നേ അരുത; വായിക്ക തന്നേ വേണം മനുഷ്യൎക്കു വിദ്യ തന്നേ നന്നു; നീ ഇങ്ങോട്ടു വരിക തന്നേ.

തന്നെയും, തന്നേയും, മേലത്തതിനോടു ഉം എന്നതു

ചേരുന്നതിനാൽ ഉണ്ടാകുന്നു. വിശേഷതയെകാണിക്കയും 'കൂടെയും' എന്നതിനോടു അൎത്ഥത്തിൽ ഒക്കയും ചെയ്യുന്നു: ദൃ—ന്തം; 'രാജാവുതന്നെയും ഭക്ഷിക്കുന്ന വസ്തു.'

തറ, 'അളവു' എന്നു പൊരുൾ, അ, ഇ, എ എന്നയക്ഷരങ്ങൾ മുൻ ചേൎന്നു അത്ര, എത്ര, ഇത്ര എന്നവയുണ്ടാകുന്നു. 'ആയി' എന്നതു ആന്തരമായി വചനാധേയമായിട്ടു പ്രയോഗിക്കപ്പെടുന്നു: ദൃ—ന്തം, 'നീ അത്ര ഭയപ്പെടരുതു: ഞാൻ എത്ര പ്രയാസപ്പെട്ടു. നീ ഇത്ര കോപിക്കുന്നതു എന്തു'. ചിലപ്പോൾ വിവരണാ ചതുൎത്ഥിയും കൊള്ളും: ദൃ—ന്തം: 'അവൻ എത്രെക്കു വലിപ്പമുള്ളവൻ.' 'ആയ' എന്നതു ആന്തരമായി നാമാധേയമായിട്ടും നടപ്പുണ്ടു: ദൃ—ന്തം; 'കാൎയ്യസ്ഥൻ അത്ര ഗുണവാനല്ല: രാജാവിനോളം ഇത്ര ധൎമ്മിഷ്ഠൻ മാററാരുമില്ല'

താൻ. 'ഉം, ഒ' എന്നവയുടെ അൎത്ഥത്തിൽ മികരൂപങ്ങളുടെയും പിന്നാലെ ചേൎന്നുവരും: ദൃ—ന്തം, 'അവൻ പറക താൻ എഴുതുക താൻ ചെയ്കയില്ല; അവൻ രാജാവിനെത്താൻ മന്ത്രിയെത്താൻ കണ്ടില്ല'.

താനും, മേല്പറഞ്ഞതിനോടു ഉം എന്നതു ചേരുന്നതിനാൽ ഉണ്ടാകുന്നു. മുൻപിൽ പറഞ്ഞതിന്നു ഭിന്ന ഭാവമായിട്ടു പിന്നാലെ ഒന്നു പറയുമ്പോൾ 'താനും' എന്നതു നിരാധാരത്തിന്റെ പിന്നാലേ വരും: ദൃ—ന്തം; 'മഴ പെയ്തു; വെള്ളം പൊങ്ങിയില്ല താനും' 'താനും' എന്നതു ആധേയത്തോടു ചേരുമ്പോൾവിശേഷതയെകാണിക്കുന്നു: ദൃ—ന്തം; 'അവൻ താനും കാൎയ്യം ബുദ്ധിയോടു നോക്കുന്നു'.

താനേ, തന്നേ എന്നതിൽ നോക്കു.

താഴ, ആന്തര സപ്തമിയും ചതുൎത്ഥിയും. ആധേയം ചതുൎത്ഥിയിലും ഷഷ്ഠിയിലും വരും: ദൃ—ന്തം; 'വീട്ടിന്നു താഴ നില്ക്കരുതു' അവന്റെ താഴപോകരുതു'.

തീര, 'തീരുക' എന്നതിന്റെ ആന്തം. മുഴുവനും എന്നൎത്ഥം ദൃ—ന്തം; വേരു തിരപ്പറിക്കരുതു.

തീരുമാനം, 'തീരുക'എന്നതിന്റെ ധാതുവാകുന്ന തീരു എന്നതിനെ അളവ എന്നൎത്ഥമാകുന്ന 'മാനം' എന്നതിനോടു ഒന്നിക്കുന്നതിനാൽ ഉണ്ടാകുന്നു തീര എന്നതിനോടു അൎത്ഥത്തിൽ ഒക്കകയും ചെയ്യുന്നു: ദൃ—ന്തം; 'ശത്രു വന്നു ജനങ്ങളെ തീരുമാനം നശിപ്പിച്ചു.

തൊട്ടു, തൊടുക എന്നതിന്റെ വന്തം. ആധേയം സപ്തമിയിൽ ആകും: ദൃ—ന്തം; 'കൊല്ലത്തുതൊട്ടു ആലപ്പുഴവരെ; കൊച്ചി തൊട്ടു കോഴിക്കോടുവരെ.

തോറും, ആന്തര സപ്തമിയൊടു 'ഉം' എന്നതു ചേൎന്നുണ്ടാകുന്നതു. എല്ലാം എന്നു പൊരുൾ. ആധേയം ആന്തര രൂപ നി

ല്ലിംഗ നാമങ്ങൾ എങ്കിലും ഭൂതകാല നാമാധേയം എങ്കിലും ആയിരിക്കും: ദൃ—ന്തം; 'രാജാവു വീടുതോറും സഞ്ചരിച്ചു, അവന്നു വയസ്സു ചെല്ലുന്തോറും അറിവു കുറെയുന്നു; എന്നാൽ നാമത്തിന്റെ പിന്നാലെ വരുമ്പോൾ ക്രിയ നടക്കുന്നതു നാമത്തിൽ ഉൾപ്പെട്ട പൊരുളുകളെ സംബന്ധിച്ചു വെവ്വേറെ ആകുന്നു എന്നു കാണിക്കും: ദൃ—ന്തം; 'രാജ്യങ്ങൾ തോറും ഭൂകമ്പം ഉണ്ടാകും' എന്നതിൽ ഒരു ഭൂകമ്പം തന്നേ എല്ലാ രാജ്യങ്ങളിലും നടക്കുമെന്നല്ല ഓരോരോ ദിക്കിൽ വെവ്വേറെ ഭൂകമ്പമുണ്ടാകുമെന്നത്രെ സാധിക്കുന്നതു. ഭവിഷ്യ കാല നാമാധേയത്തിന്റെ പിന്നാലെ വരുമ്പോൾ രണ്ടു ക്രിയകൾ തമ്മിലുള്ള സമഗതിയെക്കാണിക്കും. പിന്നാലെ വരുന്ന ക്രിയ ഭൂതത്തിൽ ആകയില്ല വൎത്തമാനത്തിൽ എങ്കിലും ഭവിഷ്യത്തിൽ എങ്കിലും ആയിരിക്കെണം; ദൃ—ന്തം; 'അവന്നു ദ്രവ്യം ഏറുന്തോറും ലുബ്ധു വൎദ്ധിക്കുന്നു, ഇനി വൎദ്ധിക്കും, താനും'. നാമത്തിന്റെ പിന്നാലെ ചിലപ്പോൾ ആകും, ആം എന്ന നാമാധേയം വരികയുണ്ടു: ദൃ—ന്തം; നീ വീടാം തോറും നടക്കരുതു.

**തുലോം**, 'തുലാം' എന്നതിന്റെ അവശബ്ദം. 'ആക' എന്നതു ആന്തരമായി ഏററം എന്നൎത്ഥമാകും: ദൃ—ന്തം ; 'അതു തുലോം വലിപ്പമാകുന്നു; അവന്നു തുലോം ക്ഷീണമായിപ്പോയി'.

**ദിനം**, എന്നതു ലോപിച്ചു രൂപം മാറി, 'അ, ഇ' എ എന്നയക്ഷരങ്ങളോടു ചേൎന്നു 'അന്നു, ഇന്നു, എന്നു, എന്നും, എന്നേക്കും, എന്നന്നേക്കും' എന്ന പദങ്ങൾ ഉണ്ടാകുന്നു.

**ദൂരെ**, ദൂരം എന്നതിന്റെ സപ്തമി; ദൃ—ന്തം; നീ ദൂരെപ്പോകരുതു.

**നന്നു**, നല്ലതു എന്നതിന്റെ ചുരുക്കം.

**നന്നാ**, 'നന്നു, ആയി' എന്നവ കൂടിയുണ്ടാകുന്നതു. നല്ലവണ്ണം, വളര എന്നു പൊരുൾ: ദൃ—ന്തം; 'അവൻ എന്നെ നന്നാത്തല്ലി. 'നന്നാ, എന്നതിന്നു വടക്കർ നന്നേ' എന്നു പറയുന്നതു അവശബ്ദമാകുന്നു 'നന്നു' എന്നതിനോടു ഏ എന്ന ആധേയയക്ഷരം ചേൎന്നു 'നന്നേ' എന്നാകുന്നു എന്നു പറഞ്ഞുകൂടാ. എന്തെന്നാൻ സവാച്യ നാമത്തോടു ഏ എന്നതു ചേരുകയില്ലെന്നു തന്നേയല്ല; അങ്ങനെ ആയിരുന്നാൽ പിന്നാലെ വരുന്ന ഹല്ലു ഇരട്ടിക്കുന്നതിന്നിടയില്ല.

**നിന്നു**, നില്ക്കുക എന്നതിന്റെ വന്തം. ആധേയം സപ്തമിയിൽ; ദൃ—ന്തം; കോട്ടയത്തുനിന്നു.

**നിമിത്തം**, 'ആയി' എന്നതു ആന്തരമായും വിവരണമായും ഇരിക്കും. ആധേയം പ്രഥമയിൽ വരുമ്പോൾ ഹേതുവിനെയും ഷഷ്ഠിയിലാകുമ്പോൾ ഫലത്തെയും കാണിക്കും; ദൃ—ന്തം; 'പാപം നിമിത്തം; രാജാവിന്റെ നിമിത്തമായിട്ടു.'

പകരം, 'ആയ്' എന്നതു ആന്തരമായി അവ്യയമായിട്ടു നില്ക്കുന്നു; ആധേയം ചതുൎത്ഥിയിലാകും; ദൃ—ന്തം; 'ഗുണത്തിനു പകരം ദോഷം ചെയ്യരുതു'

പകലേ, 'പകൽ' എന്നതിന്റെ ആധേയ രൂപം; ദൃ—ന്തം, അവൻ പകലേ പോയി.

പക്കൽ, 'പക്കം' [പക്ഷം പക്കം] എന്നതിന്റെ സപ്തമിയാകുന്ന പക്കിൽ എന്നതിന്റെ അവശബ്ദം, ദൃ—ന്തം; 'അവന്റെ പക്കൽ പണമില്ല'

പക്ഷേ, 'പക്ഷം' എന്നതിന്റെ സംസ്കൃത സപ്തമി. സംശേഹക്കുറിപ്പു; ദൃ—ന്തം; 'പക്ഷേ മഴ പെയ്യും'

പടി, ആന്തര ചതുൎത്ഥി; ദൃ—ന്തം; 'ചൊന്ന പടി നടക്കും'

പണ്ടു, ആന്തര സപ്തമി. വളരെ മുൻവു എന്നൎത്ഥം; ദൃ—ന്തം; 'പണ്ടൊരു കാലം പടവന്നപ്പോൾ' നാമാധേയ രൂപം പണ്ടത്തെ'

പണ്ടേ, പണ്ടു' എന്നതിന്റെ ആധേയ രൂപം: ദൃ—ന്തം; പണ്ടേ പോയി;

പണ്ടുപണ്ടേ, ഏറ്റവും പണ്ടേ എന്നൎത്ഥം.

പററി; 'പററുക' എന്നതിന്റെ വന്തം. ആധേയം ദ്വിതീയയിൽ ആകും; ദൃ—ന്തം; 'അതിനെപ്പററി; അക്കാൎയ്യം പററി'

പററിൽ, പററു എന്നതിന്റെ വിവരണ സപ്തമി. പക്കൽ എന്നു പൊരുൾ; ദൃ—ന്തം; 'നിന്റെ പററിൽ മരുന്നുണ്ടോ'.

പെട്ടെന്നു, പടുക, എങ്കുക എന്നവയുടെ വന്തങ്ങളാകുന്ന 'പട്ടു' എന്നു എന്നവ തമ്മിൽ ചേരുന്നതിനാൽ ഉണ്ടാകുന്നു; ദൃ—ന്തം; 'പെട്ടെന്നുള്ള മരണം'

പിൻ, 'ആന്തര സപ്തമി. പിന്നിൽ; പിന്നാലേ എന്നും വരും. പിന്നിൽ എന്നതു പിന്ന, പിന്നെ എന്നും ആകും: ദൃ—ന്തം, 'പിൻ വരുന്നവൻ പിന്നുണ്ടായതു; പിന്നപ്പറഞ്ഞു; പിന്നാലേ വരുന്നവൻ'

പിൻവു, ആന്തര സപ്തമി. പിൻപേ എന്നു ആധേയ രൂപം; ദൃ—ന്തം; പിൻവുള്ളവർ; പിൻപേ പോയവർ:

പോൽ, പോലുക [നിനെക്കു] എന്നതിന്റെ ആശകയവസ്ഥ: ദൃ—ന്തം; 'പൃക്ഷികലി കാലമുണ്ടാകയില്ല പോൽ'

പോലും, ആശകയവസ്ഥയിൽ താൻ എന്നതിനോടു സംബന്ധിക്കുന്ന പോലു എന്നതിന്റെ മൂലമാകുന്ന തമിഴ്രൂപം: നിരാധാര പലത്തിന്റെ പിന്നാലേ വരുമ്പോൾ മററുള്ളവരുടെ വിചാരം എന്നു കാണിക്കും; ദൃ—ന്തം; മഴപെയ്യുകയില്ല പോലും. പരാധാരത്തിന്റെ പിന്നാലേ വരുമ്പോൾ വിശേഷതയെക്കാണിക്കും: ദൃ—ന്തം; അവന്റെ അടുക്കൽ ഭിക്ഷക്കാരു പോലും ചെല്ലുകയില്ല.

പോൽ, എന്നതു ഉപമാനത്തിന്നു പ്രത്യേകം നടപ്പുണ്ടു. ല കാരത്തിന്റെ അഭാഷ്പ രൂപം ലക്ഷപ്രകാരം ഔ, എ എന്നവയായിട്ടു മാറും. പ്രത്യേകം പിന്നാലെ ഹല്ലു വരുമ്പോൾ. ആധേയം ഭിതിയയിൽ ആകും: ദൃ—ന്തം: 'സിംഹത്തെപ്പോലെ കറിനമുള്ളവൻ: പാലുപോലെ വെളുത്തതു: വെഞ്ചാമര പോലിരിക്കുന്ന, ആധേയം നാമാധേയത്തിലും സവാച്യ നിർല്ലിംഗ നാമത്തിലും ചിലപ്പോൾ വരും: ദൃ—ന്തം; 'അവൻ പറഞ്ഞ പോൽ ഒത്തു: ഞാൻ വിചാരിച്ചതുപോലെ നടന്നില്ല' നാമാധേയത്തിലാകുവാൻ ഇട വന്നതു ശേഷം ഉപമാന മൊഴികളായ 'വണ്ണം, കൂട്ടു, പ്രകാരം, കണക്ക എന്നിങ്ങനെയുള്ളവ നാമങ്ങൾ ആകയാൽ ഉണ്ടായ പിണക്കം നിമിത്തം എന്നുതോന്നുന്നു: ദൃ—ന്തം; 'പറഞ്ഞപോലെ, പറയുന്നപോലെ, പറയുമ്പോലെ' ഭിതിയയുടെ പിന്നാലെ 'പോലെ' എന്നു വരികയും ക്രിയ സകൎമ്മകമായിരിക്കയും ചെയ്യാൽ ഉപമിപ്പ കൎത്താവിനോടോ കൎമ്മത്തിനോടോ എന്നു സംശയമായിരിക്കും: ദൃ—ന്തം: 'അവൻ എന്നെ മൂഢനെപ്പോലെ വിചാരിച്ചു എന്നതിൽ അവൻ എന്നെ മൂഢൻ വിചാരിക്കുന്നതു പോലെ വിചാരിച്ചു എന്നും മൂഢനെ വിചാരിക്കുന്നതു പോല വിചാരിച്ചു എന്നും അൎത്ഥം വരും. ആ സംശയം നീക്കിപ്പറയുന്നതിന്നാവശ്യമായിരുന്നാൽ മെൽകാണിച്ചിരിക്കുന്ന പ്രകാരം മുറെക്ക വെണ്ടുന്ന വിഭക്തിയൊടു കൂടെ ക്രിയ ആവൎത്തിക്കപ്പെടുക എങ്കിലും അതിന്നു പകരം 'എന്ന' എന്ന നാമാധേയം പ്രയോഗിക്കപ്പെടുക എങ്കിലും വേണം: ദൃ—ന്തം; അവൻ സൂൎയ്യനെപ്പോലെ പ്രകാശിച്ചു. സൂൎയ്യൻ എന്ന പോലെ പ്രകാശിച്ചു. കള്ളനെ പ്പോലെ, കള്ളനെ എന്ന പോലെ, 'ഭോക്ഷനോടു എന്ന പോലെ എന്നോടു സംസാരിക്കരുതു' ആധേയം നാമാധേയം ആയിരുന്നാൽ ഉപമിപ്പ വാച്യത്തിൽ മാത്രം ആയിരിക്കും; ആയതു നിർല്ലിംഗ സവാച്യമായിരുന്നാൽ ഉപ്പമിപ്പ വാച്യത്തിൽ എന്ന പോലെ സവാച്യ പൊരുളിലും ആയിവരും: ദൃ—ന്തം: 'ഞാൻ പറഞ്ഞതു പോലിരിക്കുന്നു' എന്നതിന്നു ഞാൻ പറഞ്ഞ പോലിരിക്കുന്നു എന്നും പറഞ്ഞ വസ്തു പോലിരിക്കുന്നു എന്നും അൎത്ഥം വരും. ഉപമിപ്പിൽ ഉപമാനവും ഉപമേയവും തമ്മിൽ എല്ലാ സംഗതികളിലും ഒക്കേണം എന്നില്ല: ചിലതിൽ മാത്രം ഒത്താലും മതി: ദൃ—ന്തം; 'അബ്രാഹമിനെപ്പോലെ വിശ്വസിച്ചവർ' ഇവിടെ വിശ്വസിക്ക എന്ന ക്രിയയിൽ മാത്രം ഉപമിപ്പു; സലൊമ്മോനെപ്പോലെ ജ്ഞാനമുള്ളവൻ; ഇവിടെ ജ്ഞാനത്തിന്റെ അളവിലും കൂട ഉപമിപ്പുണ്ടു. ഉപമാനത്തിന്റെ പിന്നാലെ 'തന്നേ' എന്നതു വന്നാൽ ഉപമിപ്പ എല്ലാ സംഗതിയിലും ഒക്കുന്നു എന്നല്ല ശരിയായിട്ടു ഒക്കുന്നു എന്നു മാത്രം കാണിക്കുന്നു: ദൃ—ന്തം; അവൾ തള്ളയെപ്പോലെ തന്നേ ഇരിക്കുന്നു എന്നു രൂപത്തിലൊ

ന്നിറത്തിലോ ശീലത്തിലോ ഏതിലെങ്കിലും ഒന്നിൽ ശരിയായി ട്ട ഒത്തിരുന്നാൽ പറയാം.

പൊൾ, 'പൊഴുതു' [നേരം] എന്നതിന്റെ ചുരുക്കം, ആന്തരസപ്തമി, ആധേയം അ, ഇ, എ എന്നയക്ഷരങ്ങളും നാമാധേയങ്ങളും ആകും; ദൃ—ന്തം; 'അപ്പോൾ, ഇപ്പോൾ, എപ്പോൾ, എപ്പോഴും; വന്നപ്പോൾ വരുമ്പോൾ ഇന്നപ്പോൾ'.

പുറേ, 'പുറമേ' എന്നതിന്റെ ചുരുക്കം; ദൃ—ന്തം; 'അപ്പുറേ, ഇപ്പുറേ, എപ്പുറേ, അങ്ങേപ്പുറേ, ഇങ്ങേപ്പുറേ.

പുറകേ, 'പുറകു' എന്നതിന്റെ ആധേയരൂപം.

പ്രകാരം, ആന്തരസപ്തമി; ദൃ—ന്തം: 'അപ്രകാരം; ഇപ്രകാരം; ഇന്നപ്രകാരം; പറഞ്ഞപ്രകാരം.'

പ്രതി, സംസ്കൃത അവ്യയം; ആധേയം ദ്വിതീയയിൽ ആകും; സാദൃശ്യത്തെക്കാണിക്കയും ചെയ്യും; ദൃ—ന്തം; എന്നെപ്രതി മരിച്ചവൻ, ചില നാമങ്ങളുടെ പിന്നാലേ 'തോറും' എന്നതിന്നു പകരം വരും; ദൃ—ന്തം; ദിനംപ്രതി ദിവസംപ്രതി' ആളാംപ്രതി.

മദ്ധ്യേ, 'മദ്ധ്യം' എന്നതിന്റെ സംസ്കൃതസപ്തമി 'നടുവേ' എന്നർത്ഥം.

മററു, മറുക എന്ന പഴയ വചനത്തിന്റെ .വന്തം.

മാത്രം, 'ആക' എന്നതു ആന്തരമായിരിക്കുന്ന പ്രഥമ; ദൃ—ന്തം; 'അവൻ മാത്രം വന്നു; വരിക മാത്രം ചെയ്തു; ഞാൻ മാത്രമേ അവജയപ്പെട്ടു.'

മേൽ, ആന്തരസപ്തമി. ആധേയം ഷഷ്ഠിയിലും ചതുർത്ഥിയിലും ആകും; ദൃ—ന്തം; 'അവന്റെ മേൽ ഒരു കല്ലു വീണു; 'പുരെക്കു മേൽ വെള്ളം വന്നാൽ അതിനുമേൽ തോണി.' 'അവന്റെ മേൽ അധികാരം ഇല്ല' എന്നതിന്നു അവനോടു ആർക്കും അധികാരം ഇല്ല എന്നും 'അവനു മേൽ അധികാരിയില്ല' എന്നതിന്നു അവനെക്കാൾ വലിയ അധികാരിയില്ല എന്നും അർത്ഥമാകുന്നു. എന്നാൽ അർത്ഥത്തെ സംബന്ധിച്ചു 'മേൽ' എന്നതു കീഴ എന്നതിന്നു പ്രതിവാക്കു ആകയാൽ വരുംകാലത്തെ കാണിക്കുന്നതുമാകുന്നു: ദൃ—ന്തം; കീഴ ഉണ്ടായിട്ടില്ല മേൽ ഉണ്ടാകയുമില്ല. ഠരം അർത്ഥത്തിൽ മേൽ എന്നതിന്നു പകരം പഞ്ചമിയും സപ്തമിയുമാകുന്ന 'മേലാൽ മേലിൽ' എന്നവയും നടക്കുന്നു. ദൃ—ന്തം; 'മേലാൽ വേണ്ടുന്നതു; മേലിൽ നടക്കേണ്ടുന്നതു' മേൽ എന്നതു മുഴുവനായും ഏൽ എന്നു ചുരുങ്ങിയും സപ്തമിക്കു അടയാളമാകും [൨൧൮-വ്യലകം.]

മേല്ക്കുമേൽ, അധികമധികം എന്നു പൊരുൾ: ദൃ—ന്തം: 'അവന്നു മേല്ക്കുമേൽ വർദ്ധനവു വരുന്നു.'

മുതൽ, ആദി എന്നർത്ഥം: 'ആയി' എന്ന വന്തം ആന്തരം: ദൃ—ന്തം: 'കൊച്ചി മുതൽ കൊല്ലം വരെ'

**മുന്നിഞ്ഞാന്നു**, ആന്തരസപ്തമി: 'മുൻ നിന്ന നാൾ' എന്നതിന്റെ ചുരുക്കം: ഇന്നു തുടങ്ങി രണ്ടു ദിവസി മുൻപു എന്നൎത്ഥം.

**മുൻ**, പിൻ എന്നതിന്റെ പ്രതിവാക്ക, ആന്തരസപ്തമി, 'മുന്നിൽ' എന്ന വിവരണവും നടപ്പു: സ്ഥലത്തെയും സമയത്തെയും സംബന്ധിക്കും; ദൃ—ന്തം, 'മുൻ പറഞ്ഞ കാൎയ്യം; മുന്നിൽ നില്ക്കുന്നവൻ.' 'മുന്നിൽ' എന്നതു അനക്ഷരമായിട്ടു 'മുന്നൽ മുന്നെ' എന്നാകും.

**മുന്നം**, ആന്തരസപ്തമി, ദൃ—ന്തം; മുന്നം കിട്ടിയതു, മുന്നമെ എന്നു ആധേയ രൂപം. ദൃ—ന്തം, മുന്നമെ പറഞ്ഞ മൊഴി.

**മുൻപു**, മുൻ എന്നൎത്ഥം, ആന്തരസപ്തമി, വിവരണമായ 'മുമ്പിൽ' എന്നതും നടപ്പു. അങ്ങനെ തന്നെ മുൻപേ എന്ന ആധേയംരൂപവും കൊള്ളും. ആധേയം ചതുൎത്ഥിയിലും ഷഷ്ഠിയിലും വരും. ദൃ—ന്തം; 'അവൻ വരുന്നതിന്നു മുൻപു; അവന്റെ മുൻപിൽ: മുൻപേ വരുന്നവൻ.'

**മുൻപാക**, 'മുൻപു' എന്നതിനോടു ആക എന്ന ആഞ്ഞം കൂട്ടുന്നതിനാൽ ഉണ്ടാകുന്നതു. മുൻപിൽ എന്നുള്ള അൎത്ഥത്തിൽ സ്ഥലത്തെ സംബന്ധിച്ചു മാത്രം വരും; ദൃ—ന്തം; 'രാജാവിന്റെ മുൻപാക നില്ക്കുന്നവൻ.'

**മുഴുവൻ, മുഴുവനും**, 'ആക' എന്നതു ആന്തരമായിരിക്കുന്ന പ്രഥമ; അശേഷം എന്നൎത്ഥം: ദൃ—ന്തം; 'ഞാൻ ആ പുസ്തകം മുഴുവനും വായിച്ചു.'

**മൂലം**, 'ആയി' എന്നുള്ള ആധേയത്തോടു കൂടിയ പ്രഥമ. കാരണത്തെക്കാണിക്കയും ചെയ്യും. ആധേയം പ്രഥമയിൽ ആകുമ്പോൾ ഉണകാരണത്തെയും ഷഷ്ഠിയിൽ ആകുമ്പോൾ നിമിത്തകാരണത്തെയും തന്നെ: ദൃ—ന്തം; 'അവൻ മൂലം ഇനിക്കു ദോഷം വന്നു, അവന്റെ മൂലം ഇനിക്കു ദോഷം വന്നു.' 'കാരണം; ഹേതു, നിമിത്തം' എന്നവയും ഇങ്ങനെ പ്രയോഗിക്കപ്പെടും. നിമിത്തകാരണത്തെക്കാണിക്കുമ്പോൾ ഇവയെല്ലാം പഞ്ചമിയിലും ആകും: ദൃ—ന്തം; 'അവന്റെ കാരണത്താൽ ഇനിക്കു നാശം വന്നു.'

**യദൃച്ഛയാ**, സംസ്കൃതത്രിതീയ: അകാരണമായിട്ടു എന്നൎത്ഥം

**വരെ**, 'രേഖ' എന്നൎത്ഥം: ആന്തരചതുൎത്ഥി; വിവരണവും നടപ്പു: ആധേയം സപ്തമിയിലാകും; ദൃ—ന്തം; കൊല്ലത്തുവരെപ്പോയി, ചിലപ്പോൾ പ്രഥമയും കൊള്ളും: ദൃ—ന്തം; 'കൊല്ലംമുതൽ കൊച്ചിവരെ' അളവു എന്നതിനോടു അൎത്ഥത്തിലും പ്രയോഗത്തിലും ഒക്കുന്നു.

**വശാൽ**, വശം എന്നതിന്റെ സംസ്കൃതപഞ്ചമി, യദൃച്ഛയാൽ എന്നൎത്ഥം.

വാറു, 'പടി, പ്രകാരം' എന്നൎത്ഥം: ആന്തരസപ്തമി; വാറ്റ എന്നതു അവ ശബ്ദമായിട്ട 'മാറ്റ' എന്ന മാറ്റകയും ആറ്റ എന്ന ച്ച രുങ്ങകയും നടപ്പുണ്ട: ദൃ—ന്തം; 'വരുവാറ്റ സമ്മതിച്ചു' ഭവിഷ്യകാലനാമാധേയത്തോട കൂടെ പ്രഥമയിൽ ആയിട്ട 'ഉണ്ട ഇല്ല' എന്ന വചനങ്ങൾക്ക കൎത്താവായ ക്രിയയുടെ പതിവിനെകാണിക്കും: ദൃ—ന്തം; 'അവൻ വരുവാറുണ്ട, ഞാൻ പോകാറില്ല'. പിന്നാലെ വരുന്ന വചനം 'ആക' എന്നതായിരുന്നാൽ വാറ്റ എന്നതു ആന്തരസപ്തമിയായി ക്രിയ ഭവിക്കുന്ന സമയം അടുത്തിരിക്കുന്നു എന്നു കാണിക്കും: ദൃ—ന്തം; 'അവൻ മരിപ്പാറായി' [മരിക്കുന്ന പടുതിയിൽ ആയി] 'വാറ്റ' എന്നതു ആകെണം എന്നതിന്നു മുൻപെ അപേക്ഷ സാധിപ്പാനുള്ളവന്റെ വലിപ്പത്തെകാണിക്കും: ദൃ—ന്തം, 'വരുവാറാകെണം' [വരുന്ന പടുതിയിൽ ആകെണം—വരുന്നതിന്നു മനസ്സവെക്കെണം.]

വാറേ, 'വാറ്റ' എന്നതിന്റെ ആധേയം. [മൂന്നാം ലക്കത്തിൽ നോക്കു.]

വെച്ചു, 'വെക്കുക' എന്നതിന്റെ വന്തം. ആധേയം 'എന്നു, എന്നാകുമ്പോൾ വിചാരിച്ചു എന്നൎത്ഥമാകും; ദൃ—ന്തം; മഴ പെയ്യും എന്നു വെച്ചു ഭയപ്പെടേണ്ടാ. മറ്റൊരു വന്തമാകുമ്പോൾ എങ്ങനെ എന്നുള്ളതിന്നു മൂന്നാം ലക്കത്തിൽ നോക്കു. ആധേയം സപ്തമിയിൽ ആകുമ്പോൾ വെച്ചു എന്നതു കൎമ്മത്തിന്റെ സ്ഥലത്തെയല്ല കൎത്താവിന്റെ സ്ഥലത്തെകാണിക്കും; ദൃ—ന്തം; 'അവൻ പറമ്പിൽ ഒരു കടുവായെക്കണ്ടു' എന്നതിന്നു കടുവാ പറമ്പിൽ ആയിരുന്നു എന്നൎത്ഥം: 'അവൻ പറമ്പിൽ വെച്ചു ഒരു കടുവായെ കണ്ടു' എന്നു പറഞ്ഞാൽ കടുവായെക്കണ്ടപ്പോൾ അവൻ പറമ്പിലായിരുന്നു എന്നു പൊരുൾ.

വേഗം, [ച്ചുക] ആന്തര സപ്തമി: 'വേഗത്തിൽ' എന്ന വിവരണവും 'വേഗേന' എന്ന സംസ്കൃത ത്രിതീയയും നടപ്പു: ദൃ—ന്തം; 'വേഗേന ചാടുക.'

വെറുതേ, 'വെറ്റു' എന്നതിന്റെ ആധേയ രൂപം: സാദ്ധ്യം കൂടാതെ എന്നൎത്ഥം: ദൃ—ന്തം; 'വെറുതേ പറയുന്നു.'

വേറേ, 'വേറ്റ' എന്നതിന്റെ ആധേയരൂപം; ദൃ—ന്തം' 'വേറേ പാൎക്കുന്നു.'

വെവ്വേറേ, 'വേറ്റ' എന്നതു ആവൎത്തിച്ചുണ്ടാകുന്നതു. കൂട്ടം പലതായി പിരിയുന്നതിനെകാണിക്കയും ചെയ്യും: ദൃ—ന്തം; അവർ വെവ്വേറേ വന്നു' ആധേയ രൂപത്തിന്നു പകരം ആയി എന്ന വന്തവും കൊള്ളും: ദൃ—ന്തം; 'പട്ടാളങ്ങൾ വെവ്വേറായിപ്പോരാട്ടം ചെയ്തു.

വേണ്ടി, 'വേണ്ടുക' എന്നതിന്റെ വന്തം; ചതുൎത്ഥിയുടെ

പിന്നാലെ നിമിത്ത കാരണത്തെകാണിക്കുന്നതാകുന്നു: ദൃ—ന്തം ഇനിക്കു വേണ്ടി ഒരു വാക്കുപറക.

വേണ്ടു 'വേണ്ടുക' എന്നതിൻെറ ആശകരൂപങ്ങളിൽ താൻ എന്നതിനോടു ചേരുന്നതു: ദൃ—ന്തം; 'ഞാൻ എന്തുവേണ്ടു. ഞങ്ങൾ ആരേക്കാണേണ്ടു' വേണ്ടു എന്നതിൻെറ തമിഴ്രൂപമാകുന്ന 'വേണ്ടും' എന്നതു 'മാത്രം' എന്നുള്ളൎത്ഥത്തിൽ നടപ്പുണ്ടു, ദൃ—ന്തം; അവൻ വേണ്ടും പോയില്ല.

വീണ്ടു, വീണ്ടും 'വീളുക' [തിരിക വാങ്ങുക] എന്നതിൻെറ വന്തം, തിരിച്ചു രണ്ടാവതു എന്നൎത്ഥം: ദൃ—ന്തം; വീണ്ടുകൊൾകെണ്ടാ; നീ വീണ്ടും പാപം ചെയ്യരുതു.

വൃഥാ, സംസ്കൃതഅവ്യയം: വചനാധേയമായിട്ടും നാമാധേയമായിട്ടും നടക്കുന്നു. വെറുതേ എന്നൎത്ഥം: ദൃ—ന്തം; വൃഥാ പറയുന്നു, വൃഥാ വാക്കു.

ശരിയേ, 'ശരി' എന്നതിൻെറ ആധേയരൂപം. ദൃ—ന്തം; ശരിയേ കൊടു.

ശരിവര, 'ശരി' 'വര' എന്നവയുടെ സമാസം: ദൃ—ന്തം, 'ശരിവരത്തിന്നു.'

ശേഷം, ആന്തരസപ്തമി. ആധേയം ക്രിയയും നാമാധേയവും ആകും: ദൃ—ന്തം; 'രാജാവിൻെറ മരണത്തിൻെറ ശേഷം ഞാൻ വന്ന ശേഷം,ഞാൻ വന്നതിൻെറ ശേഷം.'

സദാ, സംസ്കൃതഅവ്യയം. എല്ലാ സമയത്തും എന്നൎത്ഥം. നാമാധേയമായിട്ടു 'പോൾ, നേരം' എന്നിങ്ങനെയുള്ളവയോടും ചേരും: ദൃ—ന്തം; സദാ പറയരുതു, സദാ നേരത്തും, സദാപ്പോഴും.

സാക്ഷാൽ [യഥാൎത്ഥം] സംസ്കൃതഅവ്യയം: ദൃ—ന്തം; അവൻ എന്നെ സാക്ഷാൽ സ്നേഹിക്കുന്നു, നാമാധേയമായിട്ടും നടക്കുന്നു: ദൃ—ന്തം; 'സാക്ഷാൽ ദൈവം സൎവ്വശക്തനാകുന്നു'.

## പദഭഞ്ജനം.

"എങ്കിലോ പണ്ടു മഹാ സിംഹവും വൃഷഭനും
തങ്ങളിൽ ചേൎന്നു മഹാസ്നേഹമായേറ്റവുംകാലം
ഏഷണിക്കാരൻ ഒരു ജംബുകൻ ചെന്നുകൂടി
ദൂഷണം പറെഞ്ഞവർ തങ്ങളിൽ ഭേദിപ്പിച്ചു".

'എങ്കിലോ' 'എങ്കുക' എന്നതിൻെറ ലന്തമാകുന്ന 'എങ്കിൽ' എ

ന്നതിനോടു 'ഓ' എന്ന മൂലാവ്യയം ചേൎന്നുണ്ടാകുന്നതദ്ധിതാവ്യയം. അതിന്നു ആധാരം 'ഭേദിപ്പിച്ചു' എന്നതു തന്നേ.

'പണ്ടു', വൎഗ്ഗനാമനില്ലിംഗം. ഏക സംഖ്യ ആന്തര സപ്തമി. (൧൭൩) ആധാരം. 'മേവും' എന്നതു.

'മഹാസിംഹം', സമാസ വൎഗ്ഗനാമം. നില്ലിംഗം.[ചേതന ഗുണരോപം എന്ന രൂപകത്താലേ പുല്ലിംഗമായിട്ടു പ്രയോഗം.] ഏക സംഖ്യയിൽപ്രഥമ വിഭക്തി. 'മേവും' എന്ന വചനത്തിന്നു കൎത്താവു.

'ഉം', സമബന്ധ മൂലാവ്യം 'സിംഹം' എന്നതിനെ 'വൃക്ഷഭൻ' എന്നതിനോടു അന്വയത്തിൽ ഒന്നിക്കുന്നതു' [ലക്കം ൧൫൯.]

'വൃക്ഷഭൻ' വൎഗ്ഗനാമം. അൎത്ഥത്തിൽ നില്ലിംഗം എങ്കിലും രൂപത്തിലും പ്രയോഗത്തിലും മേല്പറഞ്ഞ രൂപകത്താലേ പുല്ലിംഗമായിരിക്കുന്നു. ഏകസംഖ്യയിൽ പ്രഥമ. അന്വയത്തിൽ 'സിംഹം' എന്നതിനോടു ഒക്കുന്നു.

'ഉം', സമബന്ധമൂലാവ്യയം 'വൃക്ഷഭൻ' എന്നതിനെ 'സിംഹം' എന്നതിനോടു അന്വയത്തിൽ ഒപ്പിക്കുന്നതു.

'തങ്ങളിൽ', 'താൻ' എന്ന പുരുഷാൎത്ഥ സൎവ്വനാമത്തിൻെറ ബഹു സംഖ്യയാകുന്ന 'തങ്ങൾ' എന്നതിൻെറ സപ്തമി. 'സിംഹം, 'വൃക്ഷഭൻ' എന്നവെക്കു പകരം നില്ക്കുന്നതു. 'ചേൎന്നു' എന്നതിൻെറ ആധേയം. 'ചേൎന്നു' 'ചേരുക' എന്ന ക്രിയാവചനത്തിൻെറ വന്തം 'മേവും' എന്നു ആധേയം.

'മഹാസിംഹം,' സമാസ ഗുണനാമം, ആന്തര സപ്തമി.

'ആയി', 'ആകുക' എന്ന ശുദ്ധ വചനത്തിൻെറ വന്തം, 'മേവും' എന്നതിൻെറ ആധേയം (൩൧൪)

'മേവും', 'മേവുക' എന്ന ക്രിയാവചനത്തിൻെറ ഭവിഷ്യകാലനാമാധേയം, 'കാലം' എന്നതിൻെറ ആധേയം.

'കാലം', വൎഗ്ഗനാമനില്ലിംഗം, ഏക സംഖ്യയിൽ ആന്തര സപ്തമി. 'ഭേദിപ്പിച്ചു' എന്നതിൻെറ ആധേയം.

'ഏഷണിക്കാരൻ' ഗുണ നാമപുല്ലിംഗം. ഏക സംഖ്യയിൽ പ്രഥമ 'ആയ' എന്ന ആന്തര നാമാധേയം അതിന്നു ആധാരമായി 'ജംബുകൻ' എന്നതിന്നു വിശേഷണമായിരിക്കുന്നു.

'ഒരു', 'ഒന്നു' എന്ന സംഖ്യനാമത്തിൻെറ ആധേയരൂപം, 'ജംബുകൻ' എന്നതു ആധാരം.

'ജംബുകൻ' വൎഗ്ഗനാമ പുല്ലിംഗം. ഏക സംഖ്യയിൽ പ്രഥമ. 'ഭേദിപ്പിച്ചു' എന്നതിൻെറ കൎത്താവു.

ചെന്നു' 'ചെല്ലുക' എന്ന ക്രിയയുടെ വന്തം. കൂടി എന്നതുആധാരം കൎത്താവു 'ജംബുകൻ' എന്നതു തന്നേ.

'കൂടി' 'കൂടുക' എന്ന 'ക്രിയയുടെവന്തം, കൎത്താവുജംബുകൻ, ആധാരം ഭേദിപ്പിച്ചു.' 'ദൂഷണം' ഗുണനാമനില്ലിംഗം. ഏക സംഖ്യയിൽ ആന്തര ദ്വിതീയം 'പറെഞ്ഞു' എന്ന സകൎമ്മക ക്രിയയുടെ കൎമ്മം.

'പറെഞ്ഞവർ', 'പറെഞ്ഞു, അവർ' എന്നവയ്യുടെ സന്ധി, അ വയിൽ 'പറെഞ്ഞു' എന്നതു 'പറെക' എന്ന സകൎമ്മകക്രിയയുടെ വന്തം. 'ഭേദിപ്പിച്ചു' എന്നതിന്റെ ആധേയം.

'അവർ', നിശ്ചയകരസൎവ്വനാമം. ദ്വിലിംഗത്തിൽ ബഹുസം ഖ്യയിൽ ആന്തര ദ്വിതീയ. 'ഭേദിപ്പിച്ചു' എന്ന സകൎമ്മകക്രിയ യുടെ കൎമ്മം.

'തങ്ങളിൽ', 'താൻ' എന്നതിന്റെ ബഹുസംഖ്യയാകുന്ന 'ത ങ്ങൾ' എന്നതിന്റെ സപ്തമി. അതിന്നു 'ഭേദിപ്പിച്ചു' എന്നതു ആധാരം.

'ഭേദിപ്പിച്ചു', 'ഭേദിപ്പിക്ക' എന്ന സകൎമ്മകക്രിയാവചനത്തി ന്റെ നിരാധാര നിലയിൽ ജ്ഞാപകയവസ്ഥയിൽ ഭൂതകാലം. 'ജംബുകൻ' എന്നതു അതിന്നു കൎത്താവു.

"ഞാൻ എഴുന്നേററു എന്റെ പിതാവിന്റെ അടുക്കലേക്കു ചെന്നു അവനോടു പിതാവേ ഞാൻ സ്വൎഗ്ഗത്തിന്നു നേരെയും നിന്റെ മു ൻപാകയും പാപം ചെയ്തിരിക്കുന്നു. ഇനി നിന്റെ പുത്രൻ എന്നു ചൊല്ലപ്പെടുവാൻ ഞാൻ യോഗ്യൻ അല്ല എന്നു പറയും."

'ഞാൻ' പുരുഷാൎത്ഥസൎവ്വനാമം. ത്രിലിംഗത്തിൽ ഏക സം ഖ്യയിൽ പ്രഥമ. 'പറെയും' എന്ന വചനത്തിന്റെ കൎത്താവു.

'എഴുന്നേററു' 'എഴുന്നു, ഏററു' എന്നവയ്യുടെ സന്ധി. 'എഴു ന്നു' 'എഴുലുക' എന്ന ക്രിയാവചനത്തിന്റെ വന്തം. 'ഏററു' എന്നതിന്റെ ആധേയം. കൎത്താവു 'ഞാൻ' എന്നതു തന്നേ. 'ഏ ററു' എന്നതു 'ഏല്ക്കുക' എന്നതിന്റെ വന്തം. ആധാരം 'ചെ ന്നു' എന്ന വന്തവും കൎത്താവു 'ഞാൻ' എന്നതും തന്നേ.

'എന്റെ', ഞാൻ എന്ന പുരുഷാൎത്ഥസൎവ്വനാമത്തിന്റെ ഷ ഷ്ഠി. ആധാരം 'പിതാവിന്റെ' എന്നതു തന്നേ.

'പിതാവിന്റെ', വൎദ്ധനാമപ്പുല്ലിംഗം. ഏക സംഖ്യയിൽ ഷ ഷ്ഠി. അതിന്നു 'അടുക്കലേക്കു' എന്ന നാമം ആധാരം.

'അടുക്കലേക്കു', 'അടുക്കിലേക്കു' എന്നതിന്റെ മാററം. അതു 'അടുക്കു' എന്നതിന്റെ സാപ്തമ്യ ചതുൎത്ഥിയാകുന്നു. 'ചെന്നു' എ ന്ന വന്തം അതിന്നു ആധാരം.

'ചെന്നു' 'ചെല്ലുക' എന്ന അകൎമ്മകക്രിയയുടെ വന്തം. അ തിന്നു ഞാൻ എന്നതു കൎത്താവു.

'അവനോടു,' പുരുഷാൎത്ഥ സൎവ്വനാമം. സാദൃശ്യം 'അവൻ'

പുല്ലിംഗത്തിൽ ഏകസംഖ്യയിൽ തൃതീയവിഭക്തി. 'പിതാവു' എന്നതിന്നു പകരം നില്ക്കുന്നതു. 'പറെയും' എന്ന വചനം അതിന്നു ആധാരം.

'പിതാവേ', 'പിതാവു' എന്നതിന്റെ സംബോധന.

'ഞാൻ', പുരുഷാൎത്ഥസൎവ്വനാമം, പ്രഥമ. 'ചെയ്തിരിക്കുന്നു' എന്ന ക്രിയാവചനത്തിന്റെ കൎത്താവു.

'സ്വൎഗ്ഗത്തിന്നു', സ്വരൂപം 'സ്വൎഗ്ഗം' വസ്തുനാമം നിൎല്ലിംഗം, ഏക സംഖ്യയിൽ ചതുൎത്ഥി. 'നേരേ' എന്നതു ആധാരം.

'നേരേ', 'നേർ' എന്ന നാമത്തോടു ഏ എന്നതു ചേൎന്നുണ്ടാകുന്ന അവ്യയം.

'ഉം', സമ്മേളന മൂലാവ്യയം. 'നേരേ' എന്നതിനെ 'മുൻപാക' എന്നതിനോടു സംബന്ധിപ്പിക്കുന്നതു.

'മുൻപാക', 'മുൻപു' എന്നതിനോടു 'ആക' എന്ന ആന്തം കൂടിയുണ്ടാകുന്ന അവ്യയം.

'ഉം', 'മുൻപാക' എന്നതിനെ 'നേരേ' എന്നതിനോടു കൂട്ടിച്ചേൎക്കുന്നതു.

'പാപം', ഗുണനാമം, നിൎല്ലിംഗം, ഏക സംഖ്യയിൽ ആന്തര ദ്വിതീയ. 'ചെയ്തിരിക്കുന്നു' എന്ന സകൎമ്മക ക്രിയയുടെ കൎമ്മം.

'ചെയ്തിരിക്കുന്നു', 'ചെയ്തു' എന്ന സ്വയഭാവവന്തത്തോടു 'ഇരിക്കുന്നു' എന്ന ഭാവവചനം കൂടിയുണ്ടാകുന്നതു. 'ഇരിക്കുന്നു' എന്നതു 'ഇരിക്ക' എന്നതിന്റെ സ്വയഭാവത്തിൽ നിരാധാര നിലയിൽ ജ്ഞാപകയവസ്ഥയിൽ വൎത്തമാന കാലം. 'ഞാൻ' എന്നതിന്റെ ക്രിയ.

'ഇനി', തദ്ധിതാവ്യയം. "അല്ല" എന്നതു അതിന്നു ആധാരം. 'നിന്റെ' 'നീ' എന്ന പുരുഷാൎത്ഥത്തിന്റെ ഷഷ്ഠി. ത്രിലിംഗത്തിൽ ഏക സംഖ്യ. 'പിതാവു' എന്നതിന്നു പകരം. 'പുത്രൻ' എന്നതു ആധാരം.

'പുത്രൻ', വസ്തുനാമപ്പുല്ലിംഗം, ഏക സംഖ്യ, പ്രഥമ വിഭക്തി. 'ആകുന്നു' എന്ന ആന്തര വചനത്തിന്റെ കൎത്താവു.

'എന്നു' 'എങ്ക' എന്ന വചനത്തിന്റെ വന്തം. ആധാരം 'ചൊല്ലപ്പെടുവാൻ' എന്നതു.

'ചൊല്ലപ്പെടുവാൻ', 'ചൊല്ല' എന്ന ആന്തത്തോടു 'പടുക' എന്നതു കൂടിയുണ്ടാകുന്ന കൎമ്മണി ക്രിയയുടെ സ്വയഭാവനന്തം. ആധാരം 'അല്ല' എന്നതു തന്നേ. (൩൨൭.)

'യോഗ്യൻ', ഗുണിനാമം. പുല്ലിംഗത്തിൽ ഏക സംഖ്യയിൽ പ്രഥമ. രണ്ടു പ്രഥമ വേണ്ടുന്ന 'അല്ല' എന്ന വചനത്തിന്റെ ആധേയം. [൧൭൯.]

'അല്ല', ശുദ്ധ വചനത്തിന്റെ പ്രതിഭാവത്തിൽ നിരാധാര നിലയിൽ ജ്ഞാപകയവസ്ഥയിൽ വൎത്തമാന കാലം. 'ഞാൻ' എന്നതിനോടു അന്വയം.

# വ്യാകരണപദങ്ങൾ.

## GRAMMATICAL TERMS.

അകൎത്തൃവചനം, Impersonal Verb, കൎത്താവു ഇല്ലാത്തതായിരിക്കുന്ന വചനം. [ലക്ഷം നപ്രവൃ.]

അകൎമ്മകം, Intransitive, കൎമ്മമില്ലാത്ത ക്രിയ. [നപ്രം.]

അക്ഷരം, Letter, വാക്കിന്റെ മുതല്ക്കാരണം. [വ്യ.]

അക്ഷരലക്ഷണം, Orthography, വ്യാകരണത്തിൽ ഒന്നാംകാണ്ഡം. [ന്യ.]

അച്ച്, സ്വരം, Vowel, താനേമുഴുവനും ശബ്ദിക്കാകുന്നയക്ഷരം. [പ്രവ.]

അജന്തം, Ending in a Vowel, അച്ചിൽ അവസാനിക്കുന്നതു.

അജാദി, Beginning with a Vowel, അച്ചിൽതുടങ്ങുന്നതു.

അതിഖരം, Aspirated sharp: ഖ ഛ ഠ ഥ ഫ എന്നവ. [പ്രൂ.]

അനക്ഷരം, Misspelling, അക്ഷരം പിണക്കി എഴുതുക.

അനുകാരം, അനുരൂപം, Onomatopoeia, വസ്തുക്കളുടെ ശബ്ദത്തിനൊപ്പിച്ചുണ്ടാകുന്ന പദം: ദൃ—ന്തം; 'ഗുളുഗുളുക, കുടുങ്ങുക, കാക്ക.' [ൻരം.]

അനുനാസികം, Nasal ങ ഞ ണ ന മ ൻ എന്നയക്ഷരങ്ങൾ. [പ്രൂ.]

അനുബന്ധം, Conjoined, [രൂവ.]

അനുസ്വാരം, The Final form of മ or any other Nasal, മകാരത്തിന്റെയും മററ അനുനാസികങ്ങളുടെയും അന്ത്യരൂപം. [രവ്യ.]

അന്തസ്ഥം, Liquid, യ ര ല വ എന്നവയിൽ ഒന്നു. [പ്രര.]

അന്വയം, Syntax, മൊഴികൾ തമ്മിലുള്ള ചേൎച്ച.

അൎദ്ധാക്ഷരം, Asyllalic letter, അച്ചിനോടു കൂടാത്തുള്ള ഹല്ലു. [പ്രവ്യ.]

അൎദ്ധാച്ചു, Half vowel sound, പദാന്തത്തിൽ ഹല്ലിനെ മുഴുവനായിട്ട ശബ്ദിക്കുന്നതിന്നവേണ്ടുന്ന സ്വരശബ്ദം. [൧൯.]

അഭിസ്ഥാനം, Second Person, 'നീ, നിങ്ങൾ' എന്ന സൎവ്വനാമങ്ങൾക്കുള്ളതു. [൨൩൩.] സംസ്കൃതത്തിലെ മദ്ധ്യമ പുരുഷൻ.

അല്പപ്രാണൻ, Nonaspirated, ക ഗ ച ജ ട ഡ ത ദ പ ബ എന്നയക്ഷരങ്ങളിൽ ഒന്നു. [൧൩.]

അവൎഗ്ഗ്യം, Miscellaneous, യ തുടങ്ങി റ വരയുള്ളയക്ഷരങ്ങൾ. [൧൩.]

അപശബ്ദം, Wrong pronunciation, വഷളായി ശബ്ദിക്ക.

അവ്യയം, Connective, പ്രധാന മൊഴികളെ തമ്മിൽ കൂട്ടിക്കെട്ടുന്ന പദം. [൬൬.]

അഷ്ടമി, The Vocative, എട്ടാവത്തേ വിഭക്തി.

ആത്മസ്ഥാനം, First Person, 'ഞാൻ, ഞങ്ങൾ, നാം' എന്ന സൎവ്വനാമങ്ങൾക്കുള്ളതു. [൨൩൩.] സംസ്കൃതത്തിലെ ഉത്തമ പുരുഷൻ.

ആന്തം, Adverbial Participle ending in, അ; അകാരാന്ത വചനാധേയം; 'കൂട, കൊള്ള, അറിയ, വളര' എന്നിങ്ങനെയുള്ളവ തന്നേ. [൪൩൮-൪൮൦.]

ആധാരം, Governing word, മറെറാന്നിനെത്താങ്ങുന്ന പദം.

ആധേയം, Dependent word, മറെറാന്നാൽ താങ്ങപ്പെട്ട പദം. [൪൩൩.]

ആശകയവസ്ഥ, Imperative mood, ആശ പറെയുന്നതിന്ന വചനത്തിന്നുണ്ടാകുന്ന രൂപ ഭേദം. [൪൬൪-൪൩൪.]

ആന്തരം, Logical in opposition to Formal, രൂപം കൂടാതെ അൎത്ഥംകൊണ്ടു: ദൃ—ന്തം, മരത്തെ എന്നതിന്നു പകരം മരം എന്നു വരിക. [൧൭൮.]

ഏകനാമം, Singular or Proper Noun, ഒററ വസ്തുവിന്റെ പേർ. [൧൦൦.]

ഏകസംഖ്യ, Singular Number, വൎഗ്ഗത്തിൽ ഒന്നെന്നു കാണിക്കുന്നതു. [൧൪൩.] സംസ്കൃതത്തിലെ ഏക വചനം.

ഏകാക്ഷരം, Monosyllable, ഒററയക്ഷരമുള്ളതു.

ഇടബന്ധം, Augment, പ്രകൃതിയുടെയും രൂപത്തിന്റെയും ഇടയിൽ വരുന്നതു.

ഇരട്ടയക്ഷരം, Double letter, ക്ക ച്ച ട്ട ന്ന എന്നിങ്ങനെയുള്ള അക്ഷരങ്ങളുടെ പേർ. [൨൪.]

ഒച്ച, Pitch of the voice as loud or low, ശബ്ദത്തിന്റെ കേൾവി. [൧൦.]

ഒററയക്ഷരം, Single letter, ക ച ഗ മ യ ള എന്നിങ്ങനെ ഒററയായി വരുന്നതു.

ഓഷ്ഠ്യം Labial, ചിറികൊണ്ടുണ്ടാകുന്നതു പ ഫ ബ ഭ മ വ എന്നവ തന്നേ.

ഉച്ചം, Tone of the voice as sharp or grave, ശബ്ദത്തിന്റെ മുറുക്കം. [൧൦]

ഉച്ചാരണം, Pronounciation, ശബ്ദിക്ക.

ഉടമ, Possession, ഒന്നിന്റെ വക.

ഉടയതു, Possessor, വകയുള്ളതു

ഉത്ഭവം, Derivation, ഒരു മൊഴിയിൽനിന്നു മറെറാന്നു വരുന്ന ക്രമം.

ഉപമാനം, Similitude, } ചന്ദ്രനെപ്പോലുള്ള മുഖം എന്നതിൽ ചന്ദ്രൻ ഉപമാനവും മുഖം ഉപമേയവും

ഉപമേയം, What is similar, }

ഉപവൎഗ്ഗം, Species, മൂലവൎഗ്ഗത്തിന്റെ വിഭാഗിപ്പായ കീഴവൎഗ്ഗം [൧൦൪.]

ഉപസൎഗ്ഗം, Prefix, തനിച്ചൎത്ഥമില്ലാത്ത പദം. [൨൯൨.]

ഉപസൎഗ്ഗസമാസം, A certain compound word, ഉപസൎഗ്ഗം കൂടിയുണ്ടാകുന്ന സമാസം. [൨൯൨.]

ക്രിയാന്യൂനം, Adverb, വചനാധേയത്തിന്നു മറെറാരു പദം.

ഗണനാമം, Noun of Multitude, പലതുകൂടിയുണ്ടാകുന്നതിന്റെ നാമം, 'സഭ, സൈന്യം' എന്നിങ്ങനെയുള്ളവ.

ഗദം, Articulate, വ്യക്തം. [൧൧.]

ഗദ്യം, Prose, പദ്യം അല്ലാത്ത വാചകം.

ഗുണം, Abstract noun, } 'നീതിമാൻനീതി ചെയ്യും' എന്നതിൽ 'നീതി' ഗുണ നാമവും 'നീതിമാൻ' ഗുണി നാമവും. [൧൦൭.]

ഗുണി. Concrete noun, }

ഘോഷം, Aspirated flat, ഘ ഝ ഢ ധ ഭ എന്നവയുടെ നാമം

ചതുൎത്ഥി, Dative, നാലാവത്തേ വിഭക്തി. [൧൩൩.]

ജ്ഞാപകയവസ്ഥ, Indicative Mood, നിനവിനെ അറിയിക്കുന്നതിന്നു വചനത്തിന്നുണ്ടാകുന്ന രൂപ ഭേദം. [൩൩൧.]

തത്ഭവം, Corrupt but received form of a word, മേഷം, പക്ഷി, സിന്ദൂരം എന്നവയിൽനിന്നു മേടം, പക്കി, ചിന്ദൂരം എന്നു വരുന്നവെക്കു തത്ഭവം എന്നു പേർ.

തദ്ധിതം, Derivative, മൂല പദത്തിൽനിന്ന വരുന്നതു. [൨൨൩.]

തല്പുരുഷസമാസം, A kind of Compound noun, രാജപുത്രൻ എന്നും മററുമുള്ള സമാസനാമത്തിന്റെ പേർ. [൨൩൩.]

താരതമ്യം, Comparison, വസ്തുക്കളെ തമ്മിൽ ഒപ്പം നോക്കുക.

താലവ്യം Palatal, ച ഛ ജ ഝ ഞ യ ശ എന്നയക്ഷരങ്ങളുടെ പേർ. [൩൭.]

തുണക്കാരണം, Instrumental cause, മൂന്നുവകക്കാരണങ്ങളിൽ ഒന്നു. [൨൦൯.]

തൃതീയ, Sociative Case, മൂന്നാമത്തെ വിഭക്തി. [൧൭൩.]

ദന്ത്യം, Dental, ത ഥ ദ ധ ന സ എന്നയക്ഷരങ്ങളുടെ പേർ. [൩൩.]

ദീൎഘസ്വരം, Long vowel, ആ ഏ ഈ ഓ ഊ എന്നവയുടെ നാമം. [൧൯.]

ദേശ്യം, Provincialism, ചിലടത്തുമാത്രന്നടപ്പുള്ള വാക്കു.

ദ്വിതീയ, Accusative Case, രണ്ടാം വിഭക്തി. [൧൭൩.]

ദ്വിത്വസ്വരം, Diphthong, ഐ ഔ എന്നവയുടെ പേർ [൧൭.]

ദ്വന്ദ്വസമാസം, A kind of compound noun, മാതാപിതാക്കന്മാർ, ശിക്ഷാരക്ഷ എന്നുംമററുമുള്ള സമാസങ്ങളുടെ പേർ. [൨൫൦.]

ദ്വികൎമ്മകം, Double Transitive, രണ്ടു കൎമ്മമുള്ള ക്രിയ. [൩൨൩.]

ദ്വിലിംഗം, Common Gender, രണ്ടു ലിംഗത്തിലും വരുന്ന നാമം. ട—ന്തം; പാപി.

ദ്വിസംഖ്യ, Dual number, വൎഗ്ഗത്തിൽ രണ്ടു എന്നു കാണിക്കുന്ന രൂപം. [൧൩൭.]

ധാതു, Verbal root, വചനത്തിന്റെ മൂലം. [൨൩൩.]

നന്തം, Infinitive Mood, നകാരാന്ത വചനാധേയം: ട—ന്തം; വരുവാൻ. [൩൭൪.]

നാമം, Noun, വസ്തുക്കളുടെ പേരുപറെയുന്ന പദം. [൩൪.]

നാമാധേയം, Adnoun, Nominal Participle, നാമം ആധാരമായിരിക്കുന്ന പദം [൩൩൭.]

നിമിത്തകാരണം, Final cause, സാദ്ധ്യം. [൧൩൨.]

നിൎല്ലിംഗം, നപുംസകലിംഗം, Neuter Gender, ലിംഗഭേദമില്ലാത്ത നാമം. [൧൧൩.]

നിരാധാരനില, Absolute state, വേറിട്ടാധാരമില്ലാത്ത നില. [൩൩൦.]

നിശ്ചയകരം Demonstrative, സൎവനാമങ്ങളിൽ ഒരു വക. [൨൬൭.]

പഞ്ചമി, Causative Case അഞ്ചാവത്തെ വിഭക്തി. [൧൬൩.]

പദലക്ഷണം, Accidents of words, Etymology and Syntax, മൊഴികളുടെ രൂപഭേദങ്ങളെയും മറ്റും പറയുന്നതു. [൯൩.]

പദ്യം, Poetry, മാത്ര ഒപ്പിച്ചുള്ളവാചകം.

പരസ്ഥാനം, Third Person, അവൻ, അവർ, അതു എന്നിങ്ങനെയുള്ള നാമങ്ങളുടെ സ്ഥാനം. സംസ്കൃതത്തിലെ പ്രഥമ പുരുഷൻ. [൨൭൭.]

പരാധാരനില, Dependent state, മറെറാന്നാധാരം വേണ്ടുന്ന നില. [൩൩൦.]

പുരുഷാൎത്ഥം, Pronoun Personal, ഞാൻ, നീ, അവൻ എന്നുള്ള സൎവനാമങ്ങളുടെ പേർ. [൨൭൬.]

പുല്ലിംഗം, Masculine, നാമം പുരുഷാകൃതി എന്നു കാണിക്കുന്നതു. [൧൧൧.]

പൂൎണ്ണാക്ഷരം, Syllabic letter, സ്വരം കൂടിയ അക്ഷരം. [൧൪.]

പ്രകൃതി, Crude form, നാമത്തിന്റെ മൂല രൂപം.

പ്രത്യയം, Affix, മൊഴികളുടെ അന്ത്യത്തിൽ ചേരുന്ന രൂപം.

പ്രതിഭാവം, Negative Voice, വചനത്തിൽ കൎത്താവും വാച്യവും തമ്മിൽ ഭിന്നിക്കുന്നു എന്നു കാണിക്കുന്നതു. [൩൨൯.]

പ്രഥമ, NominativeCase, ഒന്നാവത്തെ വിഭക്തി. [൧൬൩.]

പ്രാകൃതഭാഷ, Vulgar language, നടപ്പു ഭാഷ.

പൃച്ഛകം, Interrogative, ചോദ്യത്തിനുള്ള സൎവനാമം. [൩൬൨.]

പ്ലുതം, Very long, മഹാ ദീൎഘം. ദ—ത്തം; ബാലാത്തം. [൩൦.]

ബഹുസംഖ്യ, Plural Number, വസ്തു പലതെന്നു കാണിക്കുന്നതു. സംസ്കൃതത്തിലെബഹു വചനം. [൧൩൭.]

ബന്ധനാമം, Significant Noun, ഉത്ഭവത്തിന്നു ചില കാരണമുള്ള നാമം. [൧൦൭.]

ബാധകം, Anomaly, സൂത്രം പിഴെച്ചു വരുന്ന രൂപങ്ങൾ.

ഭൂതകാലം, Past Tense, കഴിഞ്ഞ കാലം. [൩൩൧–൩൩൨].

ഭവിഷ്യകാലം, ഭാവികാലം, Future Tense, വരുംകാലം. [൩൩൧.]

ഭാവവചനം, Verb of posture, വചനകൎത്താവിനുള്ളത [൩൧൫.]

മഹാപ്രാണൻ. Aspirated, ഖ ഘ ഛ ഫ എന്നിങ്ങനെയുള്ളവയുടെ നാമം. [൧൫.]

മാത്ര, Quantity, സ്വരങ്ങളുടെ അളവു. [൩൦.]

മുതല്കാരണം, Material cause, മൂന്നു കാരണങ്ങളിൽ ഒരു വക. [൨൦൮.]

മൂൎദ്ധന്യം; Cerebral, ട ഠ ഡ ഢ ണ ഷ ഴ ളു എന്നവയുടെ നാമം. [൩൭.]

മൂലനാമം, Primitive Noun, മറ്റൊന്നിൽനിന്നു വരാത്ത നാമം. [൨൩.]

മൂലവൎഗ്ഗം, Genus, ഉപവൎഗ്ഗമുള്ളതു. [൧൦൮.]

ധമൗൎന്ന്യം; Lingual ര ဝ ററ ല ന് എന്നവയുടെ നാമം. [൩൮.]

മൃദു, Flat, ഗ ജ ഡ ദ ബ എന്നവയുടെനാമം. [൧൫.]

സ്വയഭാവം, Affirmative Voice, വചനത്തിൽ കൎത്താവും വാച്യവും തമ്മിൽ യോജിക്കുന്നു എന്നു കാണിക്കുന്നതു. [൩൨൯.]

രുതം, Inarticulate, പക്ഷികളുടെ എന്ന പോലെ വ്യക്തമല്ലാത്ത ശബ്ദം. [൧൧.]

രൂഢിനാമം, വസ്തുവിന്നു നിൎമ്മിച്ചിട്ട പേർ. Primitive Noun. [൧൦൫.]

രൂപം, Form, Termination, മൊഴിയുടെ ആകൃതി.

ലന്തം Subjunctive Mood, വചനത്തിൽ സംഭാവനയെകാണിക്കുന്ന രൂപം: ദ്ര— ന്തം; 'വരികിൽ,വന്നാൽ'

ലിംഗം, Gender, ആണോ പെണ്ണോ എന്നുള്ള ഭേദം കാണിക്കുന്നതു. [൧൧൦.]

ലോപം, Elision, മൊഴിയിൽ അക്ഷരങ്ങളെത്തള്ളുക.

വൎത്തമാനകാലം, Present Tense, പറെയുന്ന സമയം. [൩൩൧.]

വചനം, Verb, കൎത്താവും വാച്യവും തമ്മിലുള്ള സംബന്ധത്തെകാണിക്കുന്നതു. [൨൯൭.]

വചനാധേയം, Verbal Participle or Adverb,വചനമാധാരമായിരിക്കുന്ന പദം. [൩൫൫.]

വൎഗ്ഗനാമം, Common Noun കൂട്ടത്തെ അടെച്ചു പറെയുന്ന നാമം. [൧൦൧.]

വന്തം, Adverbial Prrticiple ending in ഉ, or ഇ. വചനാധേയങ്ങളിൽ ഒന്നു. [൩൬൧.]

വാചകലക്ഷണം, Composition, വാചകമുണ്ടാക്കുന്ന പ്രമാണം.

വാച്യം, Predicate, ഒന്നിനെക്കുറിച്ചു പറയപ്പെട്ടതു.

വാച്യനാമം, The Verbal Abstract Noun, വചനത്തിൽ അടങ്ങിയിരിക്കുന്ന വാച്യത്തിന്റെ പേർ. [൩൦൱.]

വികാരം, Change, മാറ്റം.

ശബ്ദന്യൂനം, Adjective, നാമധേയത്തിന്നു നടപ്പു വാക്കു.

വിഭക്തി. Case, വാക്യത്തിൽ മറ്റു മൊഴികളോടുള്ള സംബന്ധം കാണിക്കുന്നതിന്നു നാമത്തിന്നുള്ള രൂപഭേദം. [൱൭൱.]

വിരൂപവിഭക്തി, The Oblique Case, പ്രഥമയൊഴികയുള്ള വിഭക്തി.

വിവരണം, Formal, in opposition to Logical, വിഭക്തിരൂപത്തോടു കൂടിയതു. [൱൯൭.]

വിശേഷണം, Qualifying, ⎧ 'ഏറിയ ജനം' എന്നതിൽ
⎨ 'ഏറിയ' വിശേഷണവും
വിശേഷ്യം, Qualified, ⎩ 'ജനം' വിശേഷ്യവുമാകുന്നു

വിസർഗ്ഗം, The Final form of ഹ, ഹകാരത്തിന്റെ അന്ത്യരൂപം.

വ്യഞ്ജനം, Consonant, മുഴുശബ്ദത്തിന്നു അച്ചിന്റെ സഹായം വേണ്ടിയ അക്ഷരം. അതിന്നു ഹല്ലു എന്നും പേരുണ്ടു. [൱൨.]

വ്യാകരണം, Grammar, ഭാഷയുടെ ലക്ഷണം പറയുന്നതു. [൱.]

ശബ്ദച്ചേർച്ച, ശബ്ദരാഗം, Euphony, കേൾവിക്കു ഇമ്പം.

ശബ്ദേന്ദ്രിയം, Organs of speech, ശബ്ദിക്കുന്നതിന്നു വേണ്ടുന്ന ആയുധം. പല്ലു നാക്കു ചിറി മുതലായവെക്കുള്ള പേർ.

ശാസ്ത്രം, Science, സിദ്ധാന്തജ്ഞാനം. [൭.]

ശുദ്ധവചനം, Substantive Verb, വാച്യമുൾപ്പെടാത്ത വചനം. [൩൱൩—൩൱൮.]

ഷഷ്ഠി, Genitive Case, ആറാം വിഭക്തി. [൱൭൩.]

സകർമ്മകം, Transitive, കർമ്മത്തോടുകൂടിയതു. [൩൨൱.]

സകർത്തൃവചനം, Personal Verb, കർത്താവുള്ള വചനം. [൩൱൪.]

സംഖ്യ, Number, ഒന്നോ പലതോ എന്നു കാണിക്കുന്നതിന്നു നാമത്തിന്നുള്ള രൂപഭേദം. അതിന്നു സംസ്കൃതത്തിൽ വചനമെന്നു പേർ. [൱൩൯-൱൭൦.]

സമാസം, Compound, കൂട്ടമൊഴി. [൱൩൪.]

സംജ്ഞ, Character, sign, അക്ഷരലക്ഷണത്തിൽ ഒന്നാം അദ്ധ്യായം. [൧.]

സന്ധി, Combination, അക്ഷരലക്ഷണത്തിൽ രണ്ടാം അദ്ധ്യായം. [൭൦.]

സംബൊധന, Vocative, എട്ടാവത്തെവിഭക്തി. [൧൬൫.]

സംഭവവചനം, Neuter Verb, വചനകൎത്താവിന്നു സംഭവിക്കുന്നതു. [൩൧൬.]

സംഭാവന, Supposition, condition, കാരണകാൎയ്യ സംബന്ധത്തിൽ കാരണത്തെ നിശ്ചയപ്പെടുത്താതെ പറക. [൩൭൧.]

സപ്തമി, Locative Case, ഏഴാം വിഭക്തി. [൨൧൨.]

സലിംഗം, Personal Noun, നില്ലിംഗമല്ലാത്തതു. [൧൧൮.]

സവാച്യനാമം, Verbal Concrete Noun, വാച്യത്തോടു കൂടിയ നാമം. [൩൪൬-൩൪൮.]

സൎവ്വാൎത്ഥം, Indefinite, സൎവ്വനാമങ്ങളിൽ ഒരു വക. [൩൭൬.]

സൎവ്വനാമം, Pronoun, എല്ലാ വസ്തുക്കളോടും ചേരുന്ന നാമം. [൩൪൮.]

സാംഖ്യം, Numeral, സൎവ്വനാമങ്ങളിൽഒരു വക. [൩൨൫.]

സാൎദ്ധസ്വരം, Semivowel, യ ര ല വ എന്നയക്ഷരങ്ങളുടെ പേർ.

സാഹിത്യം, Association, കൂട്ടു.

സ്വയഭാവം, Affirmative Voice, കൎത്താവും വാച്യവും തമ്മിൽ യൊജിക്കുന്നു എന്നു കാണിക്കുന്നതു. [൨൨൯].

സ്വരം, Vowel, അച്ചു. താനേ മുഴുവനും ശബ്ദിക്കാകുന്നതു.

സ്വരൂപവിഭക്തി, Nominative Case, പ്രഥമ വിഭക്തി. [൧൭൭.]

സ്ത്രീലിംഗം, Feminine Gender, നാമാൎത്ഥം പെണ്ണെന്നു കാണിക്കുന്നതു. [൧൧൫]

സൂത്രം, Art, rule, ഒന്നു സാധിക്കുന്നതിനുള്ള വഴി കാണിക്കുന്നതു. [൯.]

ഹല്ലു, Consonant, വ്യംജനം. [൧൨.]

ഹലന്തം, Ending in a Consonant, ഹല്ലിൽ അവസാനിക്കുന്നതു.

ഹലാദി, Beginning with a Consonant, ഹല്ലിൽ തുടങ്ങുന്നതു.

ഹേതുകാരണം, Efficient cause, മൂന്നുവകകാരണങ്ങളിൽ ഒന്നു. [൨൬൩.]

ഹ്രസ്വസ്വരം, Short Vowel അ, ഇ, ഉ, എ, ഒ, എന്നവയിൽ ഒന്നു. [൧൮.]

അവസാനം.

# ശുദ്ധപത്രം.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧ | ൧൦ | കൊണ്ടു | കൊണ്ടു അതു |
| ൨ | ൧൧ | ഇങ്ങിനെ | ഇങ്ങനെ |
| ൪ | ൧൭ | എപ്പോൾ പോയി | ഒക്കപ്പോയി |
| ൭ | ൫ | ൫൮ | നാല്പത്തെട്ടു |
| ൮ | ൨൯ | കകാരം | വിശെഷിച്ചും—കകാരം |
| ൧൧ | ൨ | ഉകാരം | ഉകാരം |
| ൧൧ | ൫ | ഉൗകാരം | ഊകാരം |
| ൧൧ | ൨൩ | ഐ | പിന്നെയും ഐ |
| ൧൨ | ൨൯ | സാദ്ധ്യ=സ്വര | സാദ്ധ്യസ്വര |
| ൧൩ | ൨൮ | ഉകാരം | ഉകാരം |
| ൧൪ | ൨൯ | പുല്ക്കൂടു, നെല്പുര | പുല്ക്കൂടു. നെൽ—പ്പുര |
| ൨൫ | ൧൨ | ന്നൂ | ന്ന |
| ൨൫ | ൧൪ | ന്ന | ന്നു |
| ൨൪ | ൭ | ഇരട്ടിച്ചു | ഇരട്ടിച്ചു |
| ൨൮ | ൧൭ | [മണ] | [മണം] |
| ൨൯ | ൨ | കാട്ടു—തോക്കു | കാട്ടു—തോക്കു |
| ൨൯ | ൩ | ആയ്സ്സു | ആയുസ്സു |
| ൨൯ | ൨൪ | മന്പന്തരം | മന്വന്തരം |
| ൨൯ | ൨൯ | ഏകാരവും | ഏകാരവും |
| ൩൦ | ൨൩ | ഹകാരം | ഹകാരം |
| ൩൧ | ൨ | കണ്ണു. മൊഴി | കണ്ണ മൊഴി |
| ൩൧ | ൩൨ | ഖരങ്ങൾ | ഖരങ്ങൾ |
| ൩൨ | ൧ | എകാരമായിട്ടു | ഏകാരമായിട്ടു |
| ,, | ൩൫ | ഉകാരമായിട്ടും തി—രിയും. | തെളിഞ്ഞ ഉകാര—മായിട്ടു ശബ്ദിക്കും. |
| ,, | ൩൪ | വീട്ടു ആററ | വീട്ടു—ആററു |
| ,, | ൩൬ | അവരൊട | അവരോടു |
| ൩൩ | ൧൭ | വകാരമായിട്ടു | വകാരമായിട്ടു |
| ൩൪ | ൩ | പണ്ണംക്കൊടുത്തു | പണ്ണക്കൊടുത്തു |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൭ | ൪ | അകാര | അകാര |
| ,, | ൫ | പിന്നെപിന്നെയും | പിന്നെ—പിന്നെയും |
| ,, | ൬ | കൂടെ കൂടെയും | കൂടെ—കൂടെയും |
| ,, | ൬ | മരത്തെമര | മരത്തെ—മര |
| ,, | ൭ | തന്നേ തന്നെ—യും | തന്നേ-തന്നെ—യും |
| ,, | ൯ | ബകാരവും വ | ബകാരവും വ |
| ,, | ൧൦ | വകാരവും | വകാരവും |
| ൧൮ | ൧൭ | ഹ്രസ—സ്വരവും | ഹ്രസ്വസ്വരവും |
| ,, | ൨൧ | രണ്ടാംകാണ്ഡം-പദലക്ഷണം. | രണ്ടാം കാ—ണ്ഡം പദല.ക്ഷണം. |
| ൪൨ | ൧൧ | കൃഷ്ണൻ | ‘കൃഷ്ണൻ |
| ,, | ൧൪ | സുന്ദരി | സുന്ദരി |
| ൪൩ | ൯ | ആയ്യു | ആയതു |
| ,, | ൨൦ | യ്യം ബന്ധിച്ച | സംബന്ധിച്ച |
| ,, | ൨൩ | വിവരായിട്ട | വിവരമായിട്ട |
| ,, | ൧൧ | നിലിംഗമായി | നിർല്ലിംഗമായി |
| ,, | ൨൬ | ഒത്തിരിക്കണം | ഒത്തിരിക്കെ—ണം |
| ൪൭ | ൮ | പാവ്ചതി, മഹാ | പാവ്ചതിമഹാ |
| ,, | ൧൩ | ആ സ്ത്രീ | [ആ സ്ത്രീ] |
| ,, | ,, | അതു “ആ ചെറുക്കൻ | “അതു [ആ ചെറുക്കൻ] |
| ,, | ൨൧ | സലിംഗമായിട്ടും | സലിംഗമായിട്ട |
| ൪൮ | ൫ | നില്ലിംഗഭേദം | ലിംഗഭേദം |
| ,, | ൨൭ | സല്ലിംഗത്തിൽ | സലിംഗത്തിൽ |
| ൫൦ | ൨൧ | ആയ്ല | ആയവ |
| ,, | ൧൪ | മുടന്ത | മുടന്തു |
| ൫൪ | ൧ | ഉകാരം | ഉകാരം |
| ,, | ൧൪ | ഉകാരം | ഉകാരം |
| ൫൫ | ൨൬ | ലപ്ലിംഗാ | ദ്വിലിംഗാ |
| ൫൭ | ൧൯ | സ്വഭാവേ | സ്വഭാവേന |
| ൫൯ | ൧൦ | ഇരിക്കുംമ്പോൾ | ഇരിക്കുമ്പോൾ |
| ൬൧ | ൫ | ചെയ്യുന്നവൻ | ചെയ്യുന്നവ—ന്റെ |
| ,, | ,, | ത്രിതീയ | തൃതീയ |

| പുറം | വരി. | അബദ്ധം | സുബദ്ധം. |
|---|---|---|---|
| ൭൧ | ൨൯ | മാട്ടാലെ | മാട്ടാലേ |
| ,, | ൩൦ | മാട്ടിനാലെ | മാട്ടിനാലേ |
| ൭൮ | ൩ | മാട | മാട്ട |
| ,, | ൰൩ | പശുക്കളാലെ | പശുക്കളാലേ |
| ൭൯ | ൩ | ദുഷ്ടനാലെ | ദുഷ്ടനാലേ |
| ,, | ൪ | ദുഷ്ടനടെ | ദുഷ്ടനുടെ |
| ,, | ൨൩ | താമസികണ്ണം | താമസിക്കേണ്ണം |
| ൱ | ൰൯ | ആയിരിക്കണം | ആയിരിക്കേണം |
| ,, | ൨൰ | പട്ടർ | പട്ടർ; |
| ,, | ൨൩ | വിവരീതത്തിന്നും | വിവരത്തിന്നും |
| ൱൨ | ,, | വിശേഷങ്ങളായിട്ട | വിശേഷണങ്ങളായിട്ട |
| ,, | ൨൪ | ഭൂടെ | കൂടെ |
| ൱൩ | ൨൫ | ഫൻഫ ഒരു— കെട്ടി | ഫൻഫ ഒരു— കെട്ടി |
| ,, | ൨൧ | ഒരു | മരു |
| ൱൪ | ൭ | ല്ലകാലം | തല്ലകാലം |
| ,, | ൩൰ | വരണം | വരെണം |
| ൱൫ | ൨൭ | കരണി | ക്കാരണി |
| ,, | ൩൫ | (ആററാലെ; ആററു കൾ) | 'ആററാലേ [ആററു കൾ] |
| ൱൭ | ൨൩. | വിശേഷമായിട്ട | വിശേഷണമായിട്ട |
| ൱൮ | ൨ | ലോഭ | ലോപ |
| ,, | ൰൮ | വൻമ്പേ | വൻപേ |
| ,, | ,, | (ഷി എന്നേ) | [ഷി എന്നേ] |
| ൮൰ | ൰൫ | ആഴ്ഴ എന്ന ക്രിയ, പദ— | 'ആഴ്ഴക' എന്ന ക്രിയാ പദ— |
| ,, | ൰൧ | ആകാരം | ൠകാരം |
| ,, | ൨൦ | രാഘ്വ | രഘ്വ |
| ,, | ൨൨ | ബഹ്ഹ [രം | ബന്ധു [രം |
| ,, | ൩൭ | ൠദ്യത്തിൽ ആകാ | ആദ്യത്തിൽ ൠകാ |

| പുറം.. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| വ്വ൨ | ൮ | ഗ്രഹികവ്യം | ഗ്രഹതവ്യം |
| വ്വ൩ | ൭ | സശയ്യുന്ന | സംശയിക്കുന്ന |
| ,, | ൧൮ | ഹല്ലിരട്ടിക്കണം | ഹല്ലിരട്ടിക്കെണം. |
| ,, | ൩൧ | പെരുംമ്പരമ്പു | പെരുമ്പരമ്പു |
| വ്വ൮ | ൬ | ഉ കാരമായിട്ടും | ഉ കാരമായിട്ടും |
| ,, | ൧൯ | പ്രകാരത്തിന്റെ | അകാരത്തിന്റെ |
| ,, | ൨൧ | ക്രൂപകേട്ട | കൂപകേട്ട. |
| വ്വ൬ | ൨ | വരുംമ്പോൾ | വരുമ്പോൾ |
| വ്വ൭ | ൨ | മുൻമ്പു | മുൻപു |
| ,, | ൧൩ | അതിഗമനം | അധിഗമനം |
| ,, | ൨൦ | മുൻമ്പാകെ | മുൻപാകെ |
| ,, | ൨൯ | ഉള്ള | ഉള്ളു |
| ,, | ,, | നിരൂഢം' | നിരൂഢം,' |
| ,, | ൩൬ | മുൻമ്പോട്ട, മുൻമ്പു കൂട്ടി | മുൻപോട്ട, മുൻപു കൂട്ടി |
| വ്വവ്വ | ൨൭ | വൃഛരകങ്ങൾ | 'പൃച്ഛകങ്ങൾ' |
| ,, | ൩൧ | നാമങ്ങൾക്കും | നാമങ്ങൾക്കു |
| വ്വൻ | ൨൮ | തമിഴയാൻ | [തമിഴിൽ യാൻ ] |
| ,, | ൨൭ | പെണങ്ങെല്ലോ | പിണെങ്ങെല്ലോ |
| ൻ൦ | ൧൦ | നാം എന്നാകും | നം എന്നാകും. |
| ൻ൧ | ൮ | അവർ അവ | അവർ, അവ |
| ൻ൨ | ൨൨ | ആസ്സംഗതി | ആ സംഗതി |
| ൻ൩ | ൨ | വരുന്നു | വരുന്ന |
| ,, | ൧൧ | ഇന്നീന്ന | ഇന്നീന്ന |
| ,, | ൧൩ | വൃഛരകങ്ങൾ | വൃച്ഛകങ്ങൾ |
| ,, | ൧൮ | വൃഛരക | പൃച്ഛക |
| ,, | ൨൬ | എന്നു | എന്ന |
| ൻ൮ | ൨൨ | എന്ന | 'എന്ന' |
| ,, | ൩൦ | ഏതെന്നു പറകയെന്ന | ഇന്നതെന്ന പറക എന്ന |
| ,, | ൩൬ | പുല്ലിംമൊ | പുല്ലിംഗമോ |
| ൻ൫ | ൧൮ | വൃഛരകങ്ങളോട്ട | പൃച്ഛകങ്ങളോട്ട |
| ,, | ൧൯ | എന്ന [ലവൾ | എന്നവ [ലവൾ |
| ,, | ൨൭ | ചില ചിവൻ, | ചിലവൻ–ചി |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൯൩ | ൨൯ | പറഞ്ഞു | 'പറെഞ്ഞു' എന്നതിൽ 'പറെഞ്ഞു' |
| ,, | ൫൩ | ഓരോത്തി | ഓരോരുത്തി |
| ൯൭ | ൧൨ | എന്നതും | എന്നതു |
| ൯൮ | ൯ | സ്വയഭാവത്തൊടു | സ്വയഭാവത്തോടും |
| ൧൦൦ | ൨൦ | അൻമ്പതു | അൻപതു |
| ൧൦൧ | ൧ | വീതു | വീതം |
| ,, | ൧൩ | എണ്ണത്തോടും | എണ്ണത്തോടു |
| ൧൦൨ | ൧൮ | ഇകാരത്തോടു | ഈകാരത്തോടും |
| ,, | ൨൪ | ഇങ്ങെന്നും | ഇങ്ങ എന്നും |
| ൧൦൫ | ,, | മാത്രവും | മാത്രം |
| ,, | ൨൮ | ഈഃദ്ദഹം | ഈദ്ദേഹം |
| ൧൦൩ | ൫ | എന്നൊ | എന്നാ ഭിന്നിക്കുന്ന എന്നാ |
| ,, | ൧൭ | കൊണ്ടും | കൊണ്ടു |
| ൧൦൭ | ൧൦ | ആവശ്യമില്ല | ആവശ്യമല്ല |
| ൧൦൯ | ൫ | താക്കുക | താഴ്ക്കുക |
| ,, | ൨൦ | നട=ന്ന | നട |
| ൧൧൦ | ൫ | രു | ര |
| ,, | ൧൪ | കെ | ക്ക |
| ൧൧൧ | ൮ | ക്രിയാചനം | ക്രിയാവചനം |
| ൧൧൯ | ൧൪ | ച്ച | ച്ച |
| ,, | ൨൦ | നട്ട | നട |
| ൧൨൦ | ൨൭ | ഏതായിട്ടു | എന്നതായിട്ടു |
| ൧൨൧ | ൫൮ | ആ ങ്ങു | ആങ്ങു |
| ൧൨൨ | ൨൧ | വന്നു | വരും |
| ,, | ൨൪ | വാചി | വാച്യ |
| ൧൨൪ | ൯ | തിരുനോട്ടും | തിരുനോട്ട |
| ൧൨൩ | ൪ | ചേരുന്നതിനും | ചേരുന്നതിനു |
| ൧൨൭ | ൮ | ആയ്ക്ക | ആയ്ക്കു |
| ,, | ൨൧ | നടപ്പിൻ | നടപ്പിൻ |
| ൧൨൯ | ൪ | ആട്ടെ; കാട്ടെക്കെ | ആട്ടെ, കാട്ടെ, ക്കെ |
| ,, | ൧൧ | കാട്ടെക്കെ | കാട്ടെ; ക്കെ |
| ൧൩൧ | ൨൪ | നടന്ന | നടന്നു |
| ,, | ൨൩ | വരാഞ്ഞ | വരാഞ്ഞു |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൩൨ | ൧൭ | ഇട്ട | ഇട്ടു |
| ൧൩൪ | ൩ | ഇട്ട | ഇട്ടു |
| ,, | ൪ | ആറെ | ആറേ |
| ൧൩൭ | ൨൭ | നടക്കുന്നു | നടക്കുന്ന |
| ൧൩൯ | ൧൫ | ആധേയമായിട്ടും | ആധേയമായിട്ടു |
| ,, | ൩൩ | ഇട്ട | ഇട്ടു |
| ൧൪൦ | ൨൪ | കെണമെന്നും | കെണമെന്നു |
| ,, | ൩൫ | കൊണ്ടും | കൊണ്ടു |
| ൧൪൬ | ൧൮ | ചെല്ലുംപോൾ | ചേരുംപോൾ |
| ൧൪൭ | ൧ | ഉള്ള | ഉളള |
| ൧൪൮ | ൨൪ | ഒരമിശകമായി | ഒരംശകമായി |
| ൧൪൯ | ൨൬ | ഉം | ഉം |
| ൧൫൦ | ൨൨ | ചേരുന്നതു | ചേരുന്നതും |
| ,, | ൨൪ | ൩൧-൩൦൬ | ൨൯-൩൦൪ |
| ൧൫൧ | ൧൦ | വീണ്ടു അവൻ നടക്കയിൽ | അവൻ നടക്കയിൽ വീണ്ടു |
| ,, | ൧൨ | (൨൧൪) | [൨൧൩] |
| ,, | ൨൪ | നടന്നു | നടന്ന |
| ,, | ൨൭ | വാൽ | വാൻ |
| ൧൫൨ | ൯ | ഓൽ | ഓൻ |
| ൧൫൪ | ൧൪ | വന്നെൾ | വന്നാൾ |
| ൧൫൫ | ൧ | പാട്ടക—പട്ടു | പട്ടക—പാട്ടു |
| ,, | ൨ | പെറ്റ—തൊട്ടു—നട്ടു | പേറ്റ—തോട്ടു—നാട്ടു |
| ,, | ൩ | പൊരു | പോരു |
| ,, | ൫ | ഊണ—തിന—ചെല | ഊണു—തീനു—ചേല |
| ,, | ൯ | ച്ചിൽ | ച്ചൽ |
| ൧൪൬ | ൧൩ | താഴ്ക | താഴ്ക്ക |
| ൧൫൭ | ൨൭ | അല്ലാ | അല്ലാ, അല്ല |
| ൧൬൦ | ൨൮ | 'ഇല്ല' | 'ഇല്ലാ' 'ഇല്ല' |
| ൧൬൧ | ൧൭ | ഉണ്ടു | ഉണ്ടു |
| ൧൬൩ | ൭ | ൩൬൧—൩൬൩ | ൩൬൨, ൩൬൩ |
| ൧൬൪ | ൨൯ | എന്നുംവരുന്നതിൽ | എന്നുവരുന്നതിൽ |

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ൧൩൮ | ൧൮ | എഴുതിയിരിക്കും | എഴുതായിരിക്കും |
| ൧൩൪ | ൩൦ | ആശകത്തിൻ | ആശകത്തിൽ |
| ൧൭൫ | ൧൭ | സംബന്ധത്തെയും | സമബന്ധത്തെയും |
| ൧൭൩ | ൩൮ | മുഡ്ഢന്മാക്കു | മൂഢന്മാക്കു |
| ൧൪൫ | ൭ | ഇങ്ങനെ; എങ്ങനെ | ഇങ്ങനെ എങ്ങനെ |
| ൧൯൨ | ൧൮ | ഒന്നും | ഒപ്പം |
| ൧൯൫ | ൩൨ | അനക്ഷരമായിട്ടും | അനക്ഷരമായിട്ടു |
| ൧൯൮ | ൯ | വലയ | വലിയ |
| ൨൦൦ | ൨൩ | അധികാരിയില്ല | അധികാരമില്ല |
| ൨൦— | ൪ | മൂലാവ്യം | മൂലാവ്യയം |
| ,, | ൨൧ | മഹാസിഹം | മഹാസ്നേഹം |
| ,, | ൨൪ | ഗുണനാമ | ഗുണിനാമ |

